# ബുക്കർ ടി. വാഷിങ്ടൺ

(ജീവിതചരിത്രം)




ഗ്രന്ഥകർത്താ:—

കെ. പരമുപിള്ള എം. എ.




കമലാലയാ ബുക്ക് ഡിപ്പോ

തിരുവനന്തപുരം.

# BOOKER T. WASHINGTON

BY

**K. Paramu Pillai M. A.**




FIFTH EDITION APRIL 1957
500 COPIES



KAMALALAYA BOOK DEPOT,
TRIVANDRUM.

---

*Printed at the Kamalalaya Printing Works, Trivandrum.*

# PREFACE.

This book is mainly based on *Up From Slavery* — an autobiography by Booker T. Washington. I have also consulted some other books by the same author, — *viz. Working with the hands* and *Charactor building*. I acknowledge my indebteduess to Principal Washington and his publishers, — Messrs. Doubleday Page and Co., of New York, for the generous permission they so kindly gave me to use any or all of their books, in the preparation of this edition.

When I wrote to Principal Washington that I had finished the sketch, he was so kind, as to say, —"I am glad to know that you have finished your Malayalam sketch of my life and that it has been adopted for use in one of the High School classes of your State. I very much hope the sketch will serve as an inspiration to noble effort on the part of those who read it and that in this way it will be the means of doing some good." (25-2-'05)

I trust the book will help the Malayalam Reading Public to gain some useful ideas about the Dignity of Labour, and the Glory of Doing Good, while it acquaints them with the life-story of a Great Man, and with the American System of the Education of the Head and the Hand, — the Education that Educates.

Dr. Washington died on the 14th of November 1915. The following letter is from his Secretary, acknowledging receipt of my letter offering condolence,—

"Tukagee Institute, Alabama, January 24, 1916.

My dear sir,—I am writing to let you know just how much we appreciate the very beautifull letter which you have sent us as a tribute to the memory of Dr. Washington. Dr. Washington dedicated his whole life to the service of human brotherhood and for the advancement of his own people, and nothing is a more proper testimonial to the value and importance of his service to humanity than the fact that friends in far away India should come forward with such letters of respect and esteem as your letter of November 25th. Mrs Washington joins me in this word of appreciation, and she, too, was deeply touched by the sentiments expressed in your letter. I assure you that they will be a constant in operation to us in the years to come, and your letter will be treasured by all of us, among the important letters which have come to us at this time".

Yours very truly,
EMMENT J. SCOTT.
Secretary.
K. P.

ശ്രീ

## അറിയിപ്പ്.

ഇപ്പോൾ മഹാനായ ബുക്കർ ടി. വാഷിങ്ങ്ടൻെറ ശ്രേഷ്ഠമായ യത്നത്തെ പററി അറിയാത്തവർ പുസ്തകവായനക്കാരുടെ ഇടയിൽ മലയാളത്തും ഇല്ലെന്നുതന്നെ പറയാം. അമേരിക്കയിലെ നവീനവിദ്യാഭ്യാസരീതിയേയും, യത്നത്തിൻെറ മാഹാത്മ്യത്തേയും, ആ ഉത്തമപുരുഷൻെറ ജീവിതത്തേയും പററി ഈ പുസ്തകത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഒന്നാം പതിപ്പിൻെറ ഒരു പ്രതി കൈപ്പററിയ അവസരത്തിൽ, അദ്ദേഹം എനിക്കു ഇപ്രകാരം എഴുതിയിരിക്കുന്നു:—"നിങ്ങളുടെ പുസ്തകം കിട്ടി. അയച്ചുതന്നതിൽ ഞാൻ നിർവ്യാജം സന്തോഷിക്കുന്നു. അതിനെ സന്തോഷപുരസ്സരം സ്വീകരിച്ചു സ്വന്തം ഗ്രന്ഥശേഖരത്തിൽ വച്ചു സൂക്ഷിച്ചിരിക്കുന്നു.—നിങ്ങളുടെ രാജ്യത്തിലെ വിദ്യാശാലകളിൽ അതു ഒരു പാഠപുസ്തകമായി സ്വീകരിച്ചുവെന്നു അറിഞ്ഞു ഞാൻ വളരെ സന്തോഷിക്കുന്നു. അതു വായിക്കുന്നവക്കു ഉത്തമമായ യത്നം ചെയ്യുന്ന വിഷയത്തിൽ ഉത്സാഹവും ഉന്മേഷവും തോന്നുമെന്നും, തന്മൂലം അതു നന്മ ചെയ്യുന്നതിനു ഒരു ഉപകരണം ആകുമെന്നും, ഞാൻ ആശംസിക്കുന്നു."

മൂലഗ്രന്ഥത്തിൽനിന്നും വേണ്ട ഭാഗങ്ങളെ ഈ പുസ്തകത്തിൽ ഉൾപ്പെടുത്താൻ സസന്തോഷം സമ്മതം തന്നതിനു ഗ്രന്ഥകർത്താവായ മഹാശയനോടും, പ്രസാധക

ന്മാരായ ഡബിൾഡേ പേയിജ് കമ്പനിക്കാരോടും ഞാൻ കടപ്പെട്ടിരിക്കുന്നു.

ഇതിനെ ഒരു പാഠപുസ്തകമായി സ്വീകരിച്ചിട്ടുള്ള തിരുവിതാംകൂർ ഗവൺമെൻറിനോടും, മദ്രാസ് സർവ്വകലാശാലയോടും ഞാൻ ഉപകാരസ്മരണയോടുകൂടിയിരിക്കുന്നു.

ഇതിൽ വളരെ പരിഷ്കാരം വരുത്തുന്നതിന് എനിക്കു വിലയേറിയ സഹായം ചെയ്തിട്ടുള്ളതിനാൽ ശ്രീ മ. രാ. രാ. പ്രൊഫെസ്സർ ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കും, പണ്ഡിതർ മ. രാ. രാ. കെ. സി. കേശവപിള്ള അവർകൾക്കും, മുൻഷി മ. രാ. രാ. രാമകൃഷ്ണശാസ്ത്രി അവർകൾക്കും, ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു.

കൊല്ലം,<br>
1088 മീനം 22 } എന്ന ഗ്രന്ഥകർത്താവ്.

# വിഷയസൂചി

# ബുക്കർ ടി. വാഷിങ്ടൺ

## അദ്ധ്യായം 1.

### അടിമത്തം

സ്ഥിരോത്സാഹം, സത്യനിഷ്ഠ, വിദ്യാഭിമാനം, പരോപകാരതല്പരത, നിരന്തരവ്യവസായം എന്നീ ഗുണങ്ങളുടെ പരിപൂർണ്ണതയാണല്ലോ ഒരുത്തനെ മഹാപുരുഷന്മാരുടെ പദവിയിൽ ഉയർത്തുന്നതു്. ഈ ഗ്രന്ഥത്തിലെ നായകനായ ബുക്കർ ടി. വാഷിങ്ടൺ സ്വപ്രയത്നത്തിന്മേലായി ശ്രീവൃദ്ധനംചെയ്തിട്ടുള്ള മഹാന്മാരിൽ പ്രഥമസ്ഥാനം സമ്പാദിച്ച ഒരാളാണ്. ശ്യാമവർണ്ണരായ നീഗ്രോ-വർഗ്ഗത്തിൽ ഉൾപ്പെട്ട ഒരാളാണു് അദ്ദേഹം. ഇപ്പോഴത്തെ വാസസ്ഥലം അമേരിക്കയാകുന്നു. ഈ ജാതിക്കാർ അമേരിക്കയിൽ ചെന്നതു് അടിമവ്യാപാരം നടപ്പായിരുന്ന കാലത്താണ്. ഉത്ഭവസ്ഥാനം ആഫ്രിക്ക ആണെന്നു ജാതിയുടെ പേരായ 'നീഗ്രോ' പദംതന്നെ സ്പഷ്ടമാക്കുന്നുണ്ടല്ലോ. ഇവരെ അമേരിക്കയിൽ കൊണ്ടുവന്നതു കൃഷിവേലയ്ക്കുവേണ്ടിത്തന്നെ ആയിരുന്നു. അടിമവേലയിൽ ഇരുന്ന കാലങ്ങളിൽ ഈ സാധുക്കളായ സ്ത്രീപുരുഷന്മാർ അനുഭവിച്ചുവന്നിരുന്ന സങ്കടങ്ങളും എത്രയോ കഷ്ടതരങ്ങളും ആയിരുന്നു. നികൃഷ്ടമായ ദാസ്യത്തിൽനിന്നു മോചനം കിട്ടിയതിന്റെ ശേഷമത്രേ ദുർഭാഗ്യരായ നീഗ്രോ-വംശക്കാർക്കു് അമേരിക്കയിൽ ഒരു സ്ഥിതിയും പൌരാധികാരവും ലഭിച്ചതു്. ഈ അവകാശം ഈ ജാതിക്കാർക്കു സിദ്ധിച്ചതിന്റെശേഷം, സ്വന്തമായ ഒരു പദവി നിത്യപ്രതിഷ്ഠിച്ചുംകൊണ്ടു, കീർത്തിമാനായിത്തീർന്ന ഒരു ശ്രേഷ്ഠപുരുഷനത്രേ ഈ ഉപന്യാസത്തിന്റെ വിഷയം. അദ്ദേഹത്തിന്റെ ജീവചരിത്രസംക്ഷേപം ഉത്തമമായ ജീവിതമാർഗ്ഗം അന്വേഷിക്കുന്ന സർവ്വജനങ്ങൾക്കും ഉത്സാഹപ്രദമായി വരാൻ സംഗതിയുള്ളതുകൊണ്ടാണു് അതു് ഇവിടെ പ്രസ്താവിക്കണമെന്നു വിചാരിക്കുന്നതു്.

ഉത്തരഅമേരിക്കയിൽ ഐക്യനാട്ടിലുള്ള വർജീനിയാദേശത്തിൽ ഫ്രാങ്ക്ലിൻ അംശത്തിൽ ഒരിടത്താണു് അദ്ദേഹം ജനിച്ചതു്. വർഷമോ, തീയതിയോ, ആഴ്ചയോ, ഏതെന്നു നിശ്ചയി

ക്കാൻ പ്രയാസം. ക്രി. അ. 1858-ലോ, 59-ലോ ആയിരുന്നു ജനനം എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. ആയതു കൊല്ലം 1034-ലോ, 35-ലോ ആകും. ബാല്യകാലം കഴിച്ചുകൂട്ടിയതു നികൃഷ്ടവും ഉത്സാഹശൂന്യവും സങ്കടകരവും ആയ നിലയിൽ ആയിരുന്നു. അതിനുള്ള കാരണം ഉടമസ്ഥരുടെ ക്രൂരതാധിക്യം ആണെന്നു വിചാരിക്കാൻ ന്യായം ഇല്ല. അവരുടെ പ്രവൃത്തി അക്കാലത്തെ നാട്ടുനടപ്പിനു അനുസരിച്ചിരുന്നതേയുള്ളു. ആദ്യകാലത്തു ഗൃഹമായിരുന്നതു 14 അടി വീതിയും, 16 അടി നീളവും ഉള്ള ഒരു പുരയായിരുന്നു. ഇതിൽ ബാലനായ ഞാൻ, മാതാവു്, സഹോദരൻ, സഹോദരി എന്നിവരോടുകൂടി ദാസ്യവിമോചനകാലംവരെ താമസിച്ചു. എന്റെ കുടുംബത്തിന്റെ പൂർവ്വചരിത്രത്തെപ്പറ്റി ഞങ്ങൾ യാതൊന്നും അറിയാൻ പാടില്ലായിരുന്നു. ആഫ്രിക്കയിൽനിന്നു അമേരിക്കാ ഖണ്ഡത്തിലേക്കു കൊണ്ടുവന്ന കാലത്തിൽ, മദ്ധ്യേ, കപ്പലിനുള്ളിലുള്ള അറകളിൽ അവർ കിടന്നു സങ്കടപ്പെട്ടിട്ടുള്ള കഥകളും അനുഭവങ്ങളും പറഞ്ഞു ഞാനും ബാല്യംമുതൽ കേട്ടിട്ടുണ്ടായിരുന്നു. ഞങ്ങളുടെ മാതൃകുലത്തിലെ പൂർവ്വികരിൽ ചിലർ സങ്കടം അനുഭവിച്ചു ജനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നിരിക്കണം. എന്റെ മാതാവിന്റെ ഗോത്രക്കാരെപ്പറ്റി, ഞാനും നടത്തിയിട്ടുള്ള അന്വേഷണങ്ങളിൽനിന്നു വിശ്വാസയോഗ്യമായ സംഗതിയൊന്നും അറിവാൻ കഴിഞ്ഞിട്ടില്ല. അവർക്കു ഒരു സോദരനും, സോദരിയും ഉണ്ടായിരുന്നു. അടിമകളായിരുന്നിടത്തോളം കാലം, കറുത്ത മനുഷ്യരുടെ കുടുംബചരിത്രങ്ങൾ ആരും ശ്രദ്ധിച്ചിരുന്നില്ല. എന്റെ അമ്മയെ വിലയ്ക്കുവാങ്ങിയ ആളും, അവരുടേയും, എന്റെയും ഉടമസ്ഥനായി ഭവിച്ചു. പുത്തനായി ഒരു കുതിരയേയോ പശുവിനേയോ വാങ്ങി, തൊഴുത്തിൽ അടച്ചു രക്ഷിക്കുമ്പോലെ, അദ്ദേഹം എന്റെ അമ്മയേയും, അടിമകളുടെ കൂട്ടത്തിൽ ചേർത്തു പുലർത്തിവന്നു. അച്ഛനെക്കുറിച്ചു എനിക്കു ഇത്രയും കൂടി അറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പേരുപോലും എന്താണെന്നു നിശ്ചയമില്ല. സമീപത്തുണ്ടായിരുന്ന ഒരു തോട്ടത്തിൽ താമസിച്ചുവന്നിരുന്ന വെള്ളക്കാരിൽ ഒരാൾ ആയിരുന്നു അദ്ദേഹം എന്നു പറഞ്ഞു കേട്ടിട്ടുണ്ടു്. അദ്ദേഹം, ആരു തന്നെ ആയിരുന്നാലും, എന്നെപ്പറ്റി എന്തെങ്കിലും അന്വേഷണവും ചെയ്തിട്ടുള്ളതായോ, എന്റെ ജീവനം പാലിക്കുന്നതിനും വേ

ന്നു. ഇതിനും പുറമെ താമസിച്ചു തോട്ടത്തിലെത്തുന്ന ദിവസങ്ങളിൽ എനിക്കു തീർച്ചയായി അടിയും ശകാരവും കിട്ടിക്കൊണ്ടിരുന്നു.

ഇപ്രവേലയിൽ ഇരുന്ന കാലത്തൊരിക്കലും ബുക്കർക്ക് വിദ്യാഭ്യാസം ഒന്നും ഉണ്ടായിരുന്നില്ല. കൊച്ചമ്മമാരുടെ പുസ്തകങ്ങൾ ചുമന്നുകൊണ്ടുപോയിരുന്ന അവസരങ്ങളിൽ, ഒരു പാഠശാലയിൽ പ്രവേശിച്ചു വല്ലതും പഠിക്കുന്നതു സ്വർഗ്ഗത്തിലേക്കു പ്രവേശനം ലഭിക്കുന്നതുപോലെ പരമാനന്ദപ്രദമായ സംഗതിയാണെന്നു് അവനു തോന്നിയിരുന്നു.

താൻ അടിമവർഗ്ഗത്തിൽപെട്ടവനാണെന്നും, അടിമത്തമൊട്ടാകെ നിവാരണംചെയ്യുന്നതിനു് ആലോചന നടന്നുവരുന്നു എന്നും ബുക്കർ മനസ്സിലാക്കിയതു്, ഒരു ദിവസം കാലത്തായിരുന്നു. തന്റെ മാതാവു രാവിലെ ഉണർന്നു, കുട്ടികളെ നോക്കി,—"എന്റെ ഈശ്വരാ! മഹാനുഭാവനായ ലിങ്കൺ, എന്നയാളും അദ്ദേഹത്തിന്റെ സേനകളും വിജയം പ്രാപിക്കട്ടെ! എനിക്കും എന്റെ കുഞ്ഞുങ്ങൾക്കും എന്നെങ്കിലും സ്വാതന്ത്ര്യം ലഭിക്കട്ടെ!"—ഇപ്രകാരം മുട്ടുകുത്തി പ്രാർത്ഥിച്ചുകൊണ്ടിരുന്ന അവസരത്തിൽ നമ്മുടെ ബാലൻ ഉണർന്നു കാര്യം ഗ്രഹിച്ചു. പുസ്തകങ്ങളും, വർത്തമാനപ്പത്രങ്ങളും, വായിച്ചു ലോകഗതി അറിയാൻ ശക്തിയില്ലാത്ത ഒരുവക പാമരന്മാർ ആയി [illegible] താമസിച്ചുവന്നിരുന്ന നീഗ്രോ ജനങ്ങൾ രാജ്യം ആസകലം ഇളകിമറിച്ചിരുന്ന ഇതുമാതിരി സാമുദായികവ്യവഹാരങ്ങളെ കുറിച്ചുള്ള അറിവു സമ്പാദിച്ചതെങ്ങനെ എന്നു, നമ്മുടെ ബാലൻ അപ്പോൾ സ്പഷ്ടമായി അറിഞ്ഞിരുന്നില്ല. ഗാരിസൺ, ലവ്ജോയി മുതലായ മനുഷ്യർ, അടിമകൾക്കു സ്വാതന്ത്ര്യം അനുവദിക്കേണമെന്നുപറഞ്ഞു് രാജ്യഭരണകർത്താക്കന്മാരോടു മല്ലിടാൻതുടങ്ങിയ കാലംമുതൽ, ദിനംപ്രതി സംഭവിച്ചുകൊണ്ടിരുന്ന അവസ്ഥാഭേദങ്ങളെ [illegible]വാസികളായ നീഗ്രോജനങ്ങൾ അറിഞ്ഞുവന്നിരുന്നു. ബുക്കർക്ക് ഇക്കാലത്തു ബാല്യം കഴിഞ്ഞിട്ടില്ലായിരുന്നുവെങ്കിലും താമസിച്ചുവന്ന തോട്ടത്തിലെ അടിമകൾ രാത്രിയിൽ ഒരുമിച്ചുകൂടി രഹസ്യമായി സംഭാഷണം ചെയ്യുന്നതു് ഒട്ടൊക്കെ കേട്ടു് ഒരുവിധം അവൻ കാര്യസാരം മനസ്സിലാക്കിയിരുന്നു. ഓരോരോ തോട്ടത്തിലെ വേലക്കാർ പരസ്പരം പറഞ്ഞിരുന്ന കിംവദന്തികൾ നാടൊട്ടുക്കു വ്യാപിച്ചുവന്നിരുന്നു.

വിദ്യാഭ്യാസം ചെയ്യുന്നതിൽ ഏതു് ജാതിക്കാർ വിമുഖന്മാരായിരിക്കുമെന്നു ഞാൻ മുമ്പു പ്രസ്താവിച്ചിട്ടുണ്ടു്. ഇതിനോടു അടുത്തുള്ളതായി എന്റെ അറിവിൽപ്പെട്ടിട്ടുള്ള ഒരു സംഗതി ഇവിടെ പ്രസ്താവിക്കുന്നതിനു് എനിക്കു വളരെ സന്തോഷം തോന്നുന്നു. ഏതാനും ദിവസങ്ങൾക്കു മുമ്പു ഞാൻ മിസൂറിയാദേശത്തിൽ സഞ്ചരിച്ചിരുന്നപ്പോൾ വർജീനിയായിൽ ഒരുകാലത്തു് അടിമയായിരുന്ന ഒരു കറുത്ത ആളെ അറിയാൻ എനിക്കിടയായി. ദാസ്യമോചനവിളംബരം പ്രസിദ്ധപ്പെടുത്തുന്നതിനു രണ്ടു വർഷം മുമ്പു് അയാൾ തന്റെ യജമാനനോടു് ഒരു കരാർചെയ്തിരുന്നു. താൻ ഇത്ര വർഷംകൊണ്ടു് ഇത്ര പണം യജമാനനു കൊടുത്തു തീർത്താൽ തനിക്കു സ്വാതന്ത്ര്യത്തിനു് അവകാശം ഉണ്ടാകുമെന്നായിരുന്നു ഉടമ്പടിയുടെ സാരം. തന്റെ മനസ്സുപോലെ എവിടെയും പോയി വേലചെയ്യുന്നതിനു യജമാനൻ അവനു് അനുവാദം കൊടുത്തിരുന്നു. അക്കാലത്തു കൂടുതൽ കൂലി ഓഹിയോയിലാണു ലഭിച്ചുവന്നിരുന്നതിനാൽ അവൻ ആ ദിക്കിൽ പോയി വേലചെയ്തു താമസിച്ചിരുന്നു. അങ്ങനെയിരിക്കുമ്പോഴാണു നീഗ്രോ ജനങ്ങൾക്കു സ്വാതന്ത്ര്യം ലഭിച്ചതു്. അപ്പോൾ അയാൾ യജമാനനു പഴയ ഉടമ്പടിപ്രകാരം 300 ഡോളർ കൊടുക്കാനുള്ളതായിട്ടുണ്ടായിരുന്നു. ഗവർമ്മെന്റുത്തരവിൻപ്രകാരം അടിമവേല ഇല്ലാതായ അവസ്ഥയ്ക്കു്, അയാൾക്കു മേൽ കൊടുത്തു പണംകൊടുക്കാതെകഴിയാമായിരുന്നു. എങ്കിലും അയാൾ അങ്ങനെ ചെയ്തില്ല. പണവും പലിശയും കണക്കാക്കിത്തു വിളംബരകാലത്തിനിപ്പുറം അയാൾ ഉടമ്പടിയനുസരിച്ചു പഴയ യജമാനനു കൊടുത്തു. ഈ സംഗതിയെപ്പറ്റി ആ മനുഷ്യൻ ഇപ്രകാരം എന്നോടു പറകയുണ്ടായി. "ഉടമ്പടിപ്രകാരം ഞാൻ പണം കൊടുക്കേണ്ടിയിരുന്നില്ല. പക്ഷേ ഞാൻ കൊടുക്കാമെന്നു വാക്കു പറഞ്ഞിരുന്നതല്ലേ? ആ വാക്കിനെ വിസ്മരിക്കാൻ പാടില്ല. അദ്ദേഹത്തിനു പണം മുഴുവൻ കൊടുത്തു തീർത്തതിന്റെ ശേഷമേ എനിക്കു മനസ്സിനു സമാധാനവും സ്വാതന്ത്ര്യം അനുഭവിപ്പാൻ സുഖവും ഉണ്ടാകയുള്ളൂവെന്നു് എനിക്കു തോന്നിയിരുന്നു." ഞാൻ പറഞ്ഞ സംഗതികളിൽ നിന്നും അടിമകൾ സ്വാതന്ത്ര്യം ആകാംക്ഷിച്ചിരുന്നില്ലെന്നു വല്ലവരും വിചാരിക്കുമായിരിക്കും. ദാസ്യം ഒഴിയുന്നതു് അനർത്ഥകരമായിട്ടുള്ളതെന്നു നീഗ്രോ ജനങ്ങൾ വിചാരിച്ചിട്ടില്ല. സ്വാതന്ത്ര്യം ലഭ

ള്ളുതുടങ്ങി. ദാസ്യവിമുക്തരിൽ പലരും പ്രായാധിക്യംകൊണ്ടും, ധനദൌർലഭ്യംകൊണ്ടും, ശക്തിക്ഷയംകൊണ്ടും, വിദ്യാവിഹീനതകൊണ്ടും, നവമായി തങ്ങൾക്കു ലഭിച്ച സ്വാതന്ത്ര്യം, ദുസ്സഹ്യം ദുഃഖകരവുമായി തോന്നിത്തുടങ്ങി. ഈ ദശയിൽ, പൂർവ്വഭരണകർത്താക്കന്മാരായ വെള്ളക്കാരെത്തന്നെ ആശ്രയിച്ചു് അവരുടെ രക്ഷയിലും അന്വേഷണത്തിലും കഴിഞ്ഞിരുന്ന ഇരുന്നവരുടെ സംഖ്യ ഒട്ടും അഗണ്യമായിരുന്നില്ല.

ദാസ്യവിമോചനം സംഭവിച്ച കാലത്തിൽ, നീഗ്രോ ജനങ്ങൾക്കുണ്ടായ മനോവികാരങ്ങളെയും, ഭാവഭേദങ്ങളെയും പറ്റി ഒരു പുസ്തകത്തിൽ ഇപ്രകാരം കാണുന്നു.—"ദീർഘകാലീനോന്നതമായ സംഘർഷത്തിൽ ദാസ്യത്തെപ്പറ്റിയുണ്ടായ തർക്കം അവസാനിച്ചു. സ്വാതന്ത്ര്യം കൊടുക്കുന്നതിനു നിശ്ചയിച്ചിരുന്ന ദിവസം വന്നുചേർന്നു. ഞങ്ങൾ ഈ സുദിനത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. സ്വാതന്ത്ര്യം ഇന്നു ലഭിക്കും, നാളെ ലഭിക്കും, എന്നു കേട്ടിട്ടു നാൾ ഏതാനും കഴിഞ്ഞിരുന്നു. സൈന്യത്തിൽനിന്നും ഒളിച്ചോടിയിരുന്ന ഭടന്മാർ ദിനംപ്രതി, ഞങ്ങളുടെ ഗൃഹങ്ങളിലേക്കു വന്നുകൊണ്ടിരുന്നു. ആവശ്യം കഴിഞ്ഞതുകൊണ്ടു, സേനയിൽനിന്നു പിരിക്കപ്പെട്ടവരും, ബന്ധനത്തിൽനിന്നു വിട്ടയക്കപ്പെട്ടവരും, ആയ യോദ്ധാക്കൾ ദിവസംതോറും ഞങ്ങളുടെ സ്ഥലത്തുകൂടെ പൊയ്ക്കൊണ്ടിരുന്നു. ഒരു തോട്ടത്തിൽനിന്നു് അടുത്തതിലേയ്ക്കും അവിടെനിന്നു മറ്റേതിലേയ്ക്കും, അങ്ങനെ ഒരറ്റം മുതൽ മറ്റെഅറ്റംവരെ മേഖലയിലും, ഈ സംഭവത്തെപ്പറ്റിയുള്ള ശ്രുതിയും, വർത്തമാനവും, പരന്നുതുടങ്ങിയിരുന്നു. ഉത്തരദേശക്കാരുടെ ആക്രമണത്തെ ഭയപ്പെട്ടു ഭൂമിയുടമസ്ഥന്മാരിൽ ചിലർ വിലയുള്ള സാമാനങ്ങളും, ധനങ്ങളും, കാട്ടുകളിൽ നിക്ഷേപിക്കയും, ആ സ്ഥലങ്ങളെ സൂക്ഷിക്കുന്നതിനായി വിശ്വസ്തരായ അടിമകളെ ചുമതലപ്പെടുത്തുകയും ചെയ്തിരുന്നു. ഈ ധനം മോഷ്ടിക്കാൻ ഒരുമ്പെടുന്നവരെ ജീവനാശം ഉണ്ടാകുമെന്നു് അവരും അറിയാത്തതല്ലായിരുന്നു. ഞങ്ങളുടെ ഗൃഹത്തിനുവേണ്ടി, തോട്ടത്തിൽ പ്രവേശിച്ചിരുന്ന ഉത്തരദേശത്തെ ഭടന്മാർക്കു്, ആഹാരം, പാനീയം, വസ്ത്രം, എന്നിവ നൽകുന്നതിനു് അടിമകൾ സന്നദ്ധരായിരുന്നുവെങ്കിലും, ഞങ്ങളുടെ രക്ഷയിലും, വിശ്വാസത്തിലും, സൂക്ഷിക്കപ്പെട്ടിരുന്ന ദ്രവ്യത്തെ, സ്വാമിഭക്തി മറന്നു, വിട്ടുകൊടു

ല്ലാൻ അവർ മനസ്സുള്ളവരായിരുന്നില്ല. ഈ ക്രൂരവ്യാപാരം എത്രയോ ശ്ലാഘനീയമാണു്!

മഹാദിനം അടുത്തുതുടങ്ങിയപ്പോൾ, അടിമകളുടെ നിവാസസ്ഥലങ്ങളിൽ ആഹ്ലാദവും, തജ്ജന്യമായ സംഗീതാദിഘോഷങ്ങളും വർദ്ധിച്ചിരുന്നു. ഈ ഉത്സാഹപ്രകർഷം രാത്രിയിൽ അധികനേരം നീണ്ടുനിന്നു. പ്രസ്തുത ദിവസത്തിന്റെ തലേന്നാൾ രാത്രിയിൽ, സകല അടിമനിവാസസ്ഥലങ്ങളിലും, ഏതോ വിശേഷം നാളെ രാവിലെ, പ്രഭുവിന്റെ ഗൃഹത്തിൽ ഉണ്ടാകാൻ പോകുന്നുണ്ടെന്നു് ഒരു കേൾവി പരന്നിരുന്നു. അന്നത്തെ രാത്രിയിൽ അടിമകളിൽ അധികം ആളുകളും ഉറങ്ങീട്ടില്ല. എവിടെ നോക്കിയാലും, ഒരു ഇളക്കം കാണ്മാൻ ഉണ്ടായിരുന്നു. രാവിലെ നൂതനാലങ്കാരം നിറഞ്ഞ ജനങ്ങൾ, ഉടമസ്ഥന്മാരുടെ ബംഗ്ലാവിലെ പൂമുഖത്തിൽ നൂറുകണക്കനുസരണം ചേർന്നുചേർന്നിരുന്നു. ഈ ക്ഷണനേരത്തെ പ്രമാണമായി ഞാൻ, അമ്മ, ഭ്രാതാവു്, സഹോദരി, ഇത്രയും പേർ വേറെ ചില അടിമകളും ഒന്നിച്ചു ഞങ്ങളുടെ യജമാനന്റെ ഗൃഹത്തിലേയ്ക്കു പോയിരുന്നു. അദ്ദേഹവും സ്വജനങ്ങളും പൂമുഖത്തുണ്ടായിരുന്നു. അവർ ഞങ്ങളിൽ ഒരുത്തരോടും വിരോധം ഉള്ളതായി ഞങ്ങൾക്കാർക്കും തോന്നിയില്ല. അധികാരനാശം സംഭവിക്കുന്നതിനെക്കുറിച്ചു് അവർക്കു സങ്കടം ഉണ്ടായിരുന്നതായി, അവരുടെ മുഖഭാവത്തിൽ യാതൊരു ലക്ഷണവും ഇല്ലായിരുന്നു. എന്നാൽ ഏറെ നാളായി, അവർ സ്വന്തമായി വിചാരിച്ചു പരിപാലിച്ചിരുന്ന ജനങ്ങളോടു് അന്നു പിരിയേണ്ടതായിവന്നുവല്ലോ എന്നുള്ളതുകൊണ്ടു് അവർക്കുണ്ടായിരുന്ന ദുഃഖം അവരുടെ മുഖങ്ങളെ വിവർണ്ണമാക്കിത്തീർത്തിരുന്നു. ഏതോ ഒരുത്തൻ (ഒരു സർക്കാരുദ്യോഗസ്ഥനായിരിക്കാം) ഒരു ലേഖനം (വിളംബരമാണെന്നു തോന്നുന്നു) വായിച്ചു. അതിന്റെ ശേഷം ഈ വിധം ഒരു സംസാരം ഉണ്ടായി. 'നിങ്ങൾക്കു് ഇന്നുമുതൽ അസ്വാതന്ത്ര്യമേ ഇല്ലാ; ഇഷ്ടംപോലെ, ഏതു സ്ഥലത്തും പോകുന്നതിനു വിരോധവും ഇല്ല' എന്റെ അടുക്കൽ നിന്നിരുന്ന എന്റെ അമ്മ കുനിഞ്ഞു കുഞ്ഞുങ്ങളെ ചുംബനം ചെയ്തതിന്റെ ശേഷം ആനന്ദാശ്രുക്കൾ തൂകി, 'കുഞ്ഞുങ്ങളേ, ഇങ്ങനെ ഒരു കാലം ഉണ്ടാകണേ എന്നു ഞാൻ ദിവസംതോറും ഈശ്വരനോടു പ്രാർത്ഥിച്ചിരുന്നു. എന്നാൽ എന്റെ മരണത്തിനു മുമ്പു് ഇതു സാധിക്കുമെന്നു

ഞാൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല' എന്നു പറകയും സന്തോഷംകൊണ്ടു കരയുകയും ചെയ്തു.

കുറേനേരം ആഹ്ലാദാധിക്യവും ഈശ്വരസ്തോത്രവും ഉത്സാഹഘോഷംകൊണ്ടു കഴിഞ്ഞു. എന്നാൽ വിമുക്തരായ അടിമകൾക്കു് അവരുടെ ജന്മികളായിരുന്ന വെള്ളക്കാരോടു യാതൊരു ദ്വേഷവും ഉണ്ടായിരുന്നില്ല. സത്യത്തിൽ അവർക്കു യജമാനന്മാരോടു കരുണയാണു തോന്നിയിരുന്നതു്. ഉത്സാഹം ഏറെനേരത്തേക്കു നിലനിന്നില്ല. വീണ്ടും കുടിലുകളിലേക്കു വന്നുചേർന്ന സമയത്തു് അവരുടെ മനോഭാവത്തിനു് ഒരു വ്യത്യാസം വന്നിരുന്നു. സ്വാതന്ത്ര്യം അവർക്കു് ഉണ്ടാക്കിത്തീർത്ത ഉത്തരവാദിത്വത്തെപ്പറ്റി അവർ ആലോചിച്ചു തുടങ്ങി. 'എന്റെ കാര്യം ഞാൻതന്നെ നോക്കണം. എന്റെ കാലക്ഷേപത്തിനു വഴി ഞാൻതന്നെ ഉണ്ടാക്കണം. എന്റെ കുടുംബത്തെ ഞാൻതന്നെ രക്ഷിക്കണം', എന്നുള്ള വിചാരം ഓരോ നീഗ്രോവിനേയും ബാധിച്ചുതുടങ്ങി. പത്തോ പന്ത്രണ്ടോ വയസ്സു പ്രായമുള്ള ഒരു ബാലൻ നിത്യവൃത്തിക്കു മാർഗ്ഗം തേടേണ്ടതായിവന്നാൽ അവന്റെ അവസ്ഥ എങ്ങനെയോ അപ്രകാരം തന്നെ ഞങ്ങൾക്കു് അന്നത്തെ അവസ്ഥ. ഗൃഹം, ഉപജീവനമാർഗ്ഗം, ശിശുക്കളുടെ സംരക്ഷണം, വിദ്യാഭ്യാസം, പൌരകൃത്യം, ദേവാലയസ്ഥാപനം ഈ വിഷയങ്ങളാണു ഞങ്ങൾക്കു് ആലോചനയ്ക്കു കാരണമായിത്തീർന്നതു്. ഉത്സാഹം ക്ഷണത്തിൽ ക്ഷീണിക്കയും അധൈര്യം ഞങ്ങളെ ബാധിക്കയുംചെയ്തു എന്നുപറഞ്ഞാൽ അപ്പോഴത്തെ ഞങ്ങളുടെ അവസ്ഥ പ്രത്യക്ഷപ്പെടുന്നതാണല്ലോ. സ്വാതന്ത്ര്യംകിട്ടിയപ്പോഴാണ് അതിന്റെ വിഷമത ചിലർക്കു് അത്ഭുതകരമായി തോന്നിത്തുടങ്ങി. അടിമകളിൽ ചിലർക്കു വയസ്സു് എഴുപതും എൺപതും ഉണ്ടായിരുന്നു. അവരുടെ ആയുഃകാലം എത്രയോ മുമ്പു കഴിഞ്ഞുപോയിരുന്നു. അന്യദേശത്തിലേക്കു പോയി ജീവിക്കുന്നതു് അവർക്കു് ഏറ്റം വൈഷമ്യമായിരുന്നു. അവർക്കു യജമാനൻ, അമ്മ, കുട്ടികൾ, എന്നിവരോടുണ്ടായിരുന്ന വാത്സല്യം വിസ്തരിക്കത്തക്കവിധത്തിൽ ഉള്ളതല്ലായിരുന്നു. ജീവിതകാലത്തിന്റെ അധികഭാഗവും അവരോടുകൂടി സഹവാസംചെയ്തിരുന്ന ഈ ജനങ്ങൾക്കു് അവരെ പിരിഞ്ഞു പോകുന്നതു് അതിദുസ്സഹമായിരുന്നു.

---

# അദ്ധ്യായം 2

## ബാല്യകാലം

സ്വാതന്ത്ര്യം ലഭിച്ചതിന്റെ ശേഷം അമേരിക്കയിലെ നീഗ്രോ ജനങ്ങൾ നിശ്ചയിച്ചു പ്രവർത്തിച്ച സംഗതികൾ ഒന്നാമത്തേതു പേരു മാററുകയും, രണ്ടാമത്തേതു സ്ഥലംവിട്ടു മാറി സ്വല്പകാലം താമസിക്കയും ആയിരുന്നു. ഈ കൃത്യത്തിന്റെ ഉദ്ദേശ്യം ആ സ്വാതന്ത്ര്യത്തിന്റെ അർത്ഥവത്തായ സ്വാദനുഭവിച്ചു് അറിയണമെന്നുള്ള വാഞ്ഛയായിരുന്നു. തങ്ങളുടെ പഴയ യജമാനന്മാരുടെ കുടുംബനാമത്തെ ധരിക്കുന്നതു, [illegible]ണെന്നു ചില നീഗ്രോ ജനങ്ങൾ എങ്ങനെയോ വിചാരിച്ചുപോന്നിരുന്നു. ആയതിനാൽ മിക്കവരും പേരു മാററിത്തുടങ്ങി. ഇതായിരുന്നു അവരുടെ പ്രഥമകൃത്യം. അടിമദശയിൽ ഇവരൊക്കെയും ഒരുത്തൻ ജാൺ എന്നോ, ഒരുത്തി സൂസൻ എന്നോ, ഉള്ള പേരാൽ അന്യന്മാർക്കു പരിചിതരായിരിക്കാമെന്നേ വിചാരിക്കുക. അടിമകൾക്കു ഒറ്റപ്പേരു സാധാരണയായി ഉണ്ടായിരുന്നുള്ളൂ. 'ഹാച്ചർ' എന്ന പേരുള്ള ഒരു ആളിന്റെ അടിമയായ 'ജാണോ' 'സൂസനോ' ഹാച്ചരുടെ ജാണെന്നോ, സൂസനെയെന്നോ അഥവാ, ജാൺ ഹാച്ചരെന്നോ, ജാൺ സൂസനെയെന്നോ വിളിക്കപ്പെട്ടുവന്നിരുന്നു. ജാൺ ഹാച്ചരെന്നോ, ഹാച്ചരുടെ ജാണെന്നോ, പറയുന്നതു സ്വതന്ത്രനായ ഒരുവനു് അയോഗ്യമായ നാമധേയമാകുന്നു, ജാൺ എന്നവൻ,—കറുത്തമനുഷ്യൻ എന്നിരിക്കട്ടെ,—വിചാരിച്ചുവെങ്കിൽ അവനെ അതിനു കുററപ്പെടുത്താൻ ന്യായം ഇല്ല. ഈ കാരണത്താൽ ജാൺഹാച്ചർ എന്നിയാൾ ജാൺ. എസ്സ്. ലിങ്കൺ എന്നോ ജാൺ. എസ്സ്. ശേർമാൻ എന്നോ പേരു പറഞ്ഞുതുടങ്ങി. 'എസ്സ്' എന്ന ലിപിക്കു പ്രത്യേകമായി അർത്ഥം ഒന്നും ഇല്ലായിരുന്നു. 'എസ്സ്' അവരുടെ സ്ഥാനപ്പേരാണെന്നു് അവർ സഗൗരവം ഗണിച്ചുവന്നിരുന്നു. ഇപ്രകാരം കുറെ ദിവസം അന്യസ്ഥലങ്ങളിൽ സഞ്ചരിച്ചതിന്റെശേഷം, അതായതു സ്വാതന്ത്ര്യത്തിന്റെ സ്വാദനുഭവിച്ചറിഞ്ഞതിൽ പിന്നെ, സ്വതന്ത്രന്മാരായ ഈ ജനങ്ങൾ പൂർവ്വഗൃഹങ്ങളിൽ വീണ്ടും വന്നു; അതിൽ അനേകംപേരും, പഴയ യജമാനന്മാരുമായി ചില ഏർപ്പാടുകൾചെയ്തു, പഴയ ജോലികളെത്തന്നെ അവലംബിച്ചു കാലക്ഷേപമാർഗ്ഗം സമ്പാദിച്ചു.

"എന്റെ മാതാവിന്റെ ഭർത്താവും, എന്റെയും സഹോദരന്മാരുടെയും ചിററപ്പനും, ആയ ആളുടെ സ്വാമിത്വം വഹിച്ചു വന്നതും, മാതാവിന്റെ സ്വാമിത്വം വഹിച്ചുവന്നതും അല്ലായിരുന്നു. അദ്ദേഹം ഇടയ്ക്കിടെ അപൂർവമായേ, ഞങ്ങളുടെ ഭവനത്തിൽ വന്നിരുന്നുള്ളു. ക്രിസ്തുമസ്സ് മഹോത്സവകാലത്തിൽ മാത്രമേ—അതായതു സംവത്സരത്തിൽ ഒരുതവണമാത്രമേ, ഞാൻ അദ്ദേഹത്തെ കണ്ടിരുന്നുള്ളു. എന്തെന്നാൽ, ലഹളകാലത്തിൽ, അദ്ദേഹം, മാരിപ്പ്രായിട്ടോ സേനകളെ പിന്തുടർന്നിട്ടോ പശ്ചിമ – വർജീനിയാ ദേശത്തിൽ എത്തിച്ചേർന്നിരുന്നു. അതിനാൽ, സ്വാതന്ത്ര്യലബ്ധിയുടെ ആവിർഭാവകാലാനന്തരം, അദ്ദേഹം വസിച്ചിരുന്ന പശ്ചിമ-വർജീനിയാദേശത്തിലെ കനാവാ-താഴ്വരയിൽ ഞങ്ങളും ചെന്നുചേരണമെന്നു, അദ്ദേഹം ആവശ്യപ്പെട്ടു. അക്കാലം വർജീനിയായിൽനിന്നും മലവഴി പശ്ചിമ – വർജീനിയായിലേയ്ക്കു പോകുന്നതു വളരെ ബുദ്ധിമുട്ടും സങ്കടവും ഉള്ള ഒരു പ്രയാണം ആയിരുന്നു. ഉള്ള ഉടുപ്പുകളും, വീട്ടുസാമാനങ്ങളും ഒരു വണ്ടിയിൽ ഇട്ടുകൊണ്ടു പോയി. കുട്ടികൾ ഏറിയ ഭാഗം വഴിയും നടക്കണമായിരുന്നു. വഴിയും അനേകം നാഴിക നീളമുള്ളതായിരുന്നു. അവരിൽ ആരും തോട്ടംവിട്ടു അധികദൂരം വഴി അതിനുമുമ്പു സഞ്ചരിച്ചിട്ടില്ലായിരുന്നു. അതുകൊണ്ടു ഈ പ്രയാണം നമ്മുടെ നാട്ടിലുള്ളവർക്കു പഴയ കാലത്തുള്ള ഒരു കാശി യാത്രപോലെ ആയിരുന്നു. അവർ പഴയ യജമാനന്മാരെയും, പരിചയക്കാരായ സ്വജാതിക്കാരെയും വിട്ടുപിരിയുന്നതു വ്യസനകരമായ ഒരു സംഗതിയായിരുന്നു. വേർപാടിന്റെ ശേഷം പൂർവകാലസ്നേഹിതന്മാരുമായി ഇവർ കണ്ടുമുട്ടി പരിചയം പുതുക്കിയിരുന്നു. യാത്ര അവസാനിക്കുന്നതിനു വളരെ കാലം വേണ്ടിവന്നു. വെളിയിലും രാത്രിയിൽ കിടന്നുറങ്ങിയതും വഴിയിൽ വെറും തറയിൽ ആയിരുന്നു. ഒരു രാത്രിയിൽ ആഹാരം ഉണ്ടാക്കുന്നതു വഴിയരികിൽ കഴിഞ്ഞുകിടന്ന ഒരു കുടിലിനടുത്തായിരുന്നു. അതിന്റെ അകത്തു അന്നു സുഖമായി കഴിച്ചുകൂട്ടാമെന്നായിരുന്നു അമ്മ വിചാരിച്ചതു. തീ കത്തിച്ചു അല്പം കഴിഞ്ഞപ്പോൾ അടുപ്പിന്റെ പുകക്കുഴലിൽ നിന്നു ഏകദേശം രണ്ടുവാരം നീളമുള്ള ഒരു വലിയ കൃഷ്ണസർപ്പം ഇറങ്ങിവന്നു. അതുകൊണ്ടു അവർ ഉടൻതന്നെ അവിടത്തെ താമസം ഒഴിവാക്കി. ഇപ്രകാരമുള്ള കഷ്ടപ്പാടുകൾ അനുഭവിച്ചു

അവനൊരുത്തൻ മാത്രമേ ഭൂമിയിൽ അപ്പോൾ ഉണ്ടായിരുന്നുള്ളു ളെന്നു ബുക്കർ വിചാരിച്ചു.

ഇക്കാലം അവന്റെ ജാതിക്കാരുടെ ശ്രദ്ധ ഒരു എഴുത്തുപള്ളി സ്ഥാപിക്കുന്ന വിഷയത്തിൽ പതിച്ചു. വർജീനിയാ ദേശത്തു ഈ താൽപര്യം ആദ്യമേ ഉണ്ടായിരുന്നതിനാൽ അതു നിറവേറു ന്നതിനു കഴിയുന്ന എപ്പോഴാകുമെന്നു പററി അവർ ചിന്തിച്ചുതുടങ്ങി. "ഒരു വാദ്ധ്യാർ വേണമല്ലോ; എവിടെയുണ്ടു?" ഈ ചോദ്യം അവരെ കുഴക്കിച്ചു. പത്രം വായിച്ച മനുഷ്യനു വാദ്ധ്യാർ വേലയ്ക്കു വേണ്ട പ്രായം ഇല്ലായിരുന്നു.

ഇങ്ങനെ കുറെ മാസങ്ങൾ കഴിഞ്ഞപ്പോൾ ഒഹായോ നഗ രിച്ചു സ്ഥലത്തിൽ അവന്റെ ജാതിയിലുള്ള ഒരു യുവാവ് വന്നു ചേർന്നു. അയാൾ ഒഹായോ ദേശക്കാരനും കുറേ പഠിപ്പുള്ള അദ്ധ്യക്ഷത്വം വഹിപ്പാനും വിദ്വാനും ആയിരുന്നു. അയാളെ എല്ലാവരും ആദരവോടെ സ്വീകരിച്ചു. നീഗ്രോ ജാതിക്കാരുടെ ഉപയോഗത്തിനായി സർക്കാർ വക വിദ്യാലയങ്ങൾ അപ്പോൾ അവിടങ്ങളിൽ ഉണ്ടായിരുന്നില്ല. ശിഷ്യരുടെ ഗൃഹത്തിൽ ഒരു ക്രമം അനുസരിച്ചു ഭക്ഷണം കഴിച്ചു താമസിച്ചും, അവരുടെ രക്ഷാകർത്താക്കന്മാരിൽ നിന്നു സ്വല്പമായ ദ്രവ്യം പ്രതിഫലമായി സ്വീകരിച്ചും ഈ യുവാവു വിദ്യാലയം നടത്തിവന്നു. ഈ ഏർപ്പാടു വാദ്ധ്യാരെ സംബന്ധിച്ചിടത്തോളം ഒട്ടും ചീത്തയല്ലായിരുന്നു. അയാൾ താമസത്തിനു വന്ന ദിവസം ഓരോ കുടുംബക്കാരും, പ്രത്യേകം ഒരുക്കം ചെയ്തു", അയാൾക്കു രുചികരമായ ഭക്ഷണം നല്കിയിരുന്നു. ആശാൻ വിരുന്നുകാരനായി വരുന്ന ദിവസ ങ്ങളെ നമ്മുടെ ബാലൻ അത്യുൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചി രിക്കുക പതിവായിരുന്നു.

നീഗ്രോ ജാതിക്കാർ ഇക്കാലത്തു പ്രദർശിപ്പിച്ച വിദ്യാ സമ്പാദനതൽപരത കേവലം പ്രശംസനീയമായിരുന്നു. ബാല രും വൃദ്ധരും ഒന്നുപോലെ പഠിത്തത്തിൽ താൽപര്യമുള്ളവരായി രുന്നു. പകലും രാത്രിയും പഠിത്തം നടത്തുന്നതിലേയ്ക്കുവേണ്ടി കുടിപ്പള്ളിക്കൂടങ്ങളും ഉണ്ടായിത്തുടങ്ങി. വേദപുസ്തകം വായി ക്കാൻ മാത്രം ഉള്ള അറിവു ഗ്രഹിക്കണമെന്നായിരുന്നു വൃദ്ധന്മാ രുടെ മോഹം. തങ്ങളുടെ വേലകൾ പകൽ ചെയ്തു തീർത്തതിന്റെ ശേഷം രാത്രിയിൽ പഠിക്കാനായി പോയിരുന്നവരിൽ,

സ്ത്രീപുരുഷന്മാരായിട്ടു്, അമ്പതും എഴുപതും വയസ്സു കഴിഞ്ഞവർ അസംഖ്യം ഉണ്ടായിരുന്നു.

കനാറ എന്ന ദിക്കിൽ ഒരു പള്ളിക്കൂടം തുറക്കുന്ന സമയം നമ്മുടെ ബാലൻ ദുർഭാഗ്യമായ ഇച്ഛാഭംഗം അനുഭവിക്കേണ്ടി വന്നു. ഈ സങ്കടത്തെപ്പററി അവർ ഇങ്ങനെ വർണ്ണിച്ചിട്ടുണ്ടു്,— ലവണഖനിയിൽ വേലചെയ്തുതുടങ്ങി, ഇപ്രകാരം ഏതാനും മാസം കഴിഞ്ഞിരിക്കുന്നു. എന്റെ വേലയിൽനിന്നു ചിററപ്പന ചില ആദായം സിദ്ധിച്ചുതുടങ്ങി. അതുകൊണ്ടു് എന്നെ പണിയിൽനിന്നു വിരമിപ്പിച്ചു പള്ളിക്കൂടത്തിൽ അയയ്ക്കുന്നതിനു് അദ്ദേഹത്തിനു സമ്മതം ഉണ്ടായില്ല. ഈ നിശ്ചയം എന്റെ ഹൃദയത്തെ അസ്തമിപ്പിച്ചു എന്നു് എനിക്കു് അപ്പോൾ തോന്നിയിരുന്നു. കാലത്തും ഉച്ചതിരിഞ്ഞും കുട്ടികൾ അങ്ങോട്ടും ഇങ്ങോട്ടും പോകുന്ന വഴിക്കരികത്തു് എന്റെ ജോലിസ്ഥലം സ്ഥിതിചെയ്തിരുന്നതിനാൽ അവരെ കാണുന്ന അവസരങ്ങളിൽ എന്റെ വ്യസനം വർദ്ധിച്ചുവന്നിരുന്നു. തൽക്കാലം സംഭവിച്ച ഉത്സാഹഭംഗത്താൽ മനസ്സുമടിയാകാതെ ഏതുവിധത്തിലെങ്കിലും പഠിക്കണമെന്നു ഞാൻ നിശ്ചയിച്ചു. കൈവശം ഉണ്ടായിരുന്ന ബാലപാഠം സ്വയമേവ പഠിച്ചുതുടങ്ങി. എന്റെ വ്യസനത്തെ യഥാപ്രസ്ഥം അറിഞ്ഞു് അമ്മ തന്റെ കഴിവുപോലെല്ലാം എന്നെ ആശ്വസിപ്പിക്കുകയും പഠിക്കുന്നതിനു മാർഗ്ഗം ഉണ്ടാക്കിത്തരാൻ ശ്രമിക്കുകയും ചെയ്തു. പകൽസമയത്തെ ജോലി അവസാനിച്ചതിന്റെ ശേഷം ചിലതു പറഞ്ഞുതരുന്നതിനു് ഒരാളെ ഏർപ്പാടുചെയ്തു. അദ്ദേഹം രാത്രിയിൽ അവസരംപോലെ എന്നെയും പഠിപ്പിച്ചുതുടങ്ങി. എന്റെ ശ്രമത്താൽതന്നെ മററു ബാലന്മാർ പകൽ പഠിച്ചതിലധികം ഞാൻ രാത്രിയിൽ പഠിച്ചു് അഭ്യസിച്ചുവന്നു എന്നു് എനിക്കു തോന്നുന്നു. രാത്രിയിൽ പഠിച്ചതിൽനിന്നു് എന്റെ അനുഭവത്തിലുണ്ടായ ഗുണത്തെ വിശ്വസിച്ചതിനാലാണു പിന്നത്തെ കാലം ഹാമ്പ്ടണിലും, ടസ്കെജിയിലും, ഇതുവിധം ഒരു ഏർപ്പാടു ഞാൻ നടത്തിപ്പോന്നിട്ടുള്ളതു്. എനിക്കു പകൽസമയത്തും പള്ളിക്കൂടത്തിൽ പഠിക്കണമെന്ന മോഹം തോന്നുകയാൽ ഞാൻ അതിനുള്ള മാർഗ്ഗം തേടി. ചിററപ്പനോടും അമ്മയോടും, ഇടവിടാതെ പറഞ്ഞും, അപേക്ഷിച്ചും, ഒടുവിൽ കാര്യം സാധിച്ചു. അതിരാവിലെ എഴുന്നേററു് ഒമ്പതുമണിവരെയും ഉച്ചതിരിഞ്ഞു പള്ളിക്കൂടം പൂട്ടിയതിന്റെ ശേഷം രണ്ടു മണിനേരം കൂടെ

ത്തും തലയിൽ ചുമന്നു പണി എടുക്കുന്നതായാൽ ഏതാനും മാസ ങ്ങോളം വിദ്യാലയത്തിൽ ചേർന്നു പഠിക്കുന്നതിനു് എനിക്കു് അനുവാദം തരാമെന്നു് അവർ പറഞ്ഞു.

വേലസ്ഥലത്തുനിന്നു വിദ്യാലയത്തിലേക്കു കുറെ ദൂരം ഉണ്ടായിരുന്നു. അതിനാൽ അവിടെ ഒമ്പതുമണിവരെ ജോലിചെയ്തതിന്റെശേഷം ഒമ്പതുമണിക്കു പഠിത്തം ആരംഭിക്കുന്ന വിദ്യാലയത്തിൽ ചെന്നുചേരുക അസാദ്ധ്യമായിരുന്നു. ഞാൻ എത്തുമ്പോഴേയ്ക്കു പഠിത്തം ആരംഭിച്ചുകഴിയും; ഏതാനും വിദ്യാർത്ഥികൾ പാഠം ചൊല്ലിക്കഴിഞ്ഞിരിക്കും. ഇങ്ങനെ വരുമെന്നുള്ളതിനാൽ ഞാൻ ഒരു വിദ്യ എടുത്തു. ബാലചാപല്യത്താൽ അനേകം കുട്ടികൾ ഇപ്രകാരം ചെയ്യാറുണ്ടു്. തീർച്ചയായും എന്നെ കുറ്റപ്പെടുത്തേണ്ടതായിരിക്കും. എന്നാൽ ചെയ്തതിനെ മറച്ചുവെച്ചിട്ടു കാര്യമില്ല. അതിനാലത്രെ അതു ഞാൻ ഇവിടെ തുറന്നു പറയുന്നതു്. സത്യത്തിന്റെ ശക്തിയിലും, മാഹാത്മ്യത്തിലും, എനിക്കു പരിപൂർണ്ണമായ വിശ്വാസം ഉണ്ടു്. സത്യത്തെ മറച്ചുവെക്കുന്നതിൽനിന്നും യാതൊരു ഗുണവും സിദ്ധിക്കുന്നില്ല. വേലസ്ഥലത്തിലെ ആഫീസുമുറിയിൽ ഒരു മണിയുണ്ടായിരുന്നു. കൂലിവേലക്കാരായ നൂറിലധികം ജനങ്ങളും ഈ മണി നോക്കിയായിരുന്നു വേല തുടങ്ങിയതും അവസാനിപ്പിച്ചതും. വിദ്യാലയത്തിൽ പഠിത്തസമയം എത്താറാകുമ്പോൾ, മണിയുടെ സൂചി എട്ടരയോടടുക്കുന്ന സ്ഥാനത്തിൽനിന്നും ഒമ്പതിന്റേതിൽ മാറ്റിവയ്ക്കുകയായിരുന്നു എന്നു് എനിക്കു തോന്നി. ദിനംപ്രതി കാലത്തു ഞാൻ ഈ സൂത്രം പ്രയോഗിച്ചുവന്നിരുന്നു. ഒടുവിൽ വിചാരിപ്പുകാരൻ എന്തോ സംശയിച്ചു മണി പൂട്ടി ഒരു കൂട്ടിനകത്താക്കി. ഞാൻ ആർക്കും അസൗകര്യം ഉണ്ടാക്കണമെന്നു വിചാരിച്ചിരുന്നില്ല. സമയത്തിനു വിദ്യാലയത്തിൽ ചെന്നുചേരണമെന്നേ എനിക്കു താൽപര്യം ഉണ്ടായിരുന്നുള്ളു."

ആദ്യമായി വിദ്യാലയത്തിൽ പ്രവേശിച്ച മാത്രയിൽ, ബുക്കർ തന്റെ വേഷത്താൽ വ്യാകുലനായിത്തീർന്നു. സതീർത്ഥ്യന്മാരെപ്പോലെ, കുപ്പായം ധരിക്കുന്നതിനും, തൊപ്പിവയ്ക്കുന്നതിനും, മറ്റും ആവശ്യം അവനു നേരിട്ടു. വളരെ വിലപിടിച്ച തൊപ്പിയാണു മറ്റുള്ളവർ ധരിച്ചുവന്നതു്. ഇവനു് ഇങ്ങനെ ഒരു ശിരോലങ്കാരം സമ്പാദിക്കുന്നതിനുള്ള ധനം ഇല്ലായിരുന്നു. ഈ സമയത്തു മാതാവിനാൽ പ്രദർശിപ്പിക്കപ്പെട്ട ഉചിതജ്ഞത ഇവ

അങ്ങനെ നോക്കിയറിയുന്നവർ ആ മാതിരി ഉതവിയില്ലാത്ത നീഗ്രോ ബാലനെ അപഹസിക്കയില്ല. എന്റെ പിതാമഹൻ ആരായിരുന്നു എന്നു ഞാൻ അറിഞ്ഞിട്ടില്ലെന്നു മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടു്. എനിക്കു മാതുലന്മാരും പിതൃസഹോദരിമാരും, സംബന്ധികളും, മറ്റും ഉണ്ടായിരുന്നിരിക്കണം. നിശ്ചയം; —അവരുടെ പേരും സ്ഥിതിയും എന്തായിരുന്നുവെന്നു ഞാൻ അറിഞ്ഞിട്ടില്ല. ഈ രാജ്യത്തിൽ വസിച്ചുവരുന്ന മിക്ക നീഗ്രോക്കന്മാരുടെയും പൂർവചരിത്രം, ഈ തരത്തിൽ ഉള്ളതായിരുന്നിരിക്കും. പൂർവന്മാരെ ഉൽക്കർഷത്തിനു പ്രബലമായി സഹായിക്കുന്ന ഒരു ശക്തിയാണു കുടുംബശ്രേഷ്ഠത. തനിക്കു് അപമാനം വരുന്നതു കുടുംബശ്രേഷ്ഠതയ്ക്കു ന്യൂനതയുണ്ടാക്കുന്ന ഒരു സംഭവമാണെന്നുള്ള ഓർമ്മതന്നെ വെള്ളക്കാരനെ സദാചാരപരിപാലനത്തിൽ പ്രോത്സാഹിപ്പിക്കുന്നില്ലേ? കുലീനതയും ചാരിത്രമാഹാത്മ്യവും അവനു വിജയപ്രാപ്തിയിങ്കൽ ഉദ്യോഗത്തിനും ഔത്സുക്യത്തിനും കാരണമായി ഭവിക്കുന്നു."

ബുക്കർ വിദ്യാലയത്തിൽ ചേർന്ന ആദ്യത്തെ കാലം കുറഞ്ഞും, പഠിപ്പുസമയം പുലർച്ചയും ആയിരുന്നതിനാൽ അവനു് അതിൽനിന്നു ലഭിച്ച ആദായം ലഘുവായിരുന്നു. അവനു പകൽ നേരം വിദ്യാലയത്തിൽ പോകാൻ സൗകര്യവും അധികകാലം ലഭിച്ചില്ല. പകൽ മുഴുവൻ പണിയിൽ വീണ്ടും പ്രവേശിക്കേണ്ടിവന്നു. രാത്രിയിലേ പഠിക്കാൻ വഴിയുണ്ടായുള്ളു. ബാല്യകാലത്തിൽ അവൻ വളരെ അദ്ധ്വാനിച്ചു ജോലിചെയ്ത ദിവസങ്ങളിലെ രാത്രികളിൽ ആയിരുന്നു. പല അവസരത്തിലും നല്ല ഉപാദ്ധ്യായന്മാരെ കിട്ടാതെ അവൻ ക്ലേശിച്ചു. ചില സമയങ്ങളിൽ പഠിപ്പിക്കാനേറ്റ ആളിനു അവനോളം അറിവില്ലാത്തുകൊണ്ടും അവൻ കഷ്ടിതനായിത്തീർന്നു. മിക്കപ്പോഴും രാത്രിയിലുള്ള പാഠത്തെ ചൊല്ലിക്കേൾപ്പിക്കാനായി അവൻ അനേകം നാഴികദൂരം വഴി നടന്നിരുന്നു. അവന്റെ ബാല്യത്തിൽ ഒരു ദിവസവും,—"എന്തുവന്നാലും വേണ്ടതില്ല; വിദ്യാഭ്യസിക്കണം" എന്നുള്ള ദൃഢമായ കരുതൽ അവനിൽ ഇല്ലാതെ ഇരുന്നില്ല.

ഇങ്ങനെ കഠിനയത്നം ബുക്കർ പ്രാഥമികവിദ്യാഭ്യാസത്തിൽ പരിശ്രമിച്ചു. ധനമോ, സൗകര്യമോ, അന്യസഹായമോ ഇല്ലാതെ പ്രതിജ്ഞയാൽമാത്രം പ്രേരിതനായിട്ടു കഠിനമായി, ഈ വിഷയത്തിൽ, ബുക്കർ മാനസികപോഷണത്തിനുള്ള സാധന

ണമിക്കണമെന്നാണു ജനസാമാന്യത്തിന്റെ സങ്കല്പം. നേരെമറിച്ചു, താലികവൃത്തവൻ ഒന്നിലെങ്കിലും വിജയം പ്രാപിച്ചുവെങ്കിൽ, അവന്റെ നേൎക്കു് അന്യന്മാൎക്കുള്ള അസൂയ, ഏററവും ശോചനീയമായിരിക്കുന്നു. കറുത്ത മനുഷ്യൻ ആരംഭിക്കുന്ന കാൎയ്യങ്ങൾക്കു വിജയം ഉണ്ടാകയില്ലെന്നു പ്രതിപക്ഷക്കാരൻ മുൻകൂട്ടിത്തന്നെ വിധിക്കുന്നതു സമസ്യമതി ഇല്ലായ്മയുടെ ലക്ഷണമാകുന്നു.

ഒരു കാലത്തു ഞാൻ വെള്ളക്കാരനായ ബാലന്റെ ജനനത്തോടുള്ള മാത്സ്യൎത്തെക്കുറിച്ചു് അസൂയപ്പെട്ടിരുന്നു. ജനനവശാലുള്ള ആഭിജാത്യത്തെക്കാളും താൻതന്നെ പ്രതിബന്ധങ്ങളെ ലംഘനം ചെയ്തു പ്രാപിക്കുന്ന വിജയസമ്മാനമാണു സർവോ ശ്ലാഘനീയമായ പദവിയെന്നു് എനിക്കു് അനുഭവത്തിൽ പ്രത്യക്ഷമായ സമയംമുതല്ക്കു, ഈ അസൂയ എന്നിൽ ഇല്ലാതായി. മനുഷ്യജീവിതത്തെ സംബന്ധിച്ചിടത്തോളം, ജനസാമാന്യത്തിന്റെ ബഹുമതിയെ ആകൎഷിക്കാത്ത ഒരു താണവൎഗ്ഗത്തിൽ ജനിച്ചുവന്നു് അതുവയത്തിനു മാററമില്ലെന്നു വരുന്നതല്ല. ജനങ്ങളുടെ ആദരവും സമ്മതിയും ലഭിക്കുന്നതിനായി, നീഗ്രോജനങ്ങൾ അധികം ശ്രമം ചെയ്യേണ്ടിവന്നിരിക്കുന്നുവെങ്കിലും അങ്ങനെ പ്രവൎത്തിക്കുന്നതു് അവരുടെ ശ്രേയസ്സിനും ഉന്നതിക്കും ഉപയുക്തമായിരിക്കുന്നു. ശരിയായ പ്രയത്നം ചെയ്യാതെ ഉന്നതിയുണ്ടാകണമെന്നാഗ്രഹിക്കുന്ന ജനങ്ങളെക്കുറിച്ചു് എനിക്കു് ആദരവമായ ബഹുമാനം കുറവാണു്. ഏതൊരുത്തനും ഔന്നത്യത്തിനു് അൎഹനാകുന്നതു സ്വന്തമായ യോഗ്യതകൊണ്ടു തന്നെ വേണം. യോഗ്യത ആരിൽ കാണപ്പെടുന്നുവോ അവന്റെ കുലവും, ജാതിയും, വൎണ്ണവും ഏതെങ്കിലുമാവട്ടെ, അവൻ, കാലാന്തരത്തിൽ, ജയവും, ശ്ലാഘ്യതയും, ഐശ്വൎയ്യവും പ്രാപിക്കും എന്നുള്ളതു സൎവ്വസമ്മതവും, ശാശ്വതവും ആയ ലോകവിധിയാകുന്നു. ഈ വിധം ഇവിടെ പറയുന്നതു് എന്റെ അഹങ്കാരവും കൊണ്ടല്ല, എന്റെ ജാതിയെപ്പററി എനിക്കുള്ള അഭിമാനത്തെ സ്പഷ്ടമാക്കുന്നതിനുവേണ്ടി മാത്രമാണു്."

പ്രീതിപ്പെടുത്തുവാൻ പ്രയാസമായിരുന്നു. ഈ തറ നന്നാക്കുന്നതിനു പണിപ്പെട്ടു ക്ഷീണിച്ചു വിയർത്തിരുന്ന സമയം അവരുടെ അടുക്കൽനിന്നു ഓടിപ്പൊയ്ക്കളയാമെന്നു പലതവണ ഞാൻ വിചാരിക്കാതിരുന്നില്ല.

എങ്കിലും ഏതാനും ദിവസംകൊണ്ടു ഞാൻ പുൽത്തറ വൃത്തിയാക്കി പൂച്ചെടികളുടെ തടങ്ങളെ ശരിയാക്കി, വഴികളും തെളിച്ചു. അപ്രകാരം ആ സ്ഥലം കാട്ടുപുല്ലു് അഴകുള്ളതായിത്തീർന്നു. ഇതെല്ലാം എന്റെ കൈകൾകൊണ്ടു സാധിച്ചതാണെന്നു ഞാൻ കണ്ടറിഞ്ഞപ്പോൾ എന്റെ ഹൃദയത്തിനു് ഒരു വ്യത്യാസമുണ്ടായി. എനിക്കു പുതിയതായ ഒരു അഭിമാനവും ഉത്സാഹവും സന്തുഷ്ടിയും തോന്നി. മദാമ്മ സന്തോഷിക്കയും ചെയ്തു. ഇങ്ങനെ കൈകൊണ്ടു വേലചെയ്വാൻ അഭ്യസിച്ചതുകൊണ്ടാണു പല ബുദ്ധിമുട്ടുകളെ സഹിച്ചിട്ടും ഹാമ്പ്ടനിൽ ചെന്നുചേരാനും അവിടെ പഠിക്കാനും എനിക്കു സംഗതിയായതു്."

ബുക്കർ റഫ്നർമദാമ്മയുടെ ഭൃത്യനായി ഒന്നരക്കൊല്ലം വരെ താമസിച്ചു. ഇക്കാലത്തു് അവരിൽനിന്നും അവനു സിദ്ധിച്ച ഗുണപാഠങ്ങൾ കേവലം നിസ്സാരങ്ങളായില്ല. അന്യദേശങ്ങളിൽ അവൻ പില്ക്കാലം സമ്പാദിച്ച ഗുണോൽകർഷത്തിൽ ഏതാനംഭാഗം ഇക്കാലത്തു അവനിൽ ഉണ്ടായ സ്വഭാവസംസ്കാരത്തിന്റെ പരിണാമമായിരുന്നു എന്നു ബുക്കർ പല സന്ദർഭങ്ങളിലും പ്രസ്താവിച്ചിട്ടുണ്ടു്.

ഈ സേവകത്വത്തിലിരിക്കുമ്പോൾതന്നെ, മദാമ്മയുടെ അനുമതിയോടുകൂടി, അവൻ പഠിക്കുന്നതിനു ശ്രമിച്ചു. ജോലി തീർന്നതിന്റെ ശേഷം, പകൽ സ്വല്പനേരത്തേക്കു പള്ളിക്കൂടത്തിൽ പോകയും, രാത്രിയിൽ നിരന്തരമായി വിദ്യാവിഷയത്തിൽ ശ്രദ്ധിക്കയും അല്പാല്പമായി ഗ്രന്ഥങ്ങൾ ശേഖരിക്കയും ചെയ്യുന്നതിനു് അവനു സൌകര്യം ഉണ്ടായിത്തുടങ്ങി.

മേല്പറഞ്ഞ ഹാമ്പ്ടൺ വിദ്യാലയത്തിലേക്കു പോകണമെന്നുള്ള ആഗ്രഹം അവനെ വിട്ടുമാറീട്ടില്ലായിരുന്നു. ക്രിസ്താബ്ദം 1872-ലെ ശരൽകാലത്തിൽ ആ സ്ഥലത്തേക്കു പോകണമെന്നു് അവൻ നിശ്ചയിച്ചിരുന്നു. ഈ ഉദ്യമത്തിൽ അവനെ പ്രോത്സാഹിപ്പിക്കുവാൻ മാതാവു മാത്രമാണു് ഏറ്റവും അനുകമ്പയോടെ പ്രവർത്തിച്ചിട്ടുള്ളതു്. തന്റെ ജോലിയിൽ നിന്നു

ട്ടിണി വച്ചിരുന്നതുകൊണ്ടപ്പോൾ അവയിൽ, ഏതാനും ഒരു ഭാഗം, തനിക്കു കിട്ടിയെങ്കിൽ, പില്ക്കാലത്തു തനിക്കു ലഭിക്കുന്ന സമ്പാദനം കൊടുക്കാമെന്നു് ഒരു വാഗ്ദാനംചെയ്യാൻ ക്ഷുത്പീഡിതനായ അവൻ സന്നദ്ധനായിരുന്നു. അന്നത്തെരാത്രി ഉപദ്രവങ്ങളും സഹിച്ചുകൊണ്ടു്, അവൻ അധികം ജനസഞ്ചാരം ഇല്ലാത്ത ഒരു വീഥിയുടെ അരികത്തു കിടന്നുറങ്ങി. പിറേറന്നാൾ ഉദയത്തോടു കൂടി, കപ്പലിൽനിന്നു, സാമാനം ഇറക്കുന്ന ജോലിയിൽ പ്രവേശിച്ചു കൂലിവാങ്ങി അതു കൊണ്ടു് ആഹാരം കഴിച്ചു. ഇതിൽ പിന്നെ കുറെനാൾകൂടി ഈ ജോലിതന്നെ ചെയ്തു, സ്വല്പം ഒരു മിച്ചം ഉണ്ടാക്കി, നിശ്ചിതദേശത്തേക്കു് വീണ്ടും പുറപ്പെട്ടു. ഈ സ്ഥലത്തുവെച്ചു്, ഏതാനും സംവത്സരങ്ങൾക്കുശേഷം, റിച്ച്മണ്ഡ് നിവാസികളായ നീഗ്രോ ജനങ്ങൾ, ഇദ്ദേഹത്തെ സൽക്കരിക്കുകയും ബഹുമാനിക്കുകയും ചെയ്ത സംഗതിയെപ്പററി, പുസ്തകത്തിൽ ഇങ്ങനെ കാണുന്നു:—"എന്നെ അഭിനന്ദിക്കാനായി തയ്യാറായിരുന്നതെല്ലാം നീഗ്രോ ജനങ്ങൾ ഹാജരായിരുന്നു. സൽക്കാരം നടന്നതു, ഞാൻ ബാല്യകാലത്തിൽ, ഏതാനും ദിവസം കിടന്നുറങ്ങിയിരുന്ന തെരുവീഥിയുടെ അടുക്കൽവെച്ചു തന്നെയായിരുന്നു. ഉപചാരം സന്തോഷജനകവും, സ്നേഹപൂർവ്വവും ആയിരുന്നുവെങ്കിലും, എന്റെ മനസ്സു തൽക്കാലം പതിച്ചതു്, എനിക്കു് ആ നഗരത്തിൽ ആദ്യവാസസ്ഥാനമായി ഭവിച്ചിരുന്ന വീഥിയുടെ ഭാഗത്തിൽ ആയിരുന്നു."

റിച്ച്മണ്ഡിൽനിന്നും വിശേഷ സംഭവങ്ങളൊന്നും കൂടാതെതന്നെ ഹാമ്പ്ടണിൽ എത്തി, അപ്പോൾ കൈവശം ഒന്നു രൂപായോളം ഉണ്ടായിരുന്നു. എത്രയോ നാളായി കാണണമെന്നു കൊതിച്ചുകൊണ്ടിരുന്ന പാഠശാല കണ്ട ക്ഷണത്തിൽ താൻ അനുഭവിച്ച കഷ്ടതകളെല്ലാം അവൻ മറന്നുകഴിഞ്ഞു. ഇതുപോലെ വിശാലവും മനോഹരവും ആയ സ്ഥാപനത്തെ താൻ മുമ്പു കണ്ടിട്ടില്ലെന്നു് അവൻ വിചാരിച്ചു. അതിന്റെ ദർശനം അവനിൽ നവമായ ഒരു ജീവചൈതന്യം ജനിപ്പിച്ചു. ജീവിതത്തിനു് ഒരു ഉദ്ദേശ്യം ഉണ്ടെന്നു് അപ്പോൾ അവൻ മനസ്സിൽ കരുതി. പരിശുദ്ധമായ പുണ്യസ്ഥലം കണ്ടു് അവന്റെ കണ്ണുകൾ ആനന്ദിച്ചു. ആ പാഠശാലയിൽ, പ്രവേശിച്ചു, വെളിവിനെ ഉണ്ടാക്കുന്ന വിദ്യ സമ്പാദിച്ചു, പരോപകാരം ചെയ്തു കൊണ്ടു തന്റെ ജീവിതം കഴിച്ചുകൂട്ടണമെന്നു് അവൻ അപ്പോൾ തന്നെ പ്രതിജ്ഞചെയ്തു.

അതിൻറശേഷം ഞങ്ങൾ, കഴിയുന്ന വേഗത്തിൽ പ്രധാനാദ്ധ്യാപികയുടെ അടുക്കൽ ചെന്നു. ഏറെനാളായി ശരിയായ ആഹാരവും, കുളിയും ഇല്ലാതെയിരുന്നതിനാൽ ക്ഷീണിതനായി, ജീർണ്ണവസ്ത്രധാരിയായി നിന്നിരുന്ന ആ യുവാവിനോടു, പെട്ടെന്നു് അദ്ധ്യാപികയ്ക്കു സന്തോഷമോ അനുകമ്പയോ ഉണ്ടാകാൻ ന്യായമില്ലായിരുന്നു. അവൻ അവളുടെ മുറിയിൽ നില്ക്കവേ തന്നെ വന്ന വേറെ രണ്ടു അദ്ധ്യാപകരെ അവൾ ക്ലാസ്സുകളിലേയ്ക്കായി പറഞ്ഞയച്ചു. അവർക്കു് അവൾ കാണിച്ചു കൊടുത്തതിൽ ഒരു പങ്കു തന്നോടും ഉണ്ടാകേണമെന്നത്രേ അവൻ അപ്പോൾ സർവാത്മനാ പ്രാർത്ഥിച്ചതു്.

ഇങ്ങനെ ഒന്നുരണ്ടു മണിസമയം കഴിഞ്ഞപ്പോൾ അവൾ അവനെ നോക്കി പറഞ്ഞതു്, "അടുത്ത ക്ലാസ്സുമുറി വൃത്തികേടായിരിക്കുന്നു. ഈ ചൂലെടുത്തുകൊണ്ടുപോയി അതു വെടിപ്പാക്കുക്" എന്നായിരുന്നു.

ഈ സംഗതിയെപ്പറ്റി പുസ്തകത്തിൽ ഇപ്രകാരം കാണുന്നു. "ഇതുതന്നെ തരം എന്നു് എനിക്കു തോന്നി. ഇത്ര സന്തോഷത്തോടെ ഇതിനുമുമ്പു് ഒരു കല്പനയും ഞാൻ അനുസരിച്ചിട്ടില്ല. ഞാൻ മിസ്സ് റഫ്നർ മദാമ്മയുടെ ഭൃത്യനായി താമസിച്ചിരുന്നകാലത്തു്, തൂത്തുവാരുന്ന ജോലി നല്ലതിന്വണ്ണം പഠിച്ചിരുന്നു. അതുകൊണ്ടു് ആ ജോലി ഇവിടെയും ശരിയായി ചെയ്യാമെന്നു് എനിക്കു ധൈര്യം ഉണ്ടായിരുന്നു. ഞാൻ ക്ലാസ്സുമുറി മൂന്നുതവണ തൂത്തു. പിന്നീടു് ഒരു കഷണം തുണിയെടുത്തു നാലുപ്രാവശ്യം തറയിലെ പൊടിയെല്ലാം തുടച്ചു. പിന്നീടു മേശ, കസാല, ബെഞ്ചു്, ജന്നലുകൾ ഇവയെല്ലാം നാലുതവണ തുടച്ചു വൃത്തിയാക്കി. ഈ മുറി നന്നാക്കിയതായി കണ്ടു് അദ്ധ്യാപികയ്ക്കു് ഉണ്ടാകുന്ന പ്രീതിയാണു് എന്റെ ഭാവിയായ ശ്രേയസ്സിനു കാരണമാകേണ്ടതെന്നു് അപ്പോൾ എനിക്കു തോന്നി. ജോലി പൂർത്തിയായപ്പോൾ, ഞാൻ അവളെ വിവരം അറിയിച്ചു. അവൾ പരിശോധിക്കുന്നതിനു് അതിസാമർത്ഥ്യമുള്ള സ്ത്രീയായിരുന്നു. മുറിയിൽ വന്ന ഉടനെ അവൾ സാമാനങ്ങളെ തിരിച്ചും മറിച്ചും നോക്കി; കൈലേസ്സു് എടുത്തു മേശയിലും ബെഞ്ചിലും, ജന്നലിലും തുടച്ചുനോക്കി. തറയിൽ സ്വല്പം പോലും അഴുക്കും, സാമാനങ്ങളിൽ ഒട്ടുംതന്നെ പൊടിയും,

ചിലർ ഭാൎയ്യയും കുട്ടികളും ഉള്ളവരും, അവർ ചെലവിനു അന്വേഷിച്ചിരുന്ന പണംകൂടി ആയിരുന്നു.

എല്ലാവരിലും ഒന്നുപോലെ ഉജ്ജ്വലിച്ചിരുന്ന പ്രചോദനം ഗ്രഹത്തിനുള്ള സ്വബുദ്ധികൾക്ക അറിവു വർദ്ധിപ്പിക്കണമെന്നുള്ള വിചാരമായിരുന്നു. തൻകാൎയ്യത്തെ മാത്രം ആരും പ്രധാനമായി ഗണിച്ചിരുന്നില്ല. ഉപാദ്ധ്യായന്മാരും മറ്റുദ്യോഗസ്ഥന്മാരും വളരെ നല്ലവരായിരുന്നു. വേനൽക്കാലത്തും വർഷകാലത്തും അവർ, രാത്രിയിലും പകലും, ശിഷ്യജനങ്ങളുടെ അഭ്യുദയത്തിന്നായി, വേലചെയ്തുവന്നിരുന്നു. എല്ലാവിധവും നിസ്സ്വാൎത്ഥമായി സഹായിക്കണമെന്നുള്ള ഉദ്ദേശമാണ് അവൎക്കുണ്ടായിരുന്നതു്. യുദ്ധം തീൎന്ന സമയം ഉത്തരദേശത്തെ വെള്ളക്കാരായ ഉപകൎത്താക്കൾ, നീഗ്രോ വിദ്യാഭ്യാസകാൎയ്യത്തിൽ ചെയ്തിട്ടുള്ള മഹത്തരമായ ദ്രവ്യസഹായവും വാക്കുകൾക്കു വിഷയമല്ല. അവരുടെ പ്രവൃത്തിയുടെ മാഹാത്മ്യം, ദാക്ഷിണാത്യന്മാരായ നീഗ്രോ ജനങ്ങളുടെ, ഹൃദയത്തിൽ, കൃതജ്ഞതയോടുകൂടി വിളങ്ങുന്നുണ്ടു്.

---

## അദ്ധ്യായം 4.

### പരസഹായം ചെയ്തതു്.

ബുക്കർ, ഹാംപ്ടൺ വിദ്യാലയത്തിൽ ചേൎന്നു് ഒരുവൎഷം കഴിഞ്ഞപ്പോൾ അവന്നു വേറെ ഒരു വൈഷമ്യം നേരിട്ടു. വൎഷാവസാനത്തിൽ വിദ്യാലയം അടയ്ക്കപ്പെട്ടു. ഒഴിവുകാലം വന്നപ്പോൾ വിദ്യാൎത്ഥികൾ സ്വഗൃഹങ്ങളിലേക്ക പോയിത്തുടങ്ങി. പള്ളിക്കൂടത്തിൽ താമസിക്കുന്നതിന്നു ആൎക്കും അനുവാദം നൽകിയിരുന്നില്ല. വീട്ടിൽ പോകുന്നതിന്നു വേണ്ട പണം ഇല്ലായ്കയാലെങ്കിലും പള്ളിക്കൂടത്തിൽനിന്നു പോകേണ്ടതു് ആവശ്യമായിരുന്നു. മറ്റു വിദ്യാൎത്ഥികൾ സ്വഗൃഹങ്ങളിലേക്ക പോകാൻ ഒരുങ്ങുന്നതുകണ്ടു നമ്മുടെ ബാലൻ വളരെ കണ്ണീരും ദുഃഖവും അനുഭവിച്ചു. അവന്നു വീട്ടിലേയ്ക്കെന്നല്ല മറ്റെങ്ങും തന്നെ പോകുന്നതിന്നു പണം ഉണ്ടായിരുന്നില്ല. യുവാക്കന്മാൎക്ക സഹജമായുള്ള അഭിമാനം അവന്നും ഇല്ലാതിരുന്നില്ല. തനിക്കു് ഒരിടത്തും

പോയകനൊനും, തന്റെ കൈവശം പണം ഇല്ലെന്നും, അന്യന്മാരെ ധരിപ്പിക്കുന്നതു ഒരു പോരായ്മയെന്നാണു അവൻ കരുതിയതു. സ്വന്തം കൈവശം അവനു ആവശ്യമില്ലാത്തതായി കുറെ പഴയ ഒരു ഉടുപ്പുണ്ടായിരുന്നു. അതു വിററുകിട്ടുന്ന ദ്രവ്യംകൊണ്ടു അനധ്യായകാലത്തു വല്ലേടത്തുംപോയി വല്ല ജോലിയുംചെയ്തു, കുറെ പണം സമ്പാദിക്കാമെന്നു അവൻ നിശ്ചയിച്ചു. തന്റെ പക്കൽ ഒരുടുപ്പു വില്പാനുണ്ടെന്നു അവൻ ചില കുട്ടികളോടു പറഞ്ഞു. അവരിൽ ഒരുത്തൻ അവന്റെ മുറിയിൽ വന്നു ഉടുപ്പു നല്ലവണ്ണം പരിശോധിച്ചു ഇതിനെന്തുവേണം എന്നു ചോദിച്ചു. മൂന്നു ഡോളറോളം കിട്ടുന്നതായിരിക്കും എന്നു ഞാൻ പറഞ്ഞപ്പോൾ വാങ്ങുവാൻ വന്നവൻ,—ശരിതന്നെ, ഞാൻ ഉള്ളതുപറയാം, ഉടുപ്പു എടുത്തുകൊള്ളാം. ഒരാഴ്ചയായി കയ്യിലുള്ള അമ്പതുസെന്റു തരാം. ശേഷം ഉണ്ടാകുമ്പോൾ തന്നുതീർക്കാം" എന്നു പറഞ്ഞു. ബാലന്റെ അപ്പോഴത്തെ വിചാരം വായനക്കാർ ഊഹിച്ചുകൊള്ളട്ടെ.

ഇപ്രകാരം ആശാഭംഗം ഉണ്ടായപ്പോൾ അനധ്യായകാലത്തിൽ ഹാമ്പ്ടൺ വിട്ടുപോകുവാൻ തനിക്കു കഴിവുണ്ടാകയില്ലെന്നു വിചാരിച്ചു ആ ബാലൻ അല്പം അധൈര്യപ്പെട്ടു. അത്യാവശ്യമായി വേണ്ടിവന്ന വസ്ത്രങ്ങളും മററു സാമാനങ്ങളും സമ്പാദിക്കുന്നതിനുള്ള ധനമെങ്കിലും വേലചെയ്തുണ്ടാക്കണമെന്നു അവനു മോഹം ഉണ്ടായിരുന്നു. ഏതാനും നാൾ കഴിഞ്ഞപ്പോൾ കുട്ടികൾ മിക്കവാറും സ്വഗൃഹങ്ങളിലേക്കു പോയിക്കഴിഞ്ഞു. ഇതു അവന്റെ കഷ്ടതയെ വർദ്ധിപ്പിച്ചു. ഹാമ്പ്ടൺപട്ടണത്തിലുള്ളിലും വെളിയിലും അനേകം ദിവസം വേല അന്വേഷിച്ചതിന്റെശേഷം മൺറോകോട്ടയിൽ ഒരു ഭോജനശാലയിൽ അവനു ഒരു ജോലി ലഭിച്ചു. ശമ്പളം ചെലവുകഴിച്ചു സ്വല്പം ബാക്കിവെയ്ക്കാൻ മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും രാത്രിയിലും ജോലി കഴിഞ്ഞ സമയങ്ങളിലും, പുസ്തകപാരായണത്തിനു സൗകര്യം ഉണ്ടായിരുന്നതിനാൽ, അവൻ സന്തുഷ്ടനായി.

പള്ളിക്കൂടം തുറക്കുന്നതിനു മുമ്പായി, അവൻ കൊടുക്കേണ്ടതായി കണക്കിൽ പതിഞ്ഞുകിടന്ന 16 ഡോളർ കൊടുത്തുതീർത്താൽ കൊള്ളാമെന്നു അവനു മോഹമുണ്ടായിരുന്നു. എന്നാൽ ഇത്രയും സമ്പാദിക്കാൻ, അവനു അപ്പോൾ കഴിവില്ലായിരുന്നു. ആ ഭോജനശാലയിൽ വേലചെയ്തു താമസിച്ചകാലത്തെ അവ-

യി. ഓരോ ഗ്രഹങ്ങളിലും ഓരോ ദിവസം വിദ്യാസംസ്കാരം സ്വീകരിക്കുന്നതിനു് അവൻ ക്ഷണിക്കപ്പെട്ടു. ആ അവസരങ്ങളിൽ ഹാമ്പു്ടണിൽ അവൻ കണ്ടറിഞ്ഞ സംഗതികളെപ്പററി പറയുന്നതിനു അവൻ നിർബ്ബന്ധിക്കപ്പെട്ടതിനു പുറമെ പള്ളികളിലും, ഞായറാഴ്ചപ്പള്ളിക്കൂടങ്ങളിലും, വേറെ സ്ഥലങ്ങളിലും പ്രസംഗം ചെയ്യുന്നതിനായും അവന്റെ സഹായം അപേക്ഷിതമായിത്തീർന്നിരുന്നു. എങ്കിലും അവൻ ആഗ്രഹിച്ച വേല അവന്നു ലഭിച്ചില്ല. അവൻ സ്വദേശത്തിൽ എത്തിയകാലം ലവണശാലയിൽ ജോലിനടന്നിരുന്നില്ല. കാരണം, പ്രവൃത്തിചെയ്യുന്ന വേലക്കാർ, ഏതോ സംഗതിവശാൽ പിണങ്ങി ജോലിചെയ്യാൻ പോകാതിരുന്നതായിരുന്നു. ഉദ്യോഗസ്ഥന്മാരുടെ സ്വേച്ഛാപ്രവൃത്തിയും വന്നാൽ, അവർ ഇപ്രകാരം ചെയ്യുക പതിവായിരുന്നു. പിണങ്ങിനടന്നകാലം, ഈ പണം അവർ ചെലവുചെയ്യുന്നു. അതു തീരുമ്പോൾ, പഴയ കൂലിക്കുതന്നെ, വീണ്ടും ജോലിയിൽ പ്രവേശിക്കയോ, അഥവാ കടം വാങ്ങി വേല തേടി അന്യസ്ഥലങ്ങളിൽ പോകയോ, ചെയ്യുന്നതു് അവരുടെ സാധാരണ നടപടിയായിരുന്നു. എന്തായാലും പിണക്കം തീരുമ്പോൾ, അവരുടെ മടിശ്ശീല ഒഴിഞ്ഞിരിക്കുമെന്നുള്ളതിനു തർക്കമില്ലായിരുന്നു. ഈ പിണക്കകാലമായിരുന്നു നമ്മുടെ ബാലനു വേല കിട്ടാതിരുന്നതു്. ഒരുമാസം അവൻ സ്വസ്ഥനായി താമസിച്ചു. അതിൽ പിന്നീടു കുറെ ദൂരെയുള്ള ഒരിടത്തേക്കു് അവൻ ജോലിയന്വേഷിച്ചു പോയി. അവിടെയും ആഗ്രഹം സാധിച്ചില്ല. തിരികെ ഗൃഹത്തിലേക്കു പുറപ്പെട്ടപ്പോൾ രാത്രിയായി. ഗൃഹത്തിനു് ഒരു മയിലോ മറേറാ അടുത്തായപ്പോൾ, ക്ഷീണിച്ചു, നടക്കാൻ പോലും അശക്തനായ ബാലൻ ഒഴിഞ്ഞുകിടന്ന ജീർണ്ണമായ ഒരു ഗൃഹത്തിൽ കേറി കിടന്നുറങ്ങി. ഏഴരനാഴിക വെളുപ്പുണ്ടായിരുന്നപ്പോൾ സോദരനായ ജോഹന്നാൻ, ഉറങ്ങിക്കിടന്ന അവനെ കണ്ടെത്തി, ഉണർത്തി, സാവധാനം, 'നമ്മുടെ അമ്മ ഇന്നു രാത്രിയിൽ ചരമഗതിയെ പ്രാപിച്ചു.' എന്നു പറഞ്ഞുകേൾപ്പിച്ചു.

അവധികാലത്തെ ഒന്നാംമാസത്തിലുള്ളിലാണു തന്റെ പ്രിയപ്പെട്ട മാതാവു പരലോകം പ്രാപിച്ചതു്. ഈ ദുഃഖസംഭവം അവനു് ഏററവും വ്യസനകരമായിരുന്നു. മാതാവിന്റെ പ്രോത്സാഹനമാണു് അവനു് അഭ്യസിക്കാനുള്ള യത്നത്തിന്റെ മൂലമായിരുന്നതു്. ഇവിടെ ഗ്രന്ഥത്തിലെ ഒരു ഭാഗം പകർത്താം:—

എന്റെ ജീവിതദശയിൽ ഞാൻ കഷ്ടതയേറിയതും ഉത്സാഹശൂന്യമായും ഗണിച്ചിട്ടുള്ള അവസരം ഇതുതന്നെ. ഏതാനും കൊല്ലങ്ങളായി, എന്റെ മാതാവിന്റെ ദേഹത്തിനു നല്ല സുഖമില്ലാതെ ആയിട്ടു, എങ്കിലും അവസാനം ഞാൻ പോയപ്പോൾ അമ്മയെ വീണ്ടും കാണുവാൻ സംഗതിയുണ്ടാകയില്ലെന്നു ഞാൻ ഒട്ടും വിചാരിച്ചിരുന്നില്ല. അമ്മയുടെ മരണകാലത്തു അടുത്തുണ്ടായിരിപ്പാൻ ഒത്തതു എനിക്കു വലിയ ദോഷവും ദുഃഖവുമായിരുന്നു. അമ്മയുടെ സുഖവും സന്തോഷവും അധികം ഉണ്ടാക്കേണമെന്നുള്ള ഒരു വലിയ ആഗ്രഹമായിരുന്നു, എന്നെ ഹാംപ്ടണിൽ പോകാൻ നിർബ്ബന്ധിച്ചതു. ശൈശവത്തിൽ ഒരുവിധം കണ്ടു തുടങ്ങിയിട്ടു മരിച്ചാൽ സങ്കടമില്ലെന്നു അമ്മയുടെ മോഹമുണ്ടായിരുന്നതായി അമ്മ പലപ്രാവശ്യം പറഞ്ഞിട്ടുമായിരുന്നു." മരണവിയോഗം സംഭവിച്ച കാലത്തിനിപ്പുറം ഏറിയനാൾ, ഇവന്റെ ഗൃഹത്തിൽ സുഖവും സമാധാനവും ഇല്ലായിരുന്നു. ഗൃഹശുശ്രൂഷ; സ്വഭാവപൂർവം അന്വേഷിക്കുന്നതിനുള്ള ഗൃഹിണി ഇല്ലായിരുന്നതിനാലും, ഇക്കാലത്തു കുടുംബത്തിലുള്ള ആളുകളെല്ലാം ഏറക്കുറെ കഷ്ടങ്ങളനുഭവിച്ചു.

ബുക്കറുടെ ഗുണകാംക്ഷിയായിരുന്ന മാക്കിമദാമ, ഇത അവസരത്തിൽ അവനെ പലവിധത്തിൽ സഹായിച്ചു. അവധികാലം അവസാനിക്കുന്നതിനു മുമ്പുതന്നെ ഈ ഉത്തമസ്ത്രീ അവനു ചില വേലകൾ ഉണ്ടാക്കിക്കൊടുത്തിരുന്നു. അതിനു പുറമെ അവൻ വേറെ ചില സ്ഥലങ്ങളിൽ പണിയെടുത്തും കുറെ ദ്രവ്യം സമ്പാദിച്ചു. വീണ്ടും ഹാംപ്ടണിലേക്കു പോവുക അസാദ്ധ്യമെന്നു ബുക്കർക്കു ഒരുകാലം തോന്നിപ്പോയി. എന്നിട്ടും അതുകൊണ്ടും ആ ഉദ്ദേശം സഫലിപ്പിക്കാൻ അവൻ പ്രയത്നിക്കാതിരുന്നില്ല. വർഷകാലത്തിൽ ഉപയോഗിക്കുന്നതിനായി ഏതാനും കമ്പിളിവസ്ത്രങ്ങൾ വാങ്ങേണമെന്നു അവനു താൽപര്യം ഉണ്ടായിരുന്നു. അതു സാധിച്ചില്ല. ഈ വിഷയത്തിൽ സഹോദരനായ ജോഹന്നാൻ സ്വല്പം സഹായം ചെയ്തിരുന്നു. വേണ്ട പണവും വസ്ത്രങ്ങളും ഉണ്ടായില്ലെങ്കിലും, വീണ്ടും യാത്രചെയ്യുന്നതിനു ആവശ്യമുണ്ടായിരുന്ന ധനം ഒരുവിധം സമ്പാദിച്ചതിൽ അവൻ വളരെ സന്തുഷ്ടനായിരുന്നു്.

ഇങ്ങനെയിരിക്കെ പള്ളിക്കൂടം തുറക്കുന്നതിനു മുന്നാഴ്ച മുമ്പേ, ഇവനു ഹാംപ്ടൺ പാഠശാലയിലെ ഉപാദ്ധ്യക്ഷയായ

ലമായിരുന്നു. തന്റെ സമ്പാദിച്ചിട്ടുള്ള ജനങ്ങൾക്ക് അഭ്യുന്നതി വരുത്തുന്നതിന്ന് അതൊരു മാർഗ്ഗമായിരുന്നു.

ഗ്രന്ഥപാരായണം മാത്രംകൊണ്ടു വിദ്യാഭ്യാസം പൂർണ്ണമാകുന്നില്ലെന്നു ഇവൻ ആദ്യംതന്നെ നിശ്ചയിച്ചിരുന്നു. കാലത്തു എട്ടുമണിക്ക തന്റെ ജോലി ആരംഭിക്കയും രാത്രി പത്തുമണിവരെ പ്രവൃത്തിക്കയും ആയിരുന്നു ഇവന്റെ പതിവ്. ശിഷ്യന്മാരുടെ തലമുടി ചീകി വൃത്തിയായി വയ്ക്കുന്നതിലും, ദേഹവും കയ്യും നിർമ്മലമായി സൂക്ഷിക്കുന്നതിലും, വസ്ത്രങ്ങൾ വൃത്തിയായി ധരിക്കുന്നതിലും ഇവൻ ഉത്സാഹംചെയ്തുവന്നിരുന്നു. ഒരു ദൈവധ്യാനം, സ്തോത്രം ഇങ്ങനെ കൃത്യങ്ങൾപോലും ഇവനിൽനിന്നും ഇവന്റെ ശാസനയിൽ ഉൾപ്പെട്ട ബാലന്മാർ അഭ്യസിക്കണമായിരുന്നു. ക്രമംതെറ്റാതെ വൃത്തിയായി പരിപാലിക്കുന്നതു പരിഷ്കൃതജീവിതത്തിന്റെ ഒരു പ്രധാനപ്പെട്ട മുഖമാണെന്നു അയാൾ സ്വയം കണ്ടു വന്നിരുന്നു.

വേലചെയ്തു കാലം കഴിക്കുന്നവരും വിദ്യ സമ്പാദിക്കുന്നതിൽ താൽപര്യമുള്ളവരുമായ സ്ത്രീപുരുഷന്മാരുടെ ആവശ്യത്തിനായി ഇവൻ ഒരു രാത്രി പാഠശാലയും സ്ഥാപിച്ചു. ഈ ഉദ്യമം ആദ്യന്തം ശ്ലാഘ്യതരമായി നിറവേറിയിരുന്നു. അമ്പതു വയസ്സുകഴിഞ്ഞവരായ സ്ത്രീപുരുഷന്മാർപോലും ഈ പാഠശാലയിൽ പ്രവേശിക്കാൻ ആഗ്രഹിച്ചു എന്നതും അനേകസാക്ഷികളായ അനുഭവമായിരുന്നു. പകലും രാത്രിയും താൻ നടത്തിപ്പോന്ന പള്ളിക്കൂടങ്ങളിൽ മാത്രമല്ല, നമ്മുടെ ആവശ്യ വേലചെയ്തു്. ഇതുകൂടാതെ ഒരു വായനശാലയും ഒരു വാദപ്രതിവാദസംഘവും ഇവൻ സ്ഥാപിച്ചു. ഞായറാഴ്ചതോറും ഇവൻ രണ്ടു പാഠശാലകൾ രണ്ടു ദേശങ്ങളിൽ നടത്തിവന്നു. ഇതിനും പുറമേ ഞായറാഴ്ചപാഠശാലയിലേയ്ക്കു പോകുന്ന ഇഷ്ടമുള്ളവരായ ചില ബാലന്മാരെ ഇവൻ പഠിപ്പിക്കയും ചെയ്തു. പ്രതിഫലംകൂടാതെ ഈ വിധം ഉപകാരംചെയ്യുന്നതു തന്റെ കർത്തവ്യമാണെന്നായിരുന്നു ഇവന്റെ ധാരണ. മൂലഗ്രന്ഥത്തിൽനിന്നു ചില ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കാം.—ഞാൻ ഞായറാഴ്ചപാഠശാലയിൽ പഠിച്ചു തുടങ്ങിയ കാലം സോദരനായ ജാൺ എന്നെ യഥാർത്ഥത്തിൽ സഹായിച്ചിട്ടുണ്ടായിരുന്നു,—എന്നു മാത്രമല്ല, അയാൾ കഷ്ടപ്പെട്ടു പരിപാലിക്കുന്നതിനോടൊന്നിച്ചു പഠനകാര്യത്തിൽ ഇടവിടാതെ കഷ്ടപ്പെട്ടു

ആവലതും ചെയ്തിരുന്നു. എന്നെ ഉത്സാഹിപ്പിക്കുന്നതിനായി അവരി ലൊരാൾ പഠിത്തത്തിനുള്ള തന്റെ ആഗ്രഹത്തെക്കുറിച്ച് നിരോധിച്ചിട്ടുണ്ടായിരുന്നു. അയാളെ ഹാംപ്ടണിൽ ചേർക്കുന്നതിനു വേണ്ട പ്രാരംഭവിദ്യാഭ്യാസവും അനന്തരം അവിടെ താമസിക്കുന്നതിനു വേണ്ട ദ്രവ്യവും അയാൾക്കു നൽകണമെന്നു എനിക്കു ആത്മപൂർവമായ താല്പര്യം ഉണ്ടായിരുന്നു. ഈ രണ്ടു കാര്യവും സാധിക്കുന്നതിനു ഞാൻ ശക്തനായിത്തീർന്നതിൽ എനിക്കു അനല്പമായ കൃതാർത്ഥതയുണ്ട്. ഗുണകരമായി എന്റെ ഭ്രാതാവു ഹാംപ്ടണിൽ വിദ്യ അഭ്യസിച്ചു. അയാൾ ഇപ്പോൾ ടസ്കിജിയിലെ വിദ്യാശാലയിൽ വ്യവസായവിദ്യാധ്യക്ഷസ്ഥാനം ഭരിച്ചു വരുന്നു. അനന്തരം ഹാംപ്ടണിൽ നിന്നും തിരിച്ചുവന്നതിന്റെ ശേഷം അനുജനും ഞാനും മിതവ്യയത്താലും അത്യധ്വാനത്താലും സമ്പാദിച്ച ദ്രവ്യംകൊണ്ടു ഞങ്ങളുടെ ഏകസോദരനായ ജെയിംസിനെയും ഹാംപ്ടണിൽ അയച്ചു പഠിപ്പിച്ചു. അനന്തരം ഇപ്പോൾ ടസ്കിജി വിദ്യാശാലയിലെ തപാലാഫീസിൽ ഒരു ഉദ്യോഗസ്ഥനാണ്. മാൽഡൻ നഗരത്തിൽ ഞാൻ ഉപാധ്യായവൃത്തിയിൽ നയിച്ചു ഒടുവിലത്തെ വർഷമായ 1877-ൽ വിശേഷിച്ചു വേറെ യാതൊന്നും പ്രസ്താവയോഗ്യമായി സംഭവിച്ചിട്ടില്ല.

ഞാൻ മാൽഡൻ പട്ടണത്തിൽ താമസിച്ച കാലത്തിൽ "കു ക്ലക്സ് ക്ലാൻ" എന്ന പേരുള്ള ഒരു ദുഷ്ടസംഘം മുഖ്യസ്ഥാനത്തെ പ്രാപിച്ചിരുന്നു. രാജ്യകാര്യം സംബന്ധിച്ച കാര്യങ്ങളിൽ കറുത്ത മനുഷ്യർ പ്രബലത വരുത്തരുതെന്നായിരുന്നു ഈ സംഘക്കാരുടെ കഠിനമായ സിദ്ധാന്തം. അവരുടെ പ്രവൃത്തികൾ മിക്കവാറും നടന്നുവന്നതു രാത്രിയിൽ ആയിരുന്നു. അവർ നീഗ്രോജനങ്ങളെ പലവിധം ഉപദ്രവിച്ചുവന്നിരുന്നു. പള്ളികളെയും പള്ളിക്കൂടങ്ങളെയും അവർ തീവെച്ചു നശിപ്പിച്ചു. അവരുടെ ഉപദ്രവത്താൽ അനേകം സാധുക്കൾ സങ്കടം അനുഭവിച്ചു; ചിലർ മനസ്സുകെട്ടി ജീവഹാനിയും ചെയ്തിട്ടുണ്ട്. അന്യായം ചെയ്തുവന്ന ഈ സംഘക്കാരുടെ ദുഷ്പ്രവൃത്തികളെ ഞാൻ നല്ലവണ്ണം ഓർക്കുന്നുണ്ട്. ചില വെള്ളക്കാരും നീഗ്രോജനങ്ങളും തമ്മിൽ മാൽഡനിൽ പരസ്യമായി നടന്ന ലഹള കാണ്മാൻ എനിക്കു സംഗതിയായി. ഓരോ കക്ഷിയിലും നൂറിൽ കവിയാതെ ആളുകൾ ഉണ്ടായിരുന്നു. ലഹളയിൽ പലർക്കും കഠിനമായ മുറിവുകളു

ലത്തിന്റെ കൂടി അഭ്യസിച്ചാൽ ഒരുവനു അസാമാന്യമായ പദവി പോലും ലഭിക്കുമെന്ന വിചാരവും ഇവരെ മോഹിപ്പിച്ചിരുന്നു.

കുറേവിദ്യ അഭ്യസിച്ചു ഉടനെ അനേകം ജനങ്ങൾ മതപ്രസംഗകന്മാരായും ഉപദേഷ്ടാക്കളായും പുറപ്പെട്ടുതുടങ്ങി. ഇങ്ങനെ സഞ്ചരിക്കാനാരംഭിച്ചവരിൽ ഏതാനംപേർ, യോഗ്യന്മാരും കൃത്യനിഷ്ഠയുള്ളവരും ദൈവഭക്തന്മാരും ആയിരുന്നുവെങ്കിലും, മിക്കവരും മതപ്രസംഗത്തെയും ഉപാധ്യായവൃത്തിയെയും കേവലം ധനസമ്പാദനത്തിനുള്ള ഉപായമാത്രമായി മാത്രമാണ സ്വീകരിച്ചിരുന്നതു്. ഈ തരത്തിലുള്ള ഒരുത്തൻ ഒരു നീഗ്രോഗ്രാമത്തിൽ വാദ്ധ്യാർവേഷത്തോടായി പ്രവേശിച്ചപ്പോൾ, ഗ്രാമക്കാരുടെ പക്ഷത്തിൽ ഭൂമിയുടെ ആകൃതിയെപ്പറ്റിവലിയതായ ഒരു തർക്കം ഉണ്ടായി. ഇരുപക്ഷക്കാരുടെ അഭിപ്രായത്തെ ആസ്പദമാക്കി ഭൂമിയുടെ ആകൃതിയെക്കുറിച്ചു ആവശ്യംപോലെ ഭേദപ്പെടുത്തിയ പാഠം പഠിപ്പിക്കാൻ താൻ സന്നദ്ധനാണെന്നു ആ വാധ്യാർ പറഞ്ഞതായി കേട്ടിട്ടുണ്ടു്. മതവിഷയത്തിലും ഈ കൂട്ടരുടെ ചാപല്യംകൊണ്ടു ജനങ്ങൾക്കു വളരെ ദോഷം നേരിട്ടിരുന്നു. മൂഢന്മാരും ദുർവൃത്തന്മാരുമായ അനേകം നീഗ്രോജനങ്ങൾ അക്കാലത്തു മതപ്രസംഗകന്മാരുടെ വേഷം കെട്ടി ജനസാമാന്യത്തെ പീഡിപ്പിച്ചുവന്നിരുന്നു. സ്വാതന്ത്ര്യം ലഭിച്ച ആദ്യകാലത്തു കൂട്ടിവായിക്കാൻ ശീലമായാൽ ഉടൻ തന്നെ മതോപദേശം ചെയ്യാൻ അസംഖ്യം നീഗ്രോജനങ്ങൾ സന്നദ്ധരായിരുന്നു. 'ദൈവം എന്നെ വിളിക്കുന്നു' എന്നു പറഞ്ഞാണു ഈ കൂട്ടർ ഈ വേലയിൽ ചാടി പുറപ്പെട്ടുവന്നതു്. പാതിരിവൎഗ്ഗത്തിലേക്കുള്ള ഈ 'വിളി' പ്രത്യക്ഷപ്പെട്ടതു പലതരം ആയിരുന്നു. പള്ളിയിൽ ദൈവാരാധനകാലത്തു പാതിരി വേദപുസ്തകത്തെ വായിക്കയോ വ്യാഖ്യാനിക്കയോ ചെയ്ത അവസരത്തിൽ ശ്രോതാക്കളിൽ ഒരുത്തൻ ഉന്മാദരോഗമെന്നപോലെ പെട്ടെന്നു ഭൂമിയിൽ പതിച്ചു ഒന്നുരണ്ടുമണിക്കൂർനേരം മിണ്ടാതെയും അനങ്ങാതെയും സ്ഥിതിചെയ്യും. അപ്പുറം, 'ഞാനും വിളികേട്ടു' എന്നൊരു ശ്രുതി സമ്പാദിക്കുന്നവർ പുറപ്പെടുവിക്കും. വിളികേട്ട ക്ഷണത്തിൽതന്നെ അയാൾ സത്യവേദപ്രചാരകനാകാതെ ഇരുന്നുവെങ്കിൽ ഈ വെളിപ്പാടു ഒന്നുരണ്ടുതവണ കൂടി അയാളിൽ ഉണ്ടായി, താൻപോലെ അയാൾ ബോധംകെട്ടു വീഴുന്നു, വീണ്ടുംവീണ്ടും വിളികേട്ടുതുടങ്ങും. ദൈവകാരുണ്യ

അധ്യായത്തിൽ അവിശ്വസ്തനായതാണ്, ആയതിനാൽ അവൻ ഒട്ടും മടിക്കാതെ സുവിശേഷപ്രചാരണം ചെയ്യുന്നതെന്നും അതു ഇതിന്റെ അൎത്ഥമെന്നു ജനങ്ങളും സ്വതന്ത്രശാലിയായ അവനും വിചാരിച്ചുവന്നിരുന്നു. പിന്നീട്ട അയാൾ മതപ്രബോധകനായി തന്നെ കാലയാപനം ചെയ്വാൻ ആരംഭിക്കും. പാതിരിയായി നാൽപത്തഞ്ചൊട്ടുകൂടി വേലചെയ്തിരുന്ന കാലത്തു അവൎക്കു ഒരു ഭയം ഉണ്ടായിരുന്നു. അതു പാതിത്വം ഉണ്ടായാൽ തനിക്കും, ഇതു ദൈവിളി വന്നെന്നുള്ളതോ എന്നുള്ളതായിരുന്നു. ഭാഗ്യമത്രെ അയാൾക്കു വെളിപ്പെടുത്ത് ഉണ്ടാകാതെയുള്ളതു്. കാലക്രമത്തിൽ ഈ മാതിരി വെളിപ്പെടുത്തു വിളികൾ വരുന്നതും ഇല്ലാതായിത്തീൎന്നു.

തെളിഞ്ഞ മാതൃകകൾ നിന്നു എന്നിപ്പോലെ ആദ്യകാലത്തു നീഗ്രോജനങ്ങൾ സ്വന്തമായതെല്ലാം രാജ്യഭരണകൎത്താക്കന്മാരിൽനിന്നും ഉണ്ടാകുമെന്നു വിചാരിച്ചു. ഇതു അത്ര അസംഭാവ്യമല്ലല്ലോ. നിസ്സാരമായ ദാസ്യവൃത്തിയിൽനിന്നും ഇവൎക്കു വിമോചനം ഉണ്ടാക്കിക്കൊടുത്ത ഗവൎമ്മെണ്ടു—തന്നെ ആദ്യകാലം ഇവരുടെ പ്രയത്നത്തിന്റെ ആശ്രയം അനുഭവിച്ചുവന്ന ഒരു ഇതരജനസമൂഹമായും,—ഇവൎക്കു വിദ്യാഭ്യാസത്തിനും, കാലക്ഷേപമാൎഗ്ഗം സമ്പാദിക്കുന്നതിനുമായി ചില ഏൎപ്പാടുകൾ ചെയ്യേണ്ടതായിരുന്നുവെന്നും, ചെയ്യാതെ അനേകസംഗതിയാലാണെന്നും ഒരുവിധത്തിൽ പറവാൻ നീഗ്രോജനങ്ങൾക്കു കാരണം ഉണ്ടു്. ഇതിനെ സംബന്ധിച്ചു ഞാൻ പറഞ്ഞിട്ടുള്ള അഭിപ്രായം:—സ്വാതന്ത്ര്യത്തിന്റെ ആരംഭദശയിൽ എനിക്കു യൌവനം ആരംഭിച്ചു അധികകാലം ആയിട്ടില്ലായിരുന്നുവെങ്കിലും, നീഗ്രോജനങ്ങൾ അബദ്ധങ്ങൾ ചെയ്യുന്നു എന്നും, അവ കാലക്രമേണ നിരാകരിക്കപ്പെടുമെന്നും, ഞാൻ വിശ്വസിച്ചിരുന്നു. എന്റെ ജാതിക്കാരെ സംബന്ധിച്ചിടത്തോളം ഉള്ള രാഷ്ട്രീയനില ശരിയായ അടിസ്ഥാനമില്ലാത്തതും, കൃത്രിമവും, ബലാൽക്കാരപ്പെട്ടു ഉണ്ടാക്കിയിട്ടുള്ളതാണെന്നു എനിക്കു തോന്നിയിരുന്നു. അനേകസംഗതികളിൽ എന്റെ ജാതിക്കാരുടെ അറിവില്ലായ്മയെ ഒരു ഉപകരണമാക്കി ചില ധൂൎത്തന്മാർ ഉദ്യോഗം സമ്പാദിച്ചിട്ടുണ്ടു്. തെക്കെ ദിക്കിലുള്ള ധൂൎത്തന്മാൎക്കു ഒരു ശിക്ഷയായിട്ടു എന്നതിനുവേണ്ടി, ഉത്തരദേശത്തിലുള്ള വെള്ളക്കാർ നീഗ്രോജനങ്ങൾക്കു ചില അധികാരങ്ങൾ കൊടുത്തു വെള്ളക്കാരുടെ നേൎക്കു അവയെ പ്രയോഗിപ്പിച്ചിട്ടും ഉണ്ടു്. അവസാനത്തിൽ നീഗ്രോ—

ജനങ്ങൾക്കു ഇതിൽനിന്നു ശ്രേയം നേരിട്ടുവെന്നു ഞാൻ വിശ്വസിച്ചു. വസ്തുസമ്പാദനത്തിലും, തൊഴിലഭ്യാസത്തിലും ബുദ്ധി വിനിയോഗിക്കേണ്ടുന്ന സമയത്തു ഇവർ രാജ്യകാര്യസംബന്ധമായ വഴക്കുകളിലും വ്യവഹാരങ്ങളിലും വെറുതെ ചെലവാക്കി.

രാജ്യകാര്യങ്ങളിൽ ഇടപെട്ടുള്ള ജീവിതം നന്നാകുമെന്നു പലർക്കും അക്കാലത്തുണ്ടായിരുന്ന ഭ്രമം എന്നെയും ബാധിക്കാതിരുന്നില്ല. എന്നാൽ ഞാൻ ആ ഭ്രമത്തിനു വശംവദനാകാതെ സ്വജാതിക്കാർക്കു ശാശ്വതമായ അഭ്യുദയം ഉണ്ടാക്കുന്നതിനു ശ്രമിക്കുകയാണു എന്റെ ധർമ്മം എന്നുകരുതി ഉദ്യോഗത്തിലുള്ള ആഗ്രഹം ഉപേക്ഷിക്കയും, നീഗ്രോവിദ്യാഭ്യാസവിഷയത്തിൽ ശ്രദ്ധവെയ്ക്കുകയുമാണു ചെയ്തതു. കുചരിതന്മാരും അനഭിജ്ഞന്മാരും ആയ അനേകം നീഗ്രോ ജനങ്ങൾ നിയമനിർമ്മാണസഭകളിലെ അംഗങ്ങളായും ഉദ്യോഗസ്ഥന്മാരായും ആ കാലത്തു ഇരുന്നിരുന്നു. കുറെമാസം മുമ്പു ഞാൻ തെക്കൻ ദിക്കിലെ ഒരു നഗരത്തിൽ സഞ്ചരിച്ചപ്പോൾ ഒരു രണ്ടുനിലയെടുപ്പിൽ വേലചെയ്തുകൊണ്ടിരുന്ന ചില കൊത്തന്മാർ താഴെ നിന്ന ഒരാളോടു:— 'ഹലോ ഗവർണ്ണരെ, ക്ഷണം കുറെ ചെങ്കല്ലുകളൊക്കെ കൊണ്ടുവരു'—എന്നു പറയുന്നതു കേട്ടു. "ക്ഷണമാകട്ടെ, ഗവർണ്ണരെ, ഗവർണ്ണരെ, ക്ഷണം കൊണ്ടുവരു" എന്നു പലവുരു അവർ പറഞ്ഞുകേട്ടു. അങ്ങനെ അയാളെ വിളിച്ചതെന്തിനെന്നു ഞാൻ അന്വേഷിച്ചു. ഒരവസരത്തിൽ ആ കറുത്ത മനുഷ്യൻ ആ ദേശത്തിൽ ഒരു ഗവർണ്ണർസ്ഥാനം വഹിച്ചിരുന്നുവെന്നു ഞാൻ മനസ്സിലാക്കി. ഉന്നത സർക്കാരുദ്യോഗങ്ങളെ അക്കാലത്തു വഹിച്ചിരുന്നവരായിരുന്ന എന്റെ ജാതിക്കാരെല്ലാം അയോഗ്യന്മാരായിരുന്നുവെന്നു വായനക്കാർ വിചാരിക്കരുതു. അവരിൽ ചിലർ—ആലോചനാസഭയുടെ അംഗമായിരുന്ന ബി. കെ. ബ്രൂസ്, ഗവർണർ പിഞ്ച്ബാക്ക് മുതലായവർ,—കാര്യസ്ഥന്മാരും, ശേഷിയുള്ളവരും, സത്യവാന്മാരും, യോഗ്യന്മാരും ആയിരുന്നു. പഠിപ്പുകുറവും പരിചയമില്ലായ്മയുംകൊണ്ടു നീഗ്രോ ഉദ്യോഗസ്ഥന്മാർ പല അബദ്ധങ്ങളും പ്രവർത്തിച്ചിട്ടുണ്ടു. പഠിപ്പും പരിചയവും ഇല്ലാത്ത ഏതു ജനങ്ങളും തെറ്റു ചെയ്യാറുണ്ടു. ഇപ്പോഴും തന്നെയും നീഗ്രോ ജനങ്ങൾക്കു രാജ്യഭരണസംബന്ധമായ അവകാശങ്ങൾ നൽകിയാൽ പഴയവിധം കുഴപ്പങ്ങൾ വന്നുചേരുമെന്നു ചിലർ വിചാരിച്ചുപോരുന്നുണ്ടു. അതും ശരി

യില്ല. ഇപ്രകാരം അവരുടെ സ്ഥിതി വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. മുപ്പതു കൊല്ലത്തിനു മുമ്പാണു് അവർക്കു അവകാശങ്ങളെ പരിപാലിക്കാൻ ശേഷിയില്ലാതിരുന്നതു്. അവരുടെ ഇടയിൽ ഇപ്രകാരം അറിവും ലോകപരിചയവും, ഉള്ള ജനങ്ങൾ ധാരാളം ഉണ്ടായിരിക്കുന്നതിനാൽ അവർക്കു ചില അവകാശങ്ങളെ നല്കുന്നതു് അനുചിതമാകയില്ല. യോഗ്യത ഉണ്ടായിരിക്കുന്ന അവസരത്തിൽ ന്യായമായി ലഭിക്കേണ്ട സ്വാതന്ത്ര്യങ്ങൾ അവർക്കു നല്കാതെ ഇരിക്കുന്നതു് അടിമത്തം, പോലെതന്നെയുള്ള ഒരു അനീതിയാണു്. അടിമത്തത്തിൽനിന്നും, നീഗ്രോ-ജനങ്ങൾക്കും വെള്ളക്കാർക്കും, രാജ്യത്തിനും ഉണ്ടായ ദോഷം ഈ നീതിരഹിതമായ ഏർപ്പാടിൽനിന്നും ഉണ്ടായേക്കും.

മാൽഡൻ ദേശത്തു രണ്ടു വർഷക്കാലത്തോളം, ബുക്കർ അദ്ധ്യാപകജോലി നിർവഹിച്ചതിനുശേഷം അതായതു, തന്റെ രണ്ടു സഹോദരന്മാരെയും അനേകം യുവതീയുവാക്കന്മാരെയും ഹാമ്പ്ടൺ വിദ്യാലയത്തിൽ പ്രവേശിക്കുന്നതിനുതിയായ പ്രാരംഭവിദ്യ അഭ്യസിപ്പിച്ചതിന്റെ ശേഷം, അയാൾ വാഷിങ്ടൺ നഗരത്തിലേക്കു് ഉയർന്നതരം വിദ്യാഭ്യാസത്തിനായി പോയി അവിടെ എട്ടുമാസം താമസിച്ചു. അതിൽനിന്നും അയാൾക്കു വളരെ ഗുണം സിദ്ധിച്ചു. യോഗ്യതയുള്ള അനേകം സ്ത്രീപുരുഷന്മാരുടെ പരിചയം അയാൾക്കുണ്ടായി. ആ സ്ഥലത്തു നീഗ്രോ-ജാതിക്കാർക്കായി അനേകം പാഠശാലകൾ ഉണ്ടായിരുന്നു. എന്നാൽ അവയിൽ ഒന്നുംതന്നെ അദ്ധ്യേതാക്കളെ തൊഴിൽ അഭ്യസിപ്പിക്കുന്ന നിലയിൽ ഉള്ളതല്ലായിരുന്നു. ഈ അവസ്ഥയെ ബുക്കർ ശോചനീയമെന്നു ഗണിച്ചു. ഉപജീവനത്തിനു ഗവൺമെന്റിനെ മാത്രം ആശ്രയിപ്പിക്കുന്ന വിധത്തിലുള്ള ഉയർന്നതരം വിദ്യാഭ്യാസം വർഗ്ഗത്തിന്റെ ഉയർച്ചയ്ക്കു് ഉപയുക്തമായിട്ടുള്ളതല്ലെന്നു ബുക്കർ ദൃഢമായി ധരിച്ചിരുന്നു. ഉന്നതാവസ്ഥയിൽ എത്തിട്ടുള്ള സമുദായങ്ങൾ കൃഷി, കൈത്തൊഴിൽ, വ്യാപാരം ഈ പ്രവൃത്തികളെ തൽപരരായി പരിശീലിച്ചുവരും. ഗവൺമെന്റുജോലികളെ മാത്രം ആശ്രയിക്കാത്തവരും ആണെന്നു് അയാൾ അറിഞ്ഞിട്ടുണ്ടായിരുന്നു.

കൊളംബിയാ സംസ്ഥാനത്തിലെ തലസ്ഥാനമായ വാഷിങ്ടൺ നഗരത്തിൽ അയാൾ പഠിച്ചു താമസിച്ചകാലം, അവിടെ അനേകം നീഗ്രോ ജനങ്ങൾ വന്നുചേർന്നിരുന്നു. അവരിൽ

ചിലർ തെക്കൻദിക്കിൽനിന്ന വന്നവരും, സുഖവാസം മോഹിച്ചു പുറപ്പെട്ടവരും ആയിരുന്നു. ചിലർ ചില്ലറസാക്കർ പണക്കാരും ശേഷംപേർ ഉദ്യോഗത്തിനു കാപ്പുകെട്ടിവന്നവരും, ആയിരുന്നു. ബുദ്ധിമാന്മാരും കീർത്തിമാന്മാരുമായ ചില കറുത്ത ആളുകൾ ആ നഗരത്തിലെ പ്രതിനിധിസഭയിൽ അംഗങ്ങളും, മറ്റും,—ബുദ്ധിമാനായ ബി. കെ. ബ്രൂസ്,—കാര്യാലോചനാസഭയിലെ ഒരു സാമാജികനും ആയി ശോഭിച്ചിരുന്നു. അക്കാലത്തെ വാഷിങ്ടൺ നഗരം കറുത്ത ആളുകളുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനുള്ള ഒരു സങ്കേതസ്ഥാനമായിരുന്നു. കൊളംബിയാ സംസ്ഥാനത്തിൽ നീഗ്രോ ജനങ്ങൾക്ക് ഒരിക്കലും സ്വാതന്ത്ര്യഭംഗം നേരിടുകയില്ലെന്നും അവർ അറിഞ്ഞിട്ടുണ്ടായിരുന്നു. നീഗ്രോജാതിക്കാരുടെ വിദ്യാഭ്യാസത്തിനുവേണ്ടി ഏർപ്പെടുത്തിയിരുന്ന പാഠശാലകൾ അന്യദേശങ്ങളിൽ ഉള്ളവയേക്കാൾ വെടിപ്പും നന്മയും ഉള്ളവയായിരുന്നു. അവിടെ താമസിച്ചുവന്ന സ്വജാതിക്കാരുടെ നടവടികളെ അവൻ ശ്രദ്ധയോടുകൂടി അന്വേഷിച്ചറിഞ്ഞു. അവരുടെ ജാതിക്കാരിൽ ചിലർ യോഗ്യന്മാരും ധനികന്മാരും ആയിരുന്നു. എന്നാൽ അധികം ആളുകളും അന്തസ്സാരമില്ലാത്തവരും, ഭാവിയെപ്പറ്റി ചിന്തിക്കാത്തവരും ആയിരുന്നു. പന്ത്രണ്ടുപതിനാലു രൂപയിലധികം ഒരു വാരത്തിൽ വേലചെയ്തു സമ്പാദിക്കാത്തവരായ ചില യുവാക്കന്മാർ ഞായറാഴ്ച ദിവസങ്ങളിൽ രണ്ടുമൂന്നു രൂപ ചെലവാക്കി, വണ്ടിപിടിച്ചു സവാരി ചെയ്തു കേമന്മാരാണെന്നു ഭാവിച്ചു ലോകരെ ഭ്രമിപ്പിച്ചുവന്നു. എഴുപത്തഞ്ചും ആറും ഡാളർ ഗവർമ്മെന്റു ശമ്പളം വാങ്ങിച്ചുവന്നിരുന്ന പല യുവാക്കന്മാർക്കും ആ സംഖ്യ ചെലവിനു മതിയായിരുന്നില്ല. പ്രതിനിധിസഭയിൽ ഏതാനും കാലം മുമ്പ് സാമാജികരായിരുന്ന ചില ആളുകൾ ജോലിയില്ലാതെയും ചെലവിനു പണമില്ലാതെ കഷ്ടപ്പെട്ടും നടന്നിരുന്നു. തങ്ങളുടെ ആവശ്യങ്ങളെല്ലാം ഗവർമ്മെന്റ നിറവേറ്റിക്കൊള്ളേണ്ടതാണെന്ന് അവരുടെ മനസ്സിൽ ഒരു ബോധം ജനിച്ചിരുന്നു. തങ്ങൾക്കു കാലക്ഷേപം കഴിപ്പാനുള്ള മാർഗ്ഗം അന്വേഷിക്കുന്നതു തങ്ങളുടെ കടമയല്ല, ഗവർമ്മെന്റിന്റെ ചുമതലയായിരുന്നു എന്നാണ് അവർ വിചാരിച്ചതു്. അവരെ നാട്ടുപുറങ്ങളിൽ കുടിപാർപ്പിച്ചു കൈത്തൊഴിൽ, കച്ചവടം മുതലായ പ്രവൃത്തികളിൽ പ്രവേശിപ്പിച്ച്, അവർക്ക് മേൽഗതിയുണ്ടാക്കുവാൻ ശ്രമിക്കുന്നതു വളരെ

ണു. ഇയ്യാളുകളുടെ വൎണ്ണം ശോണമായിരുന്നതിനാൽ, ഇവൎക്കു സാധാരണ പേരുപറയുന്നതു 'ശോണഹിന്ദുക്കൾ' എന്നാണു്. ഈ വൎഗ്ഗത്തിലുള്ള എഴുപതോളം യുവാക്കന്മാരെക്കൂടി ഹാമ്പ്ടണിൽ പഠിപ്പിക്കണമെന്നായിരുന്നു മേൽ പറയപ്പെട്ട പുതിയ ഏൎപ്പാടു്. ഈ ബാലന്മാരുടെ രക്ഷകൎത്താവായിട്ടാണു ബുക്കറെ നിയമിക്കപ്പെട്ടതു്. ഇതു സ്പൃഹണീയമായ വേല ആയിരുന്നുവെങ്കിലും, വൎജ്ജനീയമായിരുന്ന ജോലി ഉപേക്ഷിക്കുന്ന കാൎയ്യത്തിൽ ബുക്കൎക്കു സങ്കടം തോന്നിയില്ലെന്നില്ല; എങ്കിലും അയാൾ അതിൽനിന്നു പിരിഞ്ഞു. ജനറൽ ആംസ്ട്രാങ്ങ് ആവശ്യപ്പെട്ട ജോലിചെയ്വാൻ കഴികയില്ലെന്നുപറയുക അയാൾക്കു അസാദ്ധ്യമായിരുന്നു.

വെള്ളക്കാരെക്കാൾ തങ്ങൾക്കു് ശ്രേഷ്ഠജാത്യം ഉണ്ടെന്നായിരുന്നു, ഇൻഡ്യക്കാരുടെ ധാരണ. നീഗ്രോ ജാതിക്കാർ അടിമകളായിരുന്നതിനാൽ അവർ കേവലം നിസ്സാരന്മാരാണെന്നും ഇവർ കരുതിയിരുന്നു. പ്രകൃത്യാ, യോദ്ധാക്കളും നായാട്ടിൽ സമൎത്ഥന്മാരും ആയ ഈ ജാതിക്കാർ ദാസ്യപ്പെടുവാൻപോലും കീഴടങ്ങിയിരുന്നില്ല. അടിമത്തം പ്രചാരത്തിൽ ഇരുന്ന കാലത്തു് ഇന്ത്യക്കാരും അവരുടെ രാജ്യത്തിൽ അടിമകളുടെ മേൽ പ്രഭുത്വം നടത്തിയിരുന്നു. എന്നുമാത്രമല്ല, ശോണവൎണ്ണന്മാരായ ഇന്ത്യക്കാരെ വിദ്യാഭ്യാസം ചെയ്യിച്ചു പരിഷ്കൃതന്മാരാക്കുന്നതിനുവേണ്ടി ഹാമ്പ്ടണിൽ പ്രവൎത്തിക്കപ്പെടുന്ന സമ്പ്രദായം നിഷ്പ്രയോജനമാണെന്നും പരക്കെ ഒരു വിശ്വാസം ഉണ്ടായിരുന്നു. ഇതെല്ലാം ബുക്കറുടെ നയവൈദഗ്ദ്ധ്യത്തിനു സാവധാനതയും പാകതയും വരുത്തി. ഇങ്ങനെയുള്ള ജനങ്ങളുടെ രക്ഷാകൎത്തൃത്വം വഹിക്കുന്നതു വളരെ പ്രയാസമുള്ള ജോലിയായിരുന്നു. ഇതിലേക്കായി നിയോഗിക്കപ്പെട്ടതു തന്നെ ജനറൽ ആംസ്ട്രാങ്ങിനു ബുക്കറുടെ മനോഗുണത്തിലും സാമൎത്ഥ്യത്തിലും അനുകമ്പാശീലത്തിലും ഉള്ള വിശ്വാസത്തെ പ്രത്യക്ഷപ്പെടുത്തുന്നു. ഹാമ്പ്ടണിൽ ചെന്നതിന്റെ ശേഷം ബുക്കർ ഏകദേശം എഴുപതോളം ഇൻഡ്യൻയുവാക്കന്മാരോടുകൂടി ഒരു മന്ദിരത്തിൽ താമസം തുടങ്ങി. അവരുടെ ജാതിയിൽ ഉൾപ്പെട്ടവനല്ലാത്ത ബുക്കർമാത്രമേ ആ മന്ദിരത്തിൽ ഉണ്ടായിരുന്നുള്ളു. താൻ ഏറ്റ കാൎയ്യത്തിൽ വിജയം സിദ്ധിക്കുമോ എന്നു ആദ്യകാലം അയാൾക്കു പ്രബലമായ ശങ്കയുണ്ടായിരുന്നു. മേൽവിവരിച്ചതിന്റെ

ഒരു നീഗ്രോ, പെൻസിൽവാനിയാ ഡിസ്ട്രിക്ടിൽ ഒരിക്കൽ പുകവണ്ടിവഴി യാത്രചെയ്തു. മററുള്ള യാത്രക്കാരെപ്പോലെ അയാളും ഒരേ കൂലിതന്നെ കൊടുത്തുവെങ്കിലും റെയിൽവെ-ഉദ്യോഗസ്ഥന്മാർ, ഇയാളെ യൂറോപ്യന്മാരിരിക്കുന്ന വണ്ടിയിൽ ഇരിക്കാൻ അനുവദിക്കാതെ മൃഗങ്ങളെ ഇടുന്ന വണ്ടിയിലാണു് കേററിക്കൊണ്ടുപോയതു്. ഇൻഡ്യയിൽ റെയിൽവെ സഞ്ചാരംചെയ്തിട്ടുള്ളവർ യൂറോപ്യന്മാർക്കും യൂറേഷ്യന്മാർക്കും പ്രത്യേകമായി വണ്ടിയുള്ള വിവരം അറിഞ്ഞിരിക്കുമല്ലോ. ഇതുപോലെ ഒരേൎപ്പാടാണു് അമേരിക്കയിലും ഉള്ളതു്. ഇങ്ങനെ നീഗ്രോ-ഉദ്യോഗസ്ഥൻ, സാമാനവണ്ടിയിൽ ഇരുന്ന സമയത്തു പരിചയക്കാരായ ചില വെള്ളക്കാർ വന്നു അവനുണ്ടായ അവമാനത്തെപ്പററി സഹതപിച്ചു പറഞ്ഞപ്പോൾ അയാൾ ഉത്തരം പറഞ്ഞതു്:—"എന്നെ അവമാനിക്കാൻ കഴികയില്ല; ഈ ദേഹത്തിലുള്ള ആത്മാവിനെ ആൎക്കും നികൃഷ്ടമാക്കാൻ സാധിക്കയില്ല, ഈ വ്യത്യസ്തമായ പ്രവൃത്തിമൂലം ഉള്ള അവമാനം എനിക്കല്ല,—അതു ചെയ്യുന്നവൎക്കു മാത്രമാണു്" എന്നായിരുന്നു.

ഞങ്ങളുടെ ദേശത്തിന്റെ ഒരു അംശത്തിൽ, പുകവണ്ടി യാത്ര ചെയ്യുന്ന ജനങ്ങളും ജാതിക്രമം അനുസരിച്ചു് അവരവൎക്കു വേൎതിരിക്കപ്പെട്ടിട്ടുള്ള വണ്ടികളിൽ സഞ്ചാരം ചെയ്യുന്നതാണെന്നു് ഒരേൎപ്പാടുണ്ടായിരുന്നു. കറുപ്പു് എവിടെ തുടങ്ങുന്നു വെളുപ്പു് എവിടെ അവസാനിക്കുന്നു എന്നൊരു സംശയം ജനിക്കാനിടയാവാനുള്ള കാരണം ഇവിടെ പ്രസ്താവിക്കാം. ജനനവശാൽ നീഗ്രോ-വംശത്തിൽ ഉൾപ്പെട്ടവനും, വെളുപ്പുനിറംകൊണ്ടു യൂറോപ്യനു തുല്യനും ആയ ഒരുത്തൻ ഒരിക്കൽ നീഗ്രോ ജനങ്ങൾക്കായി വിഭജിക്കപ്പെട്ടിട്ടുള്ള ഒരു വണ്ടിയിൽ ഇരുന്നിരുന്നു. വണ്ടിയുടെ നേതാവായ ഉദ്യോഗസ്ഥൻ ഈ മനുഷ്യൻ കേറിയിരുന്ന വണ്ടി പരിശോധിക്കാനായി വന്നപ്പോൾ അയാൾ വല്ലാതെ വിഷമിച്ചു. അയാൾ നീഗ്രോ ആണെങ്കിൽ വെള്ളക്കാർ ഇരിക്കുന്നിടത്തു് അയാളെ പ്രവേശിപ്പിക്കുന്നതു ശരിയല്ല; വെളുത്തവനെന്നു വരികിൽ നീഗ്രോ, ആണോ എന്നു ചോദിച്ചു് അയാളെ അവമാനിക്കുന്നതു ഉചിതമല്ല. ഉദ്യോഗസ്ഥൻ അയാളെ ആപാദചൂഡം ഒന്നു നോക്കി. തലമുടി, കണ്ണു മൂക്കു മുതലായ ഇവയൊക്കെ നോക്കിയിട്ടും അയാളുടെ സംശയം തീൎന്നില്ല. ഒടുവിൽ അയാൾ അകത്തേക്കു തലയിട്ടു പ്രസ്തുത മനുഷ്യന്റെ കാലിന്മേൽ സൂക്ഷിച്ചു

ഭാഗമായി. അപ്പോഴാണു അയാളുടെ സംശയം തീൎന്നതു. എന്റെ ജാതി
ക്കാരുടെ അവയവങ്ങളിൽ ഒന്നിനെങ്കിലും മാറ്റംവരാത്തതു്,
ആ ജാതിയുടെ ഭാഗ്യംതന്നെ എന്നു ഞാൻ വിചാരിച്ചു സന്തോ
ഷിച്ചു എന്നു ബുക്കർ എഴുതീട്ടുണ്ടു്.

ആഭിജാത്യം ഉള്ള ഒരുവന്റെ യോഗ്യതയെ സൂക്ഷ്മമായി
മനസ്സിലാക്കാവുന്നതു ഭാഗ്യഹീനരും, താഴ്ന്നവരും ആയവരോ
ടുള്ള അയാളുടെ പെരുമാറ്റത്തിൽനിന്നാകുന്നു. താഴ്ന്നവരോടു് അനു
കമ്പ കാണിക്കയും, അവരെ ഉയൎത്തുന്നതിനു ശ്രമിക്കയും ചെയ്യു
ന്നതു്, ഒരുവന്റെ യോഗ്യതയെ ഉത്തേജിപ്പിക്കുന്നു. അമേരി
ക്കയുടെ സ്വാതന്ത്ര്യസമ്പാദകനും സൎവ്വയോഗ്യനും, സമ്പൂജ്യനും
ആയിരുന്ന, മഹാനായ ജാർജ്ജു് വാഷിംഗ്ടൺ ഒരിക്കൽ കുതി
രയിന്മേലേറി പോകുമ്പോൾ അദ്ദേഹത്തെ കണ്ടു് അടിമയായ ഒരു
നീഗ്രോ ആദരപൂൎവ്വം തൊപ്പി തലയിൽനിന്നും എടുത്തു് ഉപചാ
രം ചെയ്തു. അദ്ദേഹം ഉടൻതന്നെ, തന്റെ തൊപ്പി ഉയൎത്തിപ്പി
ടിച്ചു് ആ ഉപചാരത്തെ സ്വീകരിച്ചു. തന്റെ സ്നേഹിതരും
അനുയായികളും ആയ വെള്ളക്കാർ ഈ കൃത്യത്തെപ്പററി ആക്ഷേ
പിച്ചു് അദ്ദേഹത്തോടു പറഞ്ഞപ്പോൾ അദ്ദേഹം ഉത്തരം പറ
ഞ്ഞതു്,—"ദരിദ്രനും അറിവില്ലാത്തവനും ആയ ഒരു കറുത്ത
മനുഷ്യനു് എന്നേക്കാൾ മൎയ്യാദയുണ്ടെന്നു സമ്മതിപ്പാൻ ഞാൻ
സന്നദ്ധനാകണമെന്നു നിങ്ങൾ ശഠിക്കുന്നുവോ," എന്നായിരുന്നു.

ഇൻഡ്യൻ ബാലന്മാരുടെ രക്ഷാധികാരിയായി ബുക്കർ
ഹാമ്പ്ടനിൽ പാൎത്തിരുന്നകാലത്തു് ജാതിയെക്കുറിച്ചു വിനോദ
കരങ്ങളായ ചില സംഭവങ്ങൾ അയാളുടെ അനുഭവത്തിൽതന്നെ
ഉണ്ടായി. ഒരു ഇൻഡ്യൻ ബാലനു ദീനം പിടിച്ചു. അവനെ
വാഷിംഗ്ടണിൽ കൊണ്ടുപോയി ഒരു ഗവൎമ്മെണ്ടു് കാൎയ്യക്കാരി
യെ ഏല്പിച്ചു തിരിച്ചുവാങ്ങി അവന്റെ സ്വരാജ്യത്തേക്കു
അയക്കുന്നതിനു വേണ്ട ഏൎപ്പാടു ചെയ്യേണ്ടതു, ബുക്കറുടെ ജോലി
യായിരുന്നു. നമ്മുടെ യുവാവിനു അത്ര ലോകപരിചയം ഇല്ലാ
യിരുന്നു, വാഷിംഗ്ടണിലേക്കു പോയതു് ഒരു ആവിവള്ളംവഴി
യായിരുന്നു. ഭക്ഷണകാലസൂചകമായ മണിക്കെട്ടു്, യാത്രക്കാ
രിൽ മിക്കവരും ആഹാരംകഴിച്ചുതീൎന്നതിൽ പിന്നെയാണു്,
അയാളും ബാലനും ഭക്ഷണശാലയിൽ ചെന്നുചേൎന്നതു്. അപ്പോൾ
അവിടെ വിചാരിപ്പുകാരൻ,—"ബാലനു് ഇവിടെ ഭക്ഷണം
കൊടുക്കാം. നിങ്ങൾക്കു തരാൻ പാടില്ല"—എന്നു സവിനയം

ബുക്കറോടു പറഞ്ഞു. ഇൻഡ്യൻ ബാലന്മാരും, അയാളുടേയും നിറത്തിനു വലിയ വ്യത്യാസം ഒന്നും ഇല്ലായിരുന്നിട്ടും അവരെ തരംതിരിക്കുന്ന വിഷയത്തിൽ വിചാരിപ്പാൻ യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. വാഷിംഗ്ടണിൽ എത്തിയതിന്റെ ശേഷവും, ബുക്കർ ഭക്ഷണകാര്യത്തിൽ ചില സങ്കടങ്ങൾക്കവകാശം ഉണ്ടായി. അതും ജാതിസംബന്ധമായി വന്നതാണ്. വെള്ളക്കാരുടെ വകയായുള്ള ഭോജനശാലകളിലും, കപ്പലുകളിലും നീഗ്രോ ജാതിക്കാർക്ക് ഭക്ഷണത്തിനു സൗകര്യം കൊടുത്തിരുന്നില്ല. അമേരിക്കയിലെ ധ്വരമാർ നീഗ്രോജാതിക്കാരെ അത്ര നിന്ദ്യന്മാരെന്നാണ് വിചാരിച്ചിരുന്നതു്.

ഇൻഡ്യൻ ബാലന്മാരുടെ മേലന്വേഷണം ഒരു സംവത്സരക്കാലം വഹിച്ചുകഴിഞ്ഞപ്പോൾ ബുക്കറുടെ വേല വേറൊന്നായിത്തീർന്നു. ഹാംപ്ടൺ പാഠശാലയുടെ ഉടമസ്ഥൻ അപേക്ഷയുള്ള നവീനമായ ഒരു വേല ഏർപ്പെടുത്തി. അതു് അഗതികളായ നീഗ്രോ ബാലികാബാലന്മാരുടെ ഉപയോഗത്തിനുവേണ്ടിയായിരുന്നു. അദ്ദേഹത്തിന്റെ ഏർപ്പാടനുസരിച്ച് പകൽ പത്തുമണിക്കൂറു വേലചെയ്യുന്നവർക്ക് രാത്രിയിൽ രണ്ടുമണിക്കൂറു പള്ളിക്കൂടത്തിൽ പഠിക്കുന്നതിനു സൗകര്യം സിദ്ധിച്ചിരുന്നു; ഇവർക്ക് ശമ്പളമായി ആഹാരച്ചെലവിനുള്ളതു നീക്കി ഒരു സ്വല്പമായ സംഖ്യ അനുവദിക്കപ്പെട്ടിരുന്നു. ഇവരുടെ ജോലിയിൽ നിന്നു പാഠശാലയിലേക്കുണ്ടായ ആദായത്തിൽ ഒരു പ്രധാന ഭാഗം ഇവരുടെ ഉപയോഗത്തിനായിത്തന്നെ പ്രത്യേകം സൂക്ഷിക്കപ്പെട്ടിരുന്നു. ഇതിന്റെ സഹായംകൊണ്ടു് അനേകംപേർ ഒന്നു രണ്ടു വർഷം ഇങ്ങനെ കഴിച്ചതിൽപിന്നെ ക്രമമായി പള്ളിക്കൂടത്തിൽ പഠിച്ചു വന്നിട്ടുണ്ടു്.

ഈ പുതിയ വകുപ്പിന്റെ ഉപാദ്ധ്യക്ഷസ്ഥാനം ബുക്കർ വഹിച്ചുതുടങ്ങി. ആരംഭത്തിൽ ഈ വകുപ്പിൽ പന്ത്രണ്ടുപേർ ചേർന്നിരുന്നു. ബാലന്മാർ തടിയറുക്കുന്ന യന്ത്രശാലയിലും, ബാലികകൾ അലക്കുന്നിടത്തും, പകൽ വേലചെയ്തു. രാത്രിയിൽ നിശ്ചിതസമയത്തു പഠിത്തവും നടത്തി. പകൽ വേലയിലും രാത്രിയിൽ പഠിത്തത്തിലും ഒരുപോലെ ഇഷ്ടത്തിനും, സാമർത്ഥ്യവും പ്രകടിപ്പിച്ച ഈ ക്ലാസിനു ബുക്കർ "ചൊടിയുള്ള വകുപ്പു്" എന്ന നാമധേയം കൊടുത്തു. കാലക്രമത്തിൽ ഈ വകുപ്പ് അനേകംപേരുടെ പ്രവേശത്താൽ വർദ്ധിച്ചുവന്നു. അക്കൊല്ലത്തു്

അതിൽ അഭ്യാസം ചെയ്തിരുന്ന 25 പേരും പില്ക്കാലത്തു് ഓരോ തുറകളിൽ പ്രവേശിച്ചു സൽപേരും, മാന്യതയും സമ്പാദിച്ചിട്ടുള്ള ആളുകളുടെ ഉദ്യമത്തിന്റെ ശോഭനഫലങ്ങളിൽ ഒന്നാണു്.—ഇപ്പോൾ ഹാമ്പ്ടനിൽ മേല്പറഞ്ഞവകുപ്പിൽ നാനൂറോളം ആളുകളുണ്ടു്.

---

## അദ്ധ്യായം 7.

### ടസ്കേജിയിലെ ആദ്യകാലം.

ഹാമ്പ്ടനിൽ ഇൻഡ്യക്കാരുടെ രക്ഷാധികാരിത്വവും, രാത്രി പാഠശാലയുടെ മേലധികാരിത്വവും വഹിച്ചിരുന്നകാലത്തു് ഞാൻ നൂതനമായ ചില വിഷയങ്ങളെ പരിശീലനം ചെയ്തു. അപ്പോൾ അവിടത്തെ അദ്ധ്യാപകരിൽ ഒരാൾ റിവറണ്ട് ഡാക്ടർ എച്ച്. ബി. ഫ്രിസ്സൽ എന്ന പേരായ മഹാനായിരുന്നു. ജനറൽ ആംസ്ട്രാങ്ങിന്റെ കാലത്തിനിപ്പുറം ഹാമ്പ്ടൻ പാഠശാലയുടെ അദ്ധ്യക്ഷത വഹിച്ചു ആളും അദ്ദേഹമായിരുന്നു.

തന്റെ ജീവിതോദ്ദേശത്തിൽ ആദ്യമായി ഞാൻ പ്രവേശിക്കാനായ സന്ദർഭത്തെപ്പറ്റി അയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—"1881-ലെ മേ മാസത്തിൽ അതായതു ഞാൻ രാത്രി പാഠശാലയിൽ വേലചെയ്തു കഴിഞ്ഞതിനപ്പുറം എന്റെ ജീവിതകാര്യത്തിൽ പ്രവേശിക്കുന്നതിനുള്ള വഴി ഞാൻ വിചാരിച്ചിരിക്കാത്ത വിധത്തിൽ, തെളിഞ്ഞു. ഒരു രാത്രിയിൽ പള്ളിയിടം സംബന്ധിച്ചുള്ള ദേവാലയത്തിലെ പ്രവൃത്തി അവസാനിച്ചപ്പോൾ ജനറൽ ആംസ്ട്രാങ്ങ് പറഞ്ഞു—"ടസ്കേജി എന്ന ദിക്കിൽനിന്നു ചില മാന്യന്മാർ എനിക്കെഴുതിയ കത്തിൽ അവർ അവിടെ ഒരു സാങ്കേതിക പാഠശാല സ്ഥാപിക്കാൻ ആലോചിച്ചുവരുന്നുവെന്നും അതിന്റെ അദ്ധ്യാപകനായിരിക്കാൻ സാമർത്ഥ്യമുള്ള ഒരുത്തനെ ആവശ്യമുണ്ടെന്നും കാണുന്നു." ഈ ജോലി സാമർത്ഥ്യത്തോടുകൂടി നിർവഹിക്കുന്നതിനു വേണ്ടിയുള്ള കറുത്ത മനുഷ്യൻ ഉണ്ടായിരിക്കുമെന്നു് അവർക്ക് വിചാരമില്ലാതിരുന്നതിനാൽ ഒരു ധവളനെ തിരഞ്ഞെടുത്തയയ്ക്കണമെന്നായിരുന്നു അവരുടെ അപേക്ഷ. പിറ്റേന്നാൾ ആംസ്ട്രാങ്ങ് എന്നെ ആഫീസിൽ വിളിച്ചു് എനിക്കു ആ ജോലി സ്വീകരിക്കാമോ എന്നു

ആപ്രകാരം ചോദിച്ചു. ശ്രമിച്ചുനോക്കാൻ തയ്യാറാണെന്നു ഞാൻ പറഞ്ഞു. ഉടൻതന്നെ, വെള്ളക്കാരിൽ ആരെയും ആ ജോലിക്കു യോഗ്യതയുള്ളവരായി താൻ അറിയുന്നില്ലെന്നും, കറുത്ത മനുഷ്യൻ മതിയാകുമെങ്കിൽ ഞാൻ മതിയെന്നും അദ്ദേഹം അവർക്കെഴുതിയയച്ചു.

കുറെ നാൾ ഇതിനെപ്പറ്റി ഒരു അറിവും ഉണ്ടായില്ല. പിന്നീടു് ഒരു ദിവസം രാത്രിയിൽ ദൈവാരാധനസമയത്തു് ജനറലിനു് ഒരു കമ്പി കിട്ടി. പ്രാർത്ഥന കഴിഞ്ഞതിന്റെശേഷം അദ്ദേഹം എല്ലാവരുടേയും മുമ്പിൽവെച്ചു് അതു വായിച്ചു. അതിന്റെ ഉള്ളടക്കം: "ബുക്കർ ടി. വാഷിംഗ്ടൺ മതിയാകും; ഉടൻ അയാളെ അയയ്ക്കണം," എന്നായിരുന്നു.

വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും ഐകകണ്ഠ്യേന എന്നെ അനുമോദിച്ചു. കാലതാമസംകൂടാതെ പുറപ്പെട്ടു ഗൃഹത്തിൽ സ്വല്പകാലം താമസിച്ചതിന്റെശേഷം ഞാൻ ടസ്കജിയിൽ എത്തി. അതു രണ്ടായിരം ജനങ്ങൾ ഉള്ള ഒരു പട്ടണം ആയിരുന്നു. അവരിൽ പകുതി ആളുകളും കറുത്ത മനുഷ്യരായിരുന്നു. ആ പട്ടണം ഇരുന്ന ഡിസ്ട്രിക്റ്റിൽ വെള്ളക്കാരേക്കാൾ അധികം നീഗ്രോജനങ്ങൾ ആണു് ഉണ്ടായിരുന്നതു്. ടസ്കജി എന്ന സ്ഥലം ദക്ഷിണദേശത്തിലെ കൃഷ്ണമേഖലയിൽ ഉൾപ്പെട്ടതായിരുന്നു. നീഗ്രോജനങ്ങൾ അധികം താമസിച്ചുവന്ന സ്ഥലം ആണു് കൃഷ്ണമേഖലയെന്നുപറയപ്പെടുന്നതു്. ഏതെല്ലാംസ്ഥലങ്ങളിൽ നീഗ്രോജനങ്ങൾ വെള്ളക്കാരേക്കാൾ അധികപ്പെട്ടുകാണുന്നുവോ അവയെല്ലാം ഈ നാമധേയത്താൽ സൂചിപ്പിക്കപ്പെട്ടുവരുന്നതു്. ഈ സ്ഥലത്തു കെട്ടിടങ്ങളും സാമഗ്രികളും ഉണ്ടായിരിക്കുമെന്നാണു ഞാൻ വിചാരിച്ചിരുന്നതു്. പക്ഷേ, അതൊന്നും അവിടെ ഇല്ലായിരുന്നുവെങ്കിലും വിദ്യാഭ്യാസത്തെ ആകാംക്ഷിക്കുന്ന ജനങ്ങൾ അനേകം ഉണ്ടായിരുന്നതു് എനിക്കു സന്തോഷജനകമായിരുന്നു. ഒരു വിദ്യാലയം ഇരിക്കുന്നതിനു് ഉചിതമായ സ്ഥലം ആയിരുന്നു ടസ്കജി. നീഗ്രോജനങ്ങൾ തിങ്ങി വിങ്ങി താമസിച്ചിരുന്ന പ്രദേശത്തിന്റെ മദ്ധ്യസ്ഥാനത്തിൽ ആയിരുന്നു ഇരുന്നാലും. പ്രധാനപ്പെട്ട തീവണ്ടിപ്പാതയിൽനിന്നും അഞ്ചുനാഴിക അകലെ കിടന്നിരുന്നതിനാൽ അതിൽ ഒരുമാതിരി ഏകാന്തതയും ഒതുക്കവും ഉണ്ടായിരുന്നു. അടിമത്തം ഉണ്ടായിരുന്ന കാലത്തും അതിൽ പിന്നീടും, വെള്ളക്കാരുടെവക അനേകം പാഠശാല

കരും ഈ സ്ഥലത്തെ അലങ്കരിച്ചിരുന്നു. സമീപവാസികളായ യഹൂദന്മാർ വിദ്യാഭ്യാസിച്ചവരായിരുന്നു. വിശേഷിച്ച് ഒരു സഹായം ആയിരുന്നു. വലിയ നഗരങ്ങളിൽ കണ്ടുവരുന്ന നീഗ്രോജനങ്ങളുടെ ഇടയിൽ സർവ്വസാധാരണമായി കണ്ടുവരുന്ന, നടപ്പുദോഷമോ ശരീരക്ഷീണമോ ആ ദേശത്തെ നീഗ്രോജനങ്ങളെ ബാധിച്ചിരുന്നില്ല. എന്നു മാത്രമല്ല വെള്ളക്കാരും നീഗ്രോജനങ്ങളും പരസ്പരം സ്നേഹത്തോടെയാണ് അവിടെ താമസിച്ചുവന്നിരുന്നത്. ആ നഗരത്തിൽ അക്കാലത്ത് ഉണ്ടായിരുന്ന പ്രധാനപ്പെട്ട ഇരുമ്പുസാമാനശാലയുടെ ഉടമസ്ഥന്മാരിൽ ഒരാൾ നീഗ്രോമനുഷ്യനും അന്യൻ യഹൂദനും ആയിരുന്നു. യഹൂദന്റെ ജീവാവസാനംവരെ ഈ കൂട്ടുവ്യാപാരം നിലനിന്നിരുന്നു.

ഞങ്ങൾ വന്നെത്തുന്നതിന് ഒരു സംവത്സരംമുമ്പ് ആ പ്രദേശത്തെ നീഗ്രോജനങ്ങളോടു ഡിസ്ട്രിക്ട് ഗവർമ്മെണ്ട് സർക്കാരിട്ടുള്ള് ഒരു പള്ളിക്കൂടം വകയായി വർഷംതോറും രണ്ടായിരം ഡോളർ അനുവദിച്ചിരുന്നു. ഈ ദ്രവ്യം വാദ്ധ്യാന്മാരുടെ ശമ്പളത്തിനല്ലാതെ സ്ഥലത്തിനോ കെട്ടിടത്തിനോ ഉപകരണങ്ങൾക്കോ ആയി ഉപയോഗിപ്പാൻ കല്പന ഉണ്ടായിരുന്നില്ല.

വിദ്യാലയസ്ഥാപനത്തെപ്പറ്റി ഞാൻ എത്തിട്ടുള്ളത് ഇപ്രകാരമാണ്. ഞാൻ നിശ്ചയിച്ചിരുന്ന ജോലി എളുപ്പമുള്ളതല്ലായിരുന്നു. കടലാസിൽ എഴുതുകയോ, മനസ്സുകൊണ്ടു കണക്കാക്കുകയോ, ചെയ്യാൻ ഇനിയുംപോലെ വിഷമപ്പെട്ടതായിരുന്നു എന്റെ പ്രവൃത്തി എന്ന് എനിക്കു തോന്നി. നീഗ്രോജനങ്ങൾക്ക് അത്യുത്സാഹം തോന്നിയിരുന്നു; പാഠശാല സ്ഥാപിക്കുന്ന വിഷയത്തിൽ ഏറ്റ സഹായം ചെയ്യുന്നതിനും അവർ തയ്യാറായിരുന്നു.

എവിടെവെച്ചാണ് പാഠശാല സ്ഥാപിക്കേണ്ടതെന്ന സംഗതിയാണ് ആദ്യം എന്റെ ആലോചനയ്ക്കു വിഷയമായത്. ആ നഗരത്തിന്റെ മിക്ക ഭാഗങ്ങളും ചുററിനടന്നു നോക്കിയതിന്റെ ശേഷം ഞങ്ങളുടെ ജാതിക്കാരുടെ വക ജീർണ്ണപ്പെട്ടുകിടന്നിരുന്ന ഒരു പള്ളിയുടെ സമീപത്തുള്ള ഒരു കെട്ടിടമാണ് ഇതിലേക്കായി ലഭിച്ചത്. പള്ളിക്കൂടി ആവശ്യംപോലെ പള്ളിക്കൂടമായി ഉപയോഗിക്കാമായിരുന്നു. പള്ളിയും കെട്ടിടവും പഴക്കംകൊണ്ടു ജീർണ്ണിച്ചിരുന്നു. ഈ കെട്ടിടത്തിൽവച്ചു പഠിത്തം തുടങ്ങിയ മാസത്തിൽ ഞാൻ പഠിപ്പിച്ചുകൊണ്ടിരിക്കു

പോരും ഒരു തഴപ്പു. അപ്പുറം ബാലന്മാരിൽ ഒരുത്തൻ എനിക്ക കടപിടിച്ചുതന്നു. അതിനടിയിൽ നിന്നാണ ഞാൻ പാഠം പറഞ്ഞുകൊടുത്തതു്. പല സന്ദർഭങ്ങളിലും കട പിടിച്ചുകൊണ്ടാണ ഞാൻ ആഹാരം കഴിച്ചിട്ടുള്ളതു്. ഈ സംഗതികൊണ്ടുതന്നെ കെട്ടിടങ്ങളുടെ സ്ഥിതി എത്രനന്നായിരുന്നുവെന്നു വെളിപ്പെടുന്നുണ്ടല്ലോ."

അലബാമായിലെ നീഗ്രോജനങ്ങളുടെ അക്കാലത്തെ സ്ഥിതിയെക്കുറിച്ചു നമ്മുടെ കഥാപുരുഷൻ പ്രസ്താവിച്ചിട്ടുള്ളതു നോക്കുക:—"ഞാൻ അലബാമാ സംസ്ഥാനത്തിൽ പ്രവേശിച്ചു കാലത്തു് അവിടത്തെ നീഗ്രോജനങ്ങൾ രാജ്യകാര്യവിഷയത്തിൽ ശ്രദ്ധ വ്യാപരിപ്പിച്ചിരുന്നു. എല്ലാവിധത്തിലും ഞാൻ അവരെ അനുകരിക്കണമെന്നായിരുന്നു അവരുടെ താല്പര്യം. അപരിചിതരായ അന്യരുടെ രാജ്യകാര്യസംബന്ധമായ നിലയെപ്പറ്റി അവർക്ക് സംശയമായിരുന്നു എന്നു തോന്നുന്നു. എന്റെ അഭിപ്രായം അറിയാനും എന്നെ രാജ്യകാര്യവിഷയത്തിൽ ഉപദേശിക്കാനും ആയി പലരും വന്ന എന്നെക്കണ്ടു് എന്നോടു സംഭാഷണം ചെയ്യുന്നതിനായി നിയോഗിക്കപ്പെട്ട ഒരാൾ വളരെ താൽപര്യത്തോടെ എന്നോടു പറഞ്ഞതു് ഇപ്രകാരം ആയിരുന്നു:—ഞങ്ങളുടെ അഭിപ്രായത്തിനനുസരണമായിരിക്കണം നിങ്ങളുടെ പ്രവൃത്തി എന്നാണ ഞങ്ങളുടെ അഭിലാഷം. കടലാസുകൾ വായിക്കുവാൻ ഞങ്ങൾക്കു് അത്ര വശമില്ല. എങ്കിലും, അഭിപ്രായം പറവാൻ അറിയാം. ഞങ്ങളുടെ അഭിപ്രായംതന്നെ നിങ്ങളും സ്വീകരിക്കണം. ഞങ്ങൾ വെള്ളക്കാരന്റെ നടപടികളെ സൂക്ഷിച്ചു നോക്കുന്നുണ്ടു്. അവന്റെ ഗതി ഇന്നവിധമാണെന്നറിഞ്ഞാൽ, നേരെ വിപരീതമായി വേണം നാം നടക്കുവാൻ. എന്നാൽ നമുക്കു് അബദ്ധം പിണയുകയില്ല." വെള്ളക്കാരൻ അഭിപ്രായപ്പെടുന്നതിനു പ്രതികൂലമായി പ്രവർത്തിക്കണമെന്നുള്ള വിചാരം ഇപ്പോൾ നീഗ്രോജാതിക്കാർക്കു് ഇല്ല. ഇതരജാതിക്കാരുടെയും [illegible] മാത്രം ആസ്പദമാക്കിയാണു് ഇപ്പോൾ കറുത്ത മനുഷ്യർ രാജ്യകാര്യവിഷയങ്ങളെക്കുറിച്ചു സ്വാഭിപ്രായം പുറപ്പെടുവിച്ചുവരുന്നതു് എന്നു പ്രസ്താവിക്കുവാൻ ധൈര്യം തോന്നുന്നതിൽ എനിക്കു സന്തോഷമുണ്ടു്".

1881-ലെ ജൂൺമാസത്തിൽ ആദ്യമായിരുന്നു ഞാൻ ടസ്കജീയിൽ ചെന്നുചേർന്നതെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. മൂന്നുമാസം

കൊണ്ടു ഞാൻ പാഠശാലയ്ക്കായി സ്ഥലം തിരഞ്ഞെടുക്കുകയും അലബാമാ ദേശത്തിൽ സഞ്ചാരം ചെയ്തു ഉൾപ്രദേശങ്ങളിലുള്ള ജനങ്ങളുടെ സ്ഥിതികൾ മനസ്സിലാക്കുകയും, നൂതനമായി സ്ഥാപിച്ച വിദ്യാലയത്തെപ്പറ്റി ജനങ്ങളുടെ ഇടയിൽ ഒരു വിജ്ഞാപനം പ്രചരിപ്പിക്കുകയും ചെയ്തു. ഞാൻ യാത്രചെയ്തതു നാട്ടിൻപുറത്തുള്ള വഴികളിൽക്കൂടെ ആയിരുന്നു, കഴുതവണ്ടിയാണു ഞാൻ ഉപയോഗിച്ചതു്. 'ചെന്നിടം ചേക്ക്' എന്ന മാതിരിയിലാണു കഴിച്ചുകൂട്ടിയതു്. സാധാരണ ജനങ്ങളുടെ ചെറിയ കുടിലുകളിൽ ഞാൻ ഭക്ഷണംകഴിക്കുകയും ഉറങ്ങുകയും ചെയ്തുവന്നു. അവരുടെ കളങ്ങൾ, വയലുകൾ, കൃഷിസ്ഥലങ്ങൾ, കുടിപ്പള്ളിക്കൂടങ്ങൾ, പള്ളികൾ ഇവയെല്ലാം ഞാൻ കണ്ടു. ഞാൻ ഓരോ ഗ്രാമത്തിലും ചെന്നു മിക്കവാറും ഒരു മുന്നറിവും കൊടുക്കാതെയായിരുന്നതിനാൽ ജനങ്ങളുടെ വാസ്തവമായ നിത്യസ്ഥിതി കണ്ടറിയുന്നതിനു് എനിക്കു സൗകര്യം ഉണ്ടായി.

പരുത്തികൃഷികൊണ്ടു ഉപജീവനം കഴിച്ചുവന്നിരുന്ന ജനങ്ങൾ മിക്കവാറും രാത്രിയിൽ ശയിച്ചിരുന്നതു് ഒരു മുറി മാത്രമുള്ള പുരകളിൽ ആയിരുന്നു. ഒരു ഗൃഹത്തിലുള്ളവരെല്ലാവരും വിശേഷാൽ വന്നുചേരുന്ന സംബന്ധികളും, അതിഥികളും ഒക്കെ കഴിച്ചുകൂട്ടിവന്നതു് ആ ഒരു പുരയിൽ തന്നെയായിരുന്നു. എല്ലാവരും കിടന്നതിന്റെ ശേഷമോ അഥവാ, മുൻകൂട്ടി വെളിയിൽ ഇറങ്ങിപ്പോയിട്ടോ ആയിരുന്നു, ഞാൻ, ഉറങ്ങുന്ന സമയം ഉപയോഗിക്കുന്ന ഉടുപ്പുകൾ ധരിച്ചുവന്നതു്. കൈകളും മുഖവും കഴുകുന്നതിനുപോലുമുള്ള സൗകര്യവും മിക്ക ഗൃഹങ്ങളിലും അവർക്കു് ഉണ്ടായിരുന്നില്ല. തിണ്ണയിലോ മുറ്റത്തോ വച്ചായിരുന്നു ഈ ക്രിയ നടത്തപ്പെട്ടുവന്നതു്.

ജനങ്ങളുടെ പതിവായ ആഹാരം വീട്ടിൽ വളർത്തുന്ന പന്നിയുടെ മാംസവും ചോളമാവുകൊണ്ടുണ്ടാക്കപ്പെടുന്ന അപ്പവും ആയിരുന്നു. ചിലെടത്തു വെറും വെള്ളത്തിൽ പുഴുങ്ങിയ കറുത്ത കല്ലുപയറും, അപ്പവുംമാത്രമേ ഉണ്ടായിരുന്നുള്ളു. സസ്യാദികൾ കൃഷിചെയ്യുന്നതിനു വേണ്ട സ്ഥലം ഓരോ ഗൃഹത്തിനു ചുറ്റും ധാരാളം ഉണ്ടായിരുന്നുവെങ്കിലും മാംസവും പയറും ചോളവും ജനങ്ങൾ വാങ്ങിവന്നതു കടകമ്പോളങ്ങളിൽ നിന്നായിരുന്നു. പരുത്തി കൃഷിചെയ്യുന്നതിനു മാത്രമേ അവർക്കു ഉത്സാഹം ഉണ്ടാ

യിരുന്നുള്ളു. പുരവാതൽവരെ മിക്ക വീട്ടുകളിലും ഈ കൃഷി ചെയ്യപ്പെട്ടിരുന്നു.

ചില ഗൃഹങ്ങളിൽ അറുപതു ഡോളർ വിലപിടിച്ച തുന്നൽയന്ത്രവും പന്ത്രണ്ടു പതിനാലു ഡോളർ വിലയുള്ളതും ചിത്രപ്പണികൊണ്ടു മിനുങ്ങുന്നതും ആയ നാഴികമണിയും ഉണ്ടായിരുന്നു. കിസ്തു പണം മാസംതോറും കൊടുത്തു വിലയടച്ചു സാമാനം വാങ്ങുന്ന ഏർപ്പാടിൻപ്രകാരം അവർ ഇവ സമ്പാദിച്ചുവന്നതായിരിക്കണം. ഒരവസരത്തിൽ ഞാൻ താമസിച്ച ഒരു ഗൃഹത്തിൽ, വീട്ടുകാരായ നാലുപേരും ഞാനും ഒരു മേശയുടെ ചുററും ഇരുന്നു ഭക്ഷണം കഴിച്ചു. അഞ്ചാളുകളുടെ ഉപയോഗത്തിന് അവിടെ ഒരു മുള്ളു ഉണ്ടായിരുന്നുള്ളു. അതിനാൽ ഞാൻ വളരെനേരം ഭക്ഷിക്കാതെ ഇരിക്കേണ്ടിവന്നു. ആ മുറിയുടെ ഒരു ഭാഗത്തിൽ 60 ഡോളർ വിലയ്ക്കുവാങ്ങിയ ഒരു സംഗീതയന്ത്രം ഉണ്ടായിരുന്നു. ഒരു മുള്ളുമാത്രമെ ഉള്ളു എങ്കിലും സംഗീതയന്ത്രമോ മററു 60 ഡോളർ വിലയ്ക്കുള്ളതെങ്കിലും ഒന്ന് അത്യാവശ്യമെന്നു വിചാരിക്കപ്പെട്ടിരുന്നു.

തുന്നൽയന്ത്രം ഉപയോഗിക്കാനോ, മണിനോക്കി നേരം പറവാനോ, സംഗീതയന്ത്രത്തിൽ നിന്നു സ്വരം പുറപ്പെടുവിക്കാനോ പഠിച്ചിട്ടുള്ളവർ ഗൃഹങ്ങളിൽ ഇല്ലായിരുന്നെന്നുകൂടി പറയേണ്ടിവരും. അത്യാവശ്യസാധനങ്ങളെ വേണ്ടെന്നുവെച്ചും, അവർ ആഡംബരത്തിനായി മാത്രം അനാവശ്യച്ചെലവുകൾ ചെയ്തുവന്നിരുന്നു എന്നു പ്രത്യക്ഷമാണല്ലോ.

മുമ്പു പറഞ്ഞ വിരുന്നുകാര്യത്തെപ്പററി സ്വല്പംകൂടി പറയാനുണ്ട്. വിരുന്നു നടത്തിയവരുടെ ഇരിപ്പും നടവടിയും കണ്ടപ്പോൾ തന്നെ അവർ പതിവായി ഇപ്രകാരമൊന്നും ചെയ്തുവന്നിരുന്നില്ലെന്ന് എനിക്കു മനസ്സിലായി. യഥായോഗ്യം എന്നെ വിരുന്നൂട്ടാനായിരുന്നു അവർ ഒരുമിച്ചു കൂടിയിരുന്നത്. നീഗ്രോ വീട്ടുകളിലെ നടവടി പ്രായേണ ഇതായിരുന്നു. അതിരാവിലെ കുടുംബിനി എഴുന്നേററു അടുപ്പുകളിലായി മാംസംകൊണ്ടും മാവുപൊടികൊണ്ടും ആഹാരം പാകപ്പെടുത്തും. അതിനു പത്തു പതിനഞ്ചു മിനിട്ടു വേണ്ടിവരും. ഭർത്താവു ജോലിസ്ഥലത്തേക്കു പുറപ്പെടാറാകുമ്പോൾ ഒരു കയ്യിൽ കുറെ മാംസവും, മററെ കയ്യിൽ കുറെ അപ്പവും എടുത്തു വഴിനീളെ തിന്നുംകൊണ്ടു നടന്നുപോകും. ഭാര്യ അടുപ്പിനടുത്തിരുന്നു തന്നെ പാത്രത്തിൽനിന്നു

യാരിവാരി വെന്തു തിന്നും. കുട്ടികൾ മുററത്ത് ഓടിക്കളിച്ചും നടന്നും അവരുടെ പാഠം തീർത്തിരിക്കും. മാംസം സുലഭമായി വിലയ്ക്കു കിട്ടാത്ത കാലങ്ങളിൽ വയലിൽ ഇറങ്ങി വേലചെയ്യുന്നതിന പ്രായംവന്നിട്ടില്ലാത്ത ബാലന്മാർക്ക മാംസഭക്ഷണം ഇല്ലായിരുന്നു.

കാലത്തെ ആഹാരം കഴിഞ്ഞ ഉടനെ വേലചെയ്യാവുന്നവരെല്ലാം പരുത്തിവയലുകളിലേക്ക പോയിരുന്നു. കൈക്കുമ്പയോ കുത്തുമ്പയോ എടുത്തു നടക്കാൻ ശേഷിയുള്ള ബാലന്മാരും ബാലികളും കൂടെ വേലയ്ക്കിറങ്ങുക പതിവായിരുന്നു. കൈക്കുഞ്ഞിനെക്കൂടെ കൊണ്ടുപോയി പരുത്തിത്തോട്ടത്തിന്റെ ഒരു അററത്തു കിടത്തി മററുള്ളവർക്കുംപോലെ അതിനെ ശുശ്രൂഷിച്ചുവന്നു. ഉച്ചയ്ക്കും രാത്രിയിലും ഭക്ഷണം കഴിക്കുന്ന സമ്പ്രദായവും ഏറെക്കുറെ മുൻവിവരിച്ച മട്ടിൽ ആയിരുന്നു.

ഒഴിവുദിവസങ്ങളും കഴിച്ചുവന്നിരുന്ന രീതിയിൽനിന്ന സ്വല്പം വ്യത്യാസപ്പെടുത്തി ആണ ശനിയാഴ്ചയും, ഞായറാഴ്ചയും ആചരിച്ചത്. ശനിയാഴ്ചതോറും എല്ലാവരും സകുടുംബം, പാതിദിവസമോ, മുഴുവനുമോ, പട്ടണത്തിൽ പോയി ഉല്ലാസമായി കഴിച്ചുകൂട്ടും. പോകുന്നതിന്റെ മുഖ്യോദ്ദേശം കടകമ്പോളങ്ങളിൽ സഞ്ചരിച്ച സാമാനങ്ങൾ സംഭരിക്കുകയാണെന്നായിരുന്നു ഒരു വെപ്പ്. എന്നാൽ ആ ജോലി ഒരാൾക്ക പത്തുമിനിട്ടുകൊണ്ടു ചെയ്തു തീർക്കാവുന്നതായിരുന്നു. എന്നാലും എല്ലാവരും പകൽ മുഴുവൻ പട്ടണത്തിൽ അലഞ്ഞുനടക്കുകയായിരുന്നു ചെയ്തുവന്നത്. സ്ത്രീകൾ മിക്കവാറും വല്ലിടത്തും ഇരുന്ന ചുരുട്ടോ പൊടിയോ വലിച്ചും, സംസാരിച്ചും നേരം കളഞ്ഞുവന്നു. ഞായറാഴ്ച ദിവസം അവർ സാധാരണമായി ഏതെങ്കിലും വലിയ സഭയിൽ ഹാജർ കൊടുത്തുവന്നു. ഞാൻ പോയിരുന്ന മിക്ക സ്ഥലങ്ങളിലും വിളവുകൾ അന്യാധീനത്തിലും നീഗ്രോ കർഷകന്മാർ ഋണത്തിലും പെട്ടിരുന്നു. ഉൾനാടുകളിൽ പാഠശാലകൾ സ്ഥാപിക്കുവാൻ താലൂക്കധികാരികൾക്ക സാധിച്ചില്ല. പള്ളികളിലും, മരപ്പുരകളിലും, ആയിരുന്നു പഠിത്തം നടന്നുവന്നത്. വർഷകാലത്തിൽ അടുപ്പുകളിൽ ചൂടുണ്ടാക്കുന്നതിന്നോ, മറെറാ യാതൊരേർപ്പാടും ഉണ്ടായിരുന്നില്ല. ഈ വിദ്യാശാലകളിലെ അദ്ധ്യാപകന്മാർ പ്രായേണ സ്വല്പവിദ്യന്മാരും, യോഗ്യതയില്ലാത്തവരും, ആയിരുന്നെന്ന ഞാൻ കണ്ടറിഞ്ഞു. വിദ്യാല

ചെയ്യും എന്നായിരുന്നു അവരുടെ സിദ്ധാന്തം. ഇരുജാതിക്കാൎക്കും തമ്മിൽ കലഹം വൎദ്ധിക്കുമെന്നും രാജ്യത്തിന്റെ വ്യവസായാഭിവൃദ്ധിക്കു വലിയ ന്യൂനത ഉണ്ടാകുമെന്നും ആയിരുന്നു അവരുടെ അനിഷ്ടസൂചകമായ വിധി. പഠിത്തം ഉണ്ടായാൽ നീഗ്രോജനങ്ങൾക്കു വിളകളിൽ വേലയും ഗൃഹങ്ങളിൽ പരിചാരകവൃത്തിയും ചെയ്യുന്നതിനു വൈമനസ്യം ഉണ്ടാകുമെന്നു് അവർ വിചാരിച്ചു. ഒരവസരത്തിൽ വൃക്ഷവെട്ടു ചിലർ ഈ സംഗതിയെക്കുറിച്ചു ഗൌരവമായി,—"നീഗ്രോജനങ്ങളെയെല്ലാം വിദ്യാഭ്യാസിപ്പിച്ചാൽ പിന്നെ വേലചെയ്യാൻ ആരുമുണ്ടായിരിക്കും" എന്നു ചോദിച്ചപ്പോൾ, അദ്ദേഹത്തിന്റെ മറുപടി "വിദ്യാഭ്യാസം ചെയ്തിട്ടുള്ള ഒരു യജമാനനു യോഗ്യനായിവരുന്ന ഭൃത്യൻ, വല്ലതും പഠിച്ചിട്ടുള്ള ഭൃത്യൻതന്നെയായിരിക്കണം" എന്നായിരുന്നു.

പുതിയ പള്ളിക്കൂടം സ്ഥാപിക്കുന്ന കാൎയ്യത്തിൽ പ്രതികൂലാഭിപ്രായം പുറപ്പെടുവിച്ച വെള്ളക്കാർ വിദ്യാസമ്പന്നനായിത്തീൎന്ന ഒരു നീഗ്രോവിനെപ്പറ്റി വിചാരിച്ചതു് ഇപ്രകാരമായിരുന്നു:—"മിനുസമുള്ള ഉയൎന്ന തൊപ്പിയും സ്വൎണ്ണവൎണ്ണമായ ചങ്ങലകളുള്ള പ്രകാശിച്ചുകൊണ്ടിരിക്കുന്ന ദൃക്കണ്ണാടിയും, രസികത്വമുള്ള വടിയും ഉറപ്പായ ചൎമ്മംകൊണ്ടുണ്ടാക്കിയ കയ്യുറയും ചെരിപ്പും കിന്നരിയും വെച്ചു പകിട്ടുള്ള ബൂട്ട്സും മറ്റും ധരിച്ചു കൈകെട്ടനായി മിടുക്കു ഭാവിച്ചും, ദേഹസൌന്ദൎയ്യത്തെ പരിപാലിച്ചും തെണ്ടിനടക്കുന്ന പഠിത്തക്കാരനായ ഒരു നീഗ്രോപുത്രനു, വേലചെയ്യുന്നതു് അന്തസ്സിനു പോരാത്തതാണെന്നു വിചാരിക്കുന്ന വിഡ്ഢിതന്നെ ആയിരിക്കും. വിദ്യ അവനിൽ പ്രവേശിച്ചുപോയാൽ ഇപ്രകാരമല്ലാതെ ഒരവസ്ഥ അവനിൽ ഉണ്ടാകാൻ നിവൃത്തിയില്ല."

ഈ കാലത്തും ഇതിൽ പിന്നീടും നമുക്കു പ്രധാന സഹായികളും സകല സംഗതികളിലും ഉപദേഷ്ടാക്കളും ആയിരുന്നതു് ഒരു വെള്ളക്കാരനും ഒരു കറുത്ത മനുഷ്യനും ആയിരുന്നു. ഇവരിൽ നിന്നു നമുക്കുണ്ടായ സഹായം അപരിമിതമായിരുന്നു. ഇവരുടെ സ്നേഹപൂൎവമായ ഉതവിതന്നതാണു് അയാളുടെ ശ്രമങ്ങൾക്കു മുഖ്യമായ ഫലപ്രാപ്തിയുണ്ടായതു്. വേറെ പല മഹാന്മാരും അങ്ങനെ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. മാതൃകാപുരുഷന്മാരായിട്ടാണു്, അയാൾ ഇവരുടെ പേരുകളെ പറഞ്ഞിട്ടു

സംഖ്യ അസംഖ്യമായിരുന്നു. രണ്ടോ മൂന്നോ മാസക്കാലമേ താമസി-
ക്കാൻ സൗകര്യമുണ്ടാവുമെന്നും ഉയർന്നവകുപ്പിൽ പ്രവേശിക്കണമെ-
ന്നും അടുത്ത വർഷത്തിൽ തന്നെ പരീക്ഷാവിജയപത്രം ലഭി-
ക്കണമെന്നും ആയിരുന്നു മിക്ക ആളുകളുടെയും ആഗ്രഹം. ആറു-
വാരം കഴിഞ്ഞപ്പോൾ പഠിക്കുന്ന കൃത്യത്തിൽ എന്നെ സഹായി-
ക്കുവാൻ ഒരു സ്ത്രീ വന്നുചേർന്നു. അവൾ കാലാന്തരത്തിൽ എന്റെ
ഭാര്യയായിത്തീർന്ന മിസ്സ് ഒലീവിയാ ഏ. ഡേവിഡ്സൺ എന്ന
പേരായ കന്യകയായിരുന്നു. അവൾ ഓഹിയോ ദേശത്തിൽ ജനി-
ച്ചവളും അവിടെയുള്ള പള്ളിക്കൂടങ്ങളിൽ അദ്ധ്യാപനം അഭ്യ-
സിച്ചിട്ടുള്ളവളും ആയിരുന്നു. ദക്ഷിണരാജ്യത്തിൽ പഠിക്കുവാൻ
ആളുകൾ ആവശ്യമെന്നു് അവൾ യൗവനാരംഭത്തിൽ
തന്നെ ഗ്രഹിച്ചിട്ടുണ്ടായിരുന്നു. മിസിസിപ്പി ദേശത്തിൽ അവൾ
കുറേക്കാലം അദ്ധ്യാപകവൃത്തി നടത്തിയിട്ടുണ്ടായിരുന്നു. പിന്നീടു
മെംഫിസ് നഗരത്തിൽ കുറേക്കാലം പഠിപ്പിച്ചു. മിസിസിപ്പി-
യിൽ പഠിപ്പിച്ചിരുന്നപ്പോൾ വിദ്യാർത്ഥികളിൽ ഒരാൾക്കു മസൂരി
ഉണ്ടായി. അവിടെയുള്ളവർ ദീനക്കാരനായ ബാലനെ ശുശ്രൂഷ
ചെയ്‌വാൻ ഭയംകൊണ്ടു മടിച്ചു. ഈ സ്ത്രീ പള്ളിക്കൂടം കുറെ
ക്കാലത്തേക്കു അടച്ചുംവെച്ചു ദീനം ഭേദമായതുവരെ ബാലനെ
ശുശ്രൂഷിച്ചു് അവന്റെ അടുക്കൽ താമസിച്ചു. ഒഴിവുകാലത്തു്
ഒരിക്കൽ അവൾ തന്റെ ഓഹിയോ ഗൃഹത്തിൽ താമസിച്ചിരു-
ന്നപ്പോൾ ടെനസ്സിയിലെ മെംഫിസ് നഗരത്തിൽ മഞ്ഞ-
പ്പനി എന്ന പകർച്ചദീനം പരന്നുതുടങ്ങിയ വിവരം അറിഞ്ഞു.
അവൾക്കു് ആ ദീനം വന്നിട്ടില്ലായിരുന്നെങ്കിലും ദീനക്കാരെ
ശുശ്രൂഷിപ്പാൻ തനിക്കു മനസ്സുണ്ടെന്നു് അവൾ കമ്പിമാർഗ്ഗം ആ
നഗരത്തിലെ പ്രമാണിയെ അറിയിച്ചിരുന്നു. ഗുണവതിയും സമ-
സ്തയും ആയ ഈ കന്യക ദക്ഷിണദേശക്കാർക്കു് ആവശ്യമാ-
യിട്ടുള്ളതു ഗ്രന്ഥപാരായണം മാത്രമല്ലെന്നും ധരിച്ചിട്ടുണ്ടായി-
രുന്നു. ഹാമ്പ്ടണിലെ വിദ്യാഭ്യാസസമ്പ്രദായത്തെ കേട്ടറി-
ഞ്ഞു് അവിടെപ്പോയി പഠിക്കണമെന്നു് അവൾ ആഗ്രഹിച്ചു.
ബോസ്റ്റൺനഗരത്തിലെ ഒരു ഗുണവതിയായിരുന്ന മിസ്സസ് മേരി
ഹെമൻവേ മുതലായവരുടെ സഹായത്താൽ അവൾ ഹാമ്പ്ട-
ണിൽപോയി പഠിച്ചു. ബി. എ. പരീക്ഷ ജയിച്ചു. അതിൽപി-
ന്നെ അവൾ ഫ്രാമിങ്ഹാം എന്ന പട്ടണത്തിലുള്ള മസാച്ചുസെറ്റ്-
സ് ഗവർമ്മെന്റുവകയായ അദ്ധ്യാപക വിദ്യാലയത്തിൽ പ്രവേ-

ണിച്ചു, തന്റെ വർത്തനംകൊണ്ടു വിദ്യാഭ്യാസത്തിനു പരിഷ്കരിച്ചു നീഗ്രോജാതിയിൽ ജനിച്ചുവെങ്കിലും അവളുടെ നിറം വെളുത്തതായിരുന്നു. ഗ്രാമീണരാം പട്ടണത്തിലേയ്ക്കു അവരും പോകണ്ടതാണ്. നിങ്ങൾ നീഗ്രോസ്ത്രീയാണെന്നു വെളിയിൽ പറയാതിരുന്നാൽ പല സുഖങ്ങളും സൗകര്യങ്ങളും നിങ്ങൾക്കുണ്ടായിരിക്കും" എന്നു ഒരാൾ അവരോടു പറഞ്ഞു. "ഏതവസ്ഥയും ഒരു കാര്യത്തിനും എന്റെ ജാതിയെപ്പറ്റി കളവുപറഞ്ഞു ജനങ്ങളെ വഞ്ചിക്കാൻ എനിക്കു സമ്മതമില്ല" എന്നാണു അവർ ഉത്തരം പറഞ്ഞതു. ഗ്രാമീണപാഠശാലയിൽ പഠിത്തം പൂർത്തിയാക്കിയതിന്റെ ശേഷം മിസ്സ് ഡേവിഡ്സൻ ടസ്കിജിയിൽ വന്നുചേർന്നു. വിദ്യാഭ്യാസത്തിൽ അനേകം പരിഷ്കാരങ്ങൾ വരുത്തുകയും സ്വപ്രയത്നംകൊണ്ടും നിസ്വാർത്ഥപരതകൊണ്ടും, വിദ്യാർത്ഥികളുടെ സദാചാരസംരക്ഷണത്തിനു ശ്രദ്ധിപ്പിക്കയും ചെയ്യുന്ന വഴികളാൽ ഇവളിൽനിന്നു പ്രസ്തുത വിദ്യാലയത്തിനുണ്ടായ ഗുണം സീമാതീതമായിരുന്നു. വിജയോന്മുഖമായ പ്രവൃത്തി ചെയ്യുന്നതിൽ ടസ്കിജി വിദ്യാലയത്തിനു ശക്തിയും സൗകര്യവും ശാശ്വതമായി ഉണ്ടാകുന്നതിനു അവളെപ്പോലെ ക്ലേശിച്ചിട്ടുള്ള വേറൊരാളെ ഞാൻ അറിഞ്ഞിട്ടില്ല."

ആദ്യംമുതല്ക്കു മിസ്സ് ഡേവിഡ്സനും ഞാനും വിദ്യാലയത്തിന്റെ ഭാവികാര്യങ്ങളെപ്പറ്റി ആലോചിച്ചുതുടങ്ങി. പുസ്തകങ്ങൾ വായിച്ചു വിദ്യാർത്ഥികൾ ബുദ്ധിയെ സംസ്കാരസമ്പന്നമാക്കിവന്നിരുന്നു. പഠിക്കുന്നതിനായി തങ്ങളുടെ അടുക്കൽ വന്നുചേർന്നവർക്കു ശാശ്വതമായ ഒരു സമ്പത്തു ഉണ്ടാകുന്നതിനു കേവലം ഗ്രന്ഥപരിചയം മതിയാകയില്ലെന്നു അവർ നിശ്ചയമുണ്ടായിരുന്നു. മിക്ക വിദ്യാർത്ഥികളും ശരിയായി വസിപ്പാൻ പോലും പഠിച്ചിരുന്നില്ല. ടസ്കിജിയിൽ വിദ്യാർത്ഥികളായി താമസിച്ചവരുടെ ഭവനങ്ങളും അവരുടെ പൂർവ്വഭവനങ്ങളെപ്പോലെ വൃത്തിയുള്ളവയല്ലായിരുന്നു. കുളി, പല്ലുതേപ്പു, വസ്ത്രങ്ങൾ അലക്കു മുതലായ വേലകൾ വേണ്ടവിധം നടത്തുന്നതിനും ശരിയായ ഭക്ഷണം കഴിക്കുന്നതിനും, വാസസ്ഥലങ്ങൾ വൃത്തിയാക്കിവയ്ക്കുന്നതിനും അവർ പഠിക്കേണ്ടിയിരുന്നു. ഇവയ്ക്കു പുറമെ വിദ്യാലയത്തിൽനിന്നും ഇറങ്ങിയാൽ കാലക്ഷേപം കഴിക്കുന്നതിനു ഉതകുന്ന ഒരു തൊഴിൽകൂടി വശമാക്കുകയും, അവിടെ

ഭേദമനം. ഈ ബുദ്ധിമുട്ടുണ്ടായസമയം എനിക്കു് ഒന്നുതോന്നി.—കാര്യമെല്ലാം വിനയമായി കാണിച്ചു 250 ഡാളർ കടം തരണമെന്നു ഹാംപ്ടൻ വിദ്യാലയത്തിലെ ഖജാൻജി ജനറൽ ജെ. എഫ്. ബി. മാർഷൽ സായ്പിനോടു് ആവശ്യപ്പെടുകതന്നെ. ഞാൻ അപ്രകാരം ചെയ്തു. ഏതാനം ദിവസത്തിനുള്ളിൽ "വിദ്യാലയം വകയായിട്ടുള്ള ദ്രവ്യത്തിൽനിന്നു കടം കൊടുക്കുന്നതിനു് എനിക്കു അധികാരം ഇല്ല; എന്റെ സ്വന്ത മുതലിൽനിന്നും ആവശ്യപ്പെട്ട സംഖ്യ സന്തോഷം അയച്ചുതരാം," എന്നു മറുപടിവന്നു. ഈ വിധം പണം ലഭിച്ചതിൽ എനിക്കു വളരെ ആശ്ചര്യവും കൃതാർത്ഥതയും തോന്നി. അതുവരെ ഞാൻ ഒരു നൂറു ഡാളർ ഒന്നിച്ചു കൈകാര്യം ചെയ്തിട്ടില്ലായിരുന്നു. ജനറൽ മാർഷലിനോടു വായ്പവാങ്ങിച്ച സംഖ്യ ഇപ്പോഴും വലിയതായിരുന്നെന്നു ഞാൻ വിചാരിച്ചു. അത്ര വലിയ ഒരു സംഖ്യ ഞാൻ കൊടുത്തുതീർക്കേണ്ടതായിവന്നതിൽ, ഞാൻ വളരെ മനഃക്ലേശം അനുഭവിച്ചു.

വിദ്യാർത്ഥികളും പുതിയ സ്ഥലത്തു മാറിയിരുന്ന കാര്യത്തിൽ ഞാൻ ഒട്ടും അജാഗ്രത കാണിച്ചില്ല. വസ്തുവിൽ ഞങ്ങൾ പ്രവേശിച്ചപ്പോൾ, അതിൽ ഒരു ഭോജനശാലയും കുതിരലായവും കോഴിക്കൂടും മാത്രം ഉണ്ടായിരുന്നു. ഇവയെല്ലാം ഞങ്ങൾ, താമസിയാതെ ഉപയോഗപ്പെടുത്തി. ലായവും കോഴിക്കൂടും ക്ലാസ്സിടുന്നതിനു് സന്നദ്ധമാക്കി. സമീപത്തു താമസിച്ചുവന്ന ഒരു നീഗ്രോ-വയോധികൻ, ചിലപ്പോൾ, ചില ജോലിചെയ്യുന്നതിൽ എന്നെ സഹായിച്ചുവന്നിരുന്നു. ഒരു ദിവസം അയാൾ വന്നപ്പോൾ, "വിദ്യാർത്ഥികളും അരികിലിരിക്കുന്നു; കോഴിക്കൂട്ടിനകത്തും ക്ലാസ്സിടാൻ ആലോചിക്കേണ്ട അവസരം നേരിട്ടുകഴിഞ്ഞു. നാളെ അതു ശുദ്ധിചെയ്തു വൃത്തിയാക്കിയാൽ കൊള്ളാമെന്നു വിചാരിക്കുന്നു. നിങ്ങൾകൂടി സഹായിക്കണം" എന്നു ഞാൻ അയാളോടു പറഞ്ഞു. അപ്പോൾ ശുദ്ധനായ വൃദ്ധൻ:—"എന്റയ്യോ, അങ്ങുന്നുപറയുന്നു! പകൽ സമയം കോഴിക്കൂട് വെടിപ്പാക്കാൻ അങ്ങു വേലചെയ്യുമോ! എന്തു കരച്ചിൽ!" എന്നു പറഞ്ഞതു ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്.

ഉച്ചയ്ക്കുമേൽ പഠിത്തം തീർന്നതിന്റെശേഷം, വിദ്യാർത്ഥികളും ചെയ്തുവന്ന അദ്ധ്വാനത്താലാണു് ആ കെട്ടിടം പാഠശാലയാ

ക്കാൻ ഉപയുക്തമായിത്തീൎന്നു. പുരകൾ വെട്ടിപ്പാകിയതിൽ പിന്നെ, ഞാൻ നിശ്ചയിച്ചിട്ടു പുരയിടത്തിൽ ഒരു ഭാഗം കിളച്ചു വെടിപ്പാക്കി വല്ലതും കൃഷിചെയ്യണമെന്നായിരുന്നു. ഈ അഭിപ്രായം ഞാൻ യുവാക്കന്മാരോടു പറഞ്ഞപ്പോൾ, അവൎക്കു അതത്ര ഹിതമായില്ല. പുരയിടം കിളയ്ക്കുന്നതിനും വിദ്യാഭ്യാസത്തിനും തമ്മിൽ എന്തു സംബന്ധമാണുള്ളതെന്നു് അവർ സംശയിച്ചു. അവരിൽ ചിലർ അദ്ധ്യാപകന്മാരായിരുന്നുവല്ലോ. വെട്ടുകയും കിളയ്ക്കുകയും ചെയ്യുന്നതു് അവസ്ഥയ്ക്കു ചേൎന്നതല്ലെന്നു് അവർ കരുതിയിരുന്നു. ഈ സംശയം തീൎക്കുന്നതിനായി പഠിത്തം കഴിഞ്ഞതിൽ പിന്നെ ഉച്ചയ്ക്കുമേൽ ഞാൻതന്നെ ഒരു കോടാലി എടുത്തു കാടു വെട്ടാനായി ഇറങ്ങി. വേലചെയ്യുന്നതിൽ എനിക്കു ലജ്ജയോ മടിയോ തോന്നിയില്ലെന്നു കണ്ടപ്പോൾ അവരും, ഉത്സാഹത്തോടുകൂടി എന്നെ സഹായിച്ചുതുടങ്ങി. ഇപ്രകാരം ഉച്ചയ്ക്കുമേൽ പുരയിടത്തിൽ ഇറങ്ങി വേലചെയ്തു, കുറേ ദിവസത്തിനകം ഇരുപതേക്കർ ഭൂമി വെട്ടി അതിൽ ഞങ്ങൾ കൃഷി നടത്തി.

വസ്തുവിനായുള്ള കടം തീൎക്കുവാൻ ദ്രവ്യശേഖരം ചെയ്യുന്നതിനു മിസ്സ് ഡേവിഡ്സനും യത്നം ഉത്സാഹിച്ചു. വെള്ളക്കാരും കറുത്ത മനുഷ്യരും ഇതിനു യഥാശക്തി സഹായംചെയ്തു. എല്ലാവരുടെയും സഹായം ലഭിക്കുന്നതിനായി, മിസ്സ് ഡേവിഡ്സൻ പലവിധം യത്നിച്ചു. ആദ്യം അവളുടെ ഉത്സാഹത്താൽ ചില ഉത്സവങ്ങൾ നടത്തപ്പെട്ടു. ടസ്കേജിയിലെ വെള്ളക്കാരുടെയും നീഗ്രോജനങ്ങളുടെയും ഗൃഹങ്ങൾതോറും അവൾപോയി ഒരിടത്തുനിന്നു ഒരപ്പം, വേറൊരിടത്തുനിന്നു ഒരു കോഴിക്കുഞ്ഞു് ഇങ്ങനെ അതും ഇതും ചോദിച്ചുവാങ്ങി, അവയെ എല്ലാം ഉത്സവദിവസങ്ങളിൽ, വന്നുചേരുന്നവൎക്കു വിററു. അങ്ങനെ ലഭിച്ച ദ്രവ്യം അവൾ ശേഖരിച്ചു, കടം വീട്ടുന്നതിനു് അല്പാല്പം മുതൽ ഉണ്ടാക്കിത്തുടങ്ങി. അവൾ വെള്ളക്കാരിലും കറുത്തവരിലും ആരോടൊക്കെ സഹായം അപേക്ഷിച്ചുവോ അവരെല്ലാവരും അവളെ പ്രോത്സാഹിപ്പിച്ചു എന്നുള്ളതു സംഗതി അതിശയനീയമത്രെ. ഇപ്രകാരം അനേകം ഉത്സവങ്ങൾ നടന്നു,—ഒരു ചെറിയ മുതലും ഉണ്ടായി, പിന്നീടു് അവൾ സംഭാവനയായി, പലരിൽനിന്നും ചില്ലറത്തുക കിട്ടിത്തുടങ്ങി. സ്വാതന്ത്ര്യജീവിതത്തിൽ മുക്കാൽ ഭാഗവും, സ്വാതന്ത്ര്യം കൂടാതെ കഴിച്ചുകൂട്ടിയി

ചെലവിനുവേണ്ട ദ്രവ്യം ഇല്ലാതിരുന്നതിനാൽ അനേകം വിദ്യാൎത്ഥികൾ അല്പകാലത്തെ പള്ളിക്കൂടത്തിൽ കുറേനാൾ താമസിച്ചതിന്റെ ശേഷം മടങ്ങിപ്പോയിരുന്നു. വിദ്യാൎത്ഥികൾ അവൎക്കു വേണ്ട ദ്രവ്യം സ്വന്തം പരിശ്രമത്താൽതന്നെ സമ്പാദിക്കുന്നതിനു സഹായിക്കുന്ന ചില വ്യവസായമാൎഗ്ഗങ്ങളെ ബുക്കർ ക്രമേണ ഏൎപ്പെടുത്തി. വിദ്യാലയത്തിൽ ആദ്യം ഒരു ദാനമായി വന്നുചേൎന്ന നാൽക്കാലിമൃഗം പ്രായം അധികമുള്ളതും കണ്ണു പൊട്ടിയതുമായ ഒരു കുതിരയായിരുന്നു. ഇതിനെ ഒരു വെള്ളക്കാരൻ സമ്മാനമായി പള്ളിക്കൂടത്തിനു നല്കിയതാണു്. ഇപ്പോൾ വിദ്യാലയം വകയായി ഇരുനൂറിലധികം നാൽക്കാലിമൃഗങ്ങളും, എഴുനൂറിൽപരം സൂകരങ്ങളും, അനേകം ആടുകളും കോഴികളും ഉണ്ടു്.

വസ്തുവിന്റെ വില കൊടുത്തുതീൎക്കയും കൃഷി ഇറക്കയും തീൎക്കപ്പെട്ടുകിടന്ന ചെറു ഗ്രാമങ്ങൾ പരിഷ്കരിക്കയും ചെയ്തതിൽപിന്നെ, എണ്ണം കൂടിവരുന്ന വിദ്യാൎത്ഥികളുടെ ഉപയോഗത്തിനായി ആറായിരം ഡാളർ വിലപിടിക്കുന്നതായ ഒരു വിദ്യാമന്ദിരം പണികഴിക്കണമെന്നു ബുക്കർ വിചാരിച്ചു് അതിനുള്ള യത്നം ആരംഭിച്ചു. ഇതു വളരെ വലിയതായിരുന്നു, എങ്കിലും നിശ്ചിതകാൎയ്യം, അതായതു നീഗ്രോ-വിദ്യാഭ്യാസം ശരിയായരീതിയിൽ ഉണ്ടാകുന്നതെങ്കിൽ, വിദ്യാൎത്ഥികളുടെ താമസത്തിനു മതിയായ മന്ദിരങ്ങളും വിദ്യാലയങ്ങളും ആവശ്യമാണല്ലോ. അദ്ധ്യാപകന്മാർ വിദ്യാലയത്തിനുള്ളിൽതന്നെ വിദ്യാൎത്ഥികളും ഒഴിവിൽ താമസിക്കാതെ ഇരുന്നാൽ അവരുടെ നടവടികളെ പരിശോധിക്കയും ക്രമപ്പെടുത്തുകയും ചെയ്യുന്നതിനു് അദ്ധ്യാപകന്മാൎക്കു വേണ്ടപോലെ സാധിക്കയില്ലല്ലോ!

ഈ സന്ദൎഭത്തിൽ സംഭവിച്ച ഒരു സംഗതി ബുക്കൎക്കു വളരെ തൃപ്തിയും ആശ്ചൎയ്യവും ജനിപ്പിച്ചു. പുതുതായി ഒരു വലിയ മന്ദിരം പണികഴിപ്പിക്കണമെന്നു് അയാൾക്കുണ്ടായ അഭിപ്രായം ജനങ്ങൾ അറിഞ്ഞപ്പോൾ ദക്ഷിണ-ദേശവാസിയും ടസ്കജി നഗരത്തിന്റെ സമീപം തടിക്കച്ചവടം നടത്തിപ്പോന്നയാളും ആയ ഒരു ധനികൻ ബുക്കറെ കണ്ടു, "വേണ്ട മരസ്സാമാനം ഞാൻ ഇവിടെ ഇറക്കിത്തരാം, പണം ഉണ്ടാകുമ്പോൾ വിലതന്നുതീൎക്കാമെന്ന് പിന്നീടു വാഗ്ദാനം ചെയ്യാൽമതി, വേറൊരു പ്രമാണവും വേണ്ടാ" എന്നു പറഞ്ഞു. വേണ്ട പണത്തിൽ ഒരു ഡാളർ

ങ്ങൾക്ക സാധിക്കുമോ ഇല്ലയോ എന്നു തെളിയിക്കുന്ന ഒരു മഹാ പരീക്ഷയായിരുന്നു, ഞങ്ങളുടെ അഗ്നിപ്രവേശന പരിശ്രമം. ഞങ്ങൾക്കു് ഇതിൽ തോൽവി വന്നിരുന്നു എങ്കിൽ ആ വൎഗ്ഗത്തിനു പൊതുവെ ഒരു ന്യൂനതയ്ക്കു ഹേതുവാകുമായിരുന്നു. ജനങ്ങളുടെ അഭിപ്രായം ഞങ്ങൾക്ക ഗുണകരമല്ലായിരുന്നു. വെള്ളക്കാരൻ ആരംഭിക്കുന്ന കാൎയ്യങ്ങൾ മാത്രമേ ശുഭമായി കലാശിക്കു എന്നായിരുന്നു പൂൎവ്വവിധിതന്നെ. നീഗ്രോജനങ്ങൾക്ക വിജയം ഉണ്ടാകുന്നതു് ആശ്ചൎയ്യമെന്നത്രെ. ഈ വിചാരങ്ങൾ ഞങ്ങളെ വളരെ പീഡിപ്പിച്ചിരുന്നു.’

സങ്കടദായകമായ അക്കാലത്തു സമീപവാസികളായ ശ്വേതവൎഗ്ഗക്കാരിൽനിന്നു കാലോചിതമായി നമുക്കു ലഭിച്ചിരുന്ന സഹായം സഹൃദയന്മാരെ ആഹ്ലാദിപ്പിക്കുന്നവിധത്തിൽ ഉള്ളതായിരുന്നു. സകല വൈഷമ്യങ്ങളിലും, ബുദ്ധിമുട്ടുകളിലും ടസ്കീജിയിലെ സജ്ജനങ്ങളും നമുക്കു കഴിവുള്ള സഹായങ്ങളും പ്രോത്സാഹനങ്ങളും ചെയ്തു. സംഭാവനയായും, കടമായും ആളുകൾക്കു് ആവശ്യമുള്ള ധനമാർ, ധനം നൽകി വിദ്യാലയത്തിന്റെ അവസ്ഥയും ഉൽകൃഷ്ടതയും പരിപാലിക്കുന്ന വിഷയത്തിൽ അവർ ഒരിക്കലും അശ്രദ്ധ കാണിച്ചില്ല. ഒന്നാമതായി നമ്മുടെ സിദ്ധാന്തം വിദ്യാലയത്തിന്റെ പേരിനെ ഉന്നതരീതിയിൽ പരിപാലിക്കണമെന്നായിരുന്നു. ഇതുപോലെ കൎത്തവ്യത്താൽ ഇതിന്നു ഉപര്യുപരി വർദ്ധിപ്പിക്കുന്നതിന്നു് ഞങ്ങൾ ശക്തരായി. ഈ അദ്ധ്യായത്തിന്റെ അന്ത്യഭാഗം കഥാനായകന്റെ സ്വന്തവാക്കിൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു—

‘എന്നെ ടസ്കീജിയിൽ അയയ്ക്കുന്നതിനു ജനറൽ ആംസ്ട്രാങ്ങിനോടു് ആവശ്യപ്പെട്ടവരിൽ ഒരാളായ ഞാൻ മുമ്പു പ്രസ്താവിച്ചിട്ടുള്ള മിസ്റ്റർ ജോർജ്ജ് ഡബ്ലിയു കാമ്പ്ബെൽ എന്നോടു ചെയ്തിട്ടുള്ള ഉപദേശം ഞാൻ സദാ ഓൎമ്മിച്ചുവരുന്നു. ഞാൻ ജോലിയിൽ പ്രവേശിച്ചു ഉടൻ അദ്ദേഹം പിതൃവാത്സല്യത്തോടുകൂടി എന്നോടു പറഞ്ഞു:—‘വാഷിംഗ്ടൺ’, വിശ്വാസയോഗ്യത തന്നെ മൂലധനം എന്നു കരുതുക എന്നായിരുന്നു. ഒരുവേണ പണമില്ലാഞ്ഞതാൽ ഞങ്ങൾ ക്ലേശിക്കുന്ന അവസരത്തിൽ ഞാൻ ആ വിവരം ജനറൽ ആംസ്ട്രാങ്ങിനെ ധരിപ്പിച്ചു. യാതൊരു സംശയംകൂടാതെ അദ്ദേഹം തന്റെ സ്വന്ത ഉപയോഗത്തിനു വെച്ചിരുന്ന ധനം മുഴുവനും എന്റെ ആവശ്യം നിവൃത്തിക്കുന്നതിന്നായി

ങ്ങളും പരിഷ്കൃതങ്ങളും ആയ സമ്പ്രദായങ്ങൾ അവൎക്കു വശമാക്കണമെന്നും തൻമൂലം വിദ്യാലയത്തിനു ലാഭവും ഉണ്ടാവുമെന്നതിനു പുറമേ വിദ്യാൎത്ഥികളുടെ മനസ്സിൽ അധ്വാനത്തെപ്പററിയുള്ള ഉപയോഗത്തെയും, മാന്യതയേയുംകുറിച്ചു ശരിയായ ബോധം ജനിപ്പിക്കണമെന്നും ആയിരുന്നു എന്റെ ഉദ്ദേശ്യം. വേലചെയ്യുന്നതു ന്യൂനതയോ അവമാനമോ ആണെന്നു വിചാരിക്കരുതു്. വിദ്യാൎത്ഥികൾ വേലയെ നിൎബ്ബന്ധമായി സ്നേഹിക്കണം. പഴയ രീതിയിൽ—അതായതു യന്ത്രങ്ങളുടെ സഹായം അപേക്ഷിക്കാതെ, അധ്വാനം ചെയ്യണം; ഏതെല്ലാം പ്രകാരം വായു, ജലം, ആവി, വിദ്യുച്ഛക്തി മുതലായ പ്രകൃതിശക്തികളുടെ സഹായം അവലംബിച്ചു് അധ്വാനത്തെ ലഘൂകരിക്കുകയോ, പരിഷ്കരിക്കുകയോ, സഫലമാക്കുകയോ ചെയ്യാമോ, ആ രീതികളെ വിദ്യാൎത്ഥികൾ മനസ്സിലാക്കണമെന്നാണു ഞാൻ നിശ്ചയിച്ചതു്.

വിദ്യാൎത്ഥികളുടെ വേലയെ ആധാരമാക്കി കെട്ടിടങ്ങൾ നിൎമ്മിക്കുന്ന സമ്പ്രദായം നന്നല്ലെന്നു് അനേകം ആളുകൾ എന്നോടു് ഉപദേശിച്ചു; എന്നാൽ ഞാൻ നിശ്ചയിച്ച സംഗതി നിവൃത്തിക്കാൻ തന്നെ ഉറച്ചു. പരിചയമുള്ള വേലക്കാർ ചെയ്യുന്നതുപോലെയുള്ള ഭംഗിയോ, പൂൎത്തിയോ വിദ്യാൎത്ഥികളാൽ ചെയ്യപ്പെടുന്ന സ്ഥാപനങ്ങൾക്ക വരികയില്ലെന്നുള്ളതു് ഒട്ടൊക്കെ ശരിതന്നെയാണു്. എന്നാൽ മന്ദിരങ്ങൾക്ക ഭംഗികുറവും, ദോഷങ്ങളും, കുറവുകളുണ്ടായാലും അഭ്യാസം അവരിൽ ജനിപ്പിക്കുന്ന ആത്മവിശ്വാസവും, സ്വാതന്ത്ര്യശീലവും, ആത്മാഭിമാനവും, അമൂല്യമായ സമ്പാദ്യം തന്നെയല്ലോ.

പരുത്തി, കരിമ്പു്, നെല്ലു് ഇവകളെ കൃഷിചെയ്യുന്നതിൽ ഉൾപ്പെട്ടിരുന്നവരും, ദാരിദ്ര്യം അനുഭവിച്ചുവരും ആയ യുവജനങ്ങളെ, വന്നുചേൎന്നയുടനെ, വലിയ മന്ദിരങ്ങളിൽ പ്രവേശിപ്പിക്കുന്നതു് അവൎക്കു് എത്രതന്നെ ആനന്ദകരമായിരിക്കുമെങ്കിലും, ഭവനങ്ങൾ അവർതന്നെ കെട്ടിയുണ്ടാക്കിയതിന്റെ ശേഷം അവയ്ക്കുള്ളിൽ അവരെ സഞ്ചരിപ്പിക്കുന്നതായാൽ അതു് ഉചിതവും സ്വാഭാവികവും ആയ അഭ്യാസവിശേഷമായിരിക്കുമെന്നാണു, പ്രതികൂലാഭിപ്രായമുള്ളവരോടു ഞാൻ പറയാറുള്ളതു്. അബദ്ധവും ന്യൂനതയും പലപ്പോഴും സംഭവിക്കുമെന്നു ഞാൻ അറിഞ്ഞിട്ടുണ്ടു്; എന്നാൽ ഇവ ഭാവികാലത്തെ നടവടിക്കു് ഏററവും

ഉപയുക്തങ്ങളായ പാഠങ്ങളുടെ പരിശീലനമായിരിക്കുന്നതാണ്.

ടെക്നിക്കൽ വിദ്യാലയം സ്ഥാപിച്ചിട്ട് ഇപ്പോൾ 22 സംവത്സരത്തിലധികം കാലമായിട്ടുണ്ട്. ഇതിനിടയ്ക്ക് ഇവിടെ ഉണ്ടായിട്ടുള്ള സകല കെട്ടിടങ്ങളും, മിക്കവാറും വിദ്യാർത്ഥികളുടെ കൈവേലയാൽ ചെയ്യപ്പെട്ടവയാണ്. ഈ അഭ്യാസത്തിൽനിന്ന് അവർക്കുണ്ടായിട്ടുള്ള ഗുണം അനല്പമാകുന്നു. ഇപ്പോൾ ഉള്ള നാല്പതു മന്ദിരങ്ങളിൽ, നാലെണ്ണമൊഴികെ, ശേഷമെല്ലാം മിക്കവാറും അവരുടെ യത്നത്താൽ ഉണ്ടായവയാണ്. ഒരു ഷെഡ്ഡിൽ താമസിച്ചുവന്നവരിൽ അനേകം ആളുകൾ വീട്ടുപണി, യന്ത്രനിർമ്മാണം മുതലായ വിഷയങ്ങളെപ്പറ്റി, അറിവു സമ്പാദിച്ചത് ഇവിടെ പണി എടുത്ത കാലത്തായിരുന്നു. വ്യവസായകൗശലം, അറിവ് ഇത്യാദികളെ, ഇപ്രകാരം ഒരു സംഘം വിദ്യാർത്ഥികൾ, വേറൊരു സംഘത്തിന് ഉപദേശിച്ചുവരുന്നു. ഇപ്പോൾ എത്രയും വലിപ്പത്തിലുമുള്ള മന്ദിരം പണി ചെയ്യുന്നതിനു്—കണക്കെടുത്തു പ്ലാൻ വരയ്ക്കുന്നതു മുതൽ വിദ്യുച്ഛക്തി പ്രേരിതങ്ങളായ യന്ത്രാദികൾ സ്ഥാപിക്കുന്നതുവരെയുള്ള സകല വേലകളും, സമഗ്രമായി ചെയ്യുന്നതിനു് കഴിവുള്ള ആളുകൾ—ഈ വിദ്യാലയത്തിൽ ഉപാദ്ധ്യായന്മാരുടെയും വിദ്യാർത്ഥികളുടെയും കൂട്ടത്തിൽ ഉണ്ട്. വേലക്കാരെ അന്വേഷിച്ച് വിദ്യാലയത്തിനു പുറത്തു പോകേണ്ട ആവശ്യമേ ഇല്ല. പുതുതായി വന്നുചേരുന്ന ബാലന്മാരിൽ ചിലർ കെട്ടിടങ്ങളുടെ ചുവരുകളെ പെൻസിൽ കൊണ്ടോ പേനാക്കത്തികൊണ്ടോ വരച്ചും കുത്തിക്കീറി വികൃതമാക്കുമ്പോൾ പഴയ വിദ്യാർത്ഥികൾ അങ്ങനെ ചെയ്യരുതേ, ഇതു നമ്മുടെ വകയാകുന്നു, കെട്ടുന്ന സമയത്തു ഞാൻ കൂടി വേല ചെയ്തിരുന്നു എന്നു സ്നേഹപൂർവം ഉപദേശിച്ചുവന്നതു പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്.

വിദ്യാലയത്തിന്റെ ആദികാലത്തിൽ, എന്റെ ക്ഷമയെ അധികം പരീക്ഷിച്ച സംഗതി ഇഷ്ടിക ഉണ്ടാക്കുന്ന പ്രവൃത്തിയായിരുന്നു. കൃഷി ഇടപെട്ട ജോലി ചെയ്തു കഴിഞ്ഞ ഉടനെ, ഞങ്ങളുടെ ശ്രമം തിരിഞ്ഞതു ചെങ്കല്ലുണ്ടാക്കി ചുട്ടെടുക്കുന്നതിൽ ആയിരുന്നു. ഞങ്ങളുടെ പുതിയ കെട്ടിടത്തിനു ചെങ്കല്ലു വേണ്ടിയിരുന്നു. ഈ വേല തുടങ്ങുന്നതിനു വേറെ ഒരു കാരണം കൂടി ഉണ്ടായിരുന്നു. പട്ടണത്തിൽ ഒരിടത്തും ഇ

മൂന്നാമത്തെ ചൂളയും ഇപ്രകാരം നശിച്ചുപോയതിൽപ്പിന്നെ, വീണ്ടും പണി തുടങ്ങുവാൻ ഞങ്ങളുടെ കൈവശം പണമില്ലായിരുന്നു. ഇഷ്ടികപ്പണി മാത്രം മതിയാക്കണമെന്നു മിക്ക അദ്ധ്യാപകന്മാരും എന്നോടുപദേശിച്ചു. ഈ വൈഷമ്യത്തിൽ എന്റെ പക്കൽ ഉണ്ടായിരുന്ന ഒരു പഴയ ഘടികാരത്തെപ്പററി ഞാൻ ഓർത്തു. അതുംകൊണ്ടു വളരെ അകലെയല്ലാത്ത മണ്ട്ഗോമറിനഗരത്തിൽ പോയി, അവിടെ ഒരു പൊൻവാണിഭക്കടയിൽ പണയം വെച്ചു. കിട്ടിയ പതിനഞ്ചു ഡോളർകൊണ്ടു ടസ്കീജിയിൽ വന്നു. ഞങ്ങളോടു സഹകരിച്ചിരുന്ന കൈവേലക്കാരെ പണിക്കിട്ടു ചേർത്തുകൂട്ടി, നാലാംപ്രാവശ്യവും ചൂളകൾപ്പണി ആരംഭിച്ചു. ഇത്തവണ ഭാഗ്യവശാൽ, ഞങ്ങൾ വിജയികളായി ഞങ്ങൾക്കു സന്തോഷവും ഉണ്ടായി. അവധി തീരുംമുമ്പു, ഘടികാരം വീണ്ടെടുക്കുവാൻ സാധിച്ചില്ല. അതിൽപ്പിന്നെ ഞാൻ അതു കണ്ടിട്ടുമില്ല. എന്നാൽ അതു പോയതുകൊണ്ടു്, എനിക്കു യാതൊരു മനസ്താപവും തോന്നീട്ടില്ല. ചെങ്കല്ലുണ്ടാക്കുന്ന പ്രവൃത്തി ഇപ്പോൾ വിദ്യാലയത്തിലെ തൊഴിലുകളിൽ മുഖ്യമായ ഒന്നാണു്. കഴിഞ്ഞ തവണയിൽ ഞങ്ങളുടെ വിദ്യാർത്ഥികൾ പന്ത്രണ്ടുലക്ഷം ഒന്നാന്തരം ഇഷ്ടികകൾ ഉണ്ടാക്കി. കൈവേലയായും, യന്ത്രപ്പണിയായും, ചൂളകൾ ഉണ്ടാക്കി എടുക്കുന്നതിൽ സാമർത്ഥ്യമുള്ള അനേകം ആളുകൾ ഇപ്പോൾ എന്റെ ശിഷ്യരിൽ ഉണ്ടു്,—എന്നുമാത്രമല്ല അവർ ഈ തൊഴിൽകൊണ്ടു നാനാദേശങ്ങളിൽനിന്നു ധനസമ്പാദനവും ചെയ്യുന്നുണ്ടു്.

ദക്ഷിണദേശത്തിൽ ഉണ്ടായിരുന്ന വെള്ളക്കാർക്കും നീഗ്രോജനങ്ങൾക്കും തമ്മിലുള്ള സംബന്ധത്തെക്കുറിച്ചു് ഒരു മുഖ്യപാഠം ചെങ്കൽവേലയിൽനിന്നും ഞാൻ ഗ്രഹിച്ചു. ഞങ്ങൾ വിററുവന്ന കല്ലുകൾ നല്ലതരത്തിൽ ഉള്ളവയായിരുന്നതുകൊണ്ടു് അവ വാങ്ങിക്കുന്നതിനു ഞങ്ങളുടെ വിദ്യാലയത്തോടു് അത്ര അനുകമ്പയോ സ്നേഹമോ ഇല്ലാതിരുന്ന അനേകം വെള്ളക്കാർകൂടി ഞങ്ങളുടെ അരികിൽ വന്നുതുടങ്ങി. സമുദായത്തിനു് ഉപകാരപ്രദമായ ഒരു പ്രവൃത്തി ഞങ്ങൾ ചെയ്തുവരുന്നു എന്നു് അവർ പറഞ്ഞു. നീഗ്രോജനങ്ങളെ വിദ്യാഭ്യസിപ്പിക്കുന്നതു നിഷ്പ്രയോജനമല്ലെന്നും ദ്രവ്യസമ്പാദനത്തിനും സാമുദായികമായ ഐശ്വര്യത്തിനും ഉതകുന്നതായ പ്രവൃത്തിയാണു ഞങ്ങൾ ചെയ്യുന്നതെന്നും സമീപവാസികളായ വെള്ളക്കാർ പഠിച്ചുതുടങ്ങി. അവർ അവിടെ വന്നു ചെങ്കല്ലു വാങ്ങിവന്ന

ടേതാണെന്നായിരുന്നു കഷ്ടം. ദുരഭിമാനമായി തനിക്കു ഒന്നും കിട്ടിയില്ല, എന്നുപറഞ്ഞു് അവകാശം ബലപ്പെടുത്തിയവനാണു് ജയം ലഭിച്ചതു്. എന്നാൽ ക്രമേണ, ക്ഷമയും, അദ്ധ്വാനവുംകൊണ്ടു, ഞങ്ങടെ കഴപ്പങ്ങളെല്ലാം നീങ്ങി, കാര്യങ്ങൾ ശരിപ്പെടുത്തി. യഥാർത്ഥ്യം ബുദ്ധിയുക്തമായ ആലോചന, ക്ഷമ, ഇവകൊണ്ടു കടക്കാൻ പാടില്ലാത്ത സമുദ്രം ഏതാണു്?

ധനത്തിന്റെ ബുദ്ധിമുട്ടുകൊണ്ടും വിദ്യാർത്ഥികളുടെ സാമർത്ഥ്യക്കുറവുകൊണ്ടും മററും അനേക വിഷമതകളും സങ്കടങ്ങളും ഈ കാലത്തു പ്രവർത്തകന്മാർ അനുഭവിച്ചുവെങ്കിലും, ഈ ആരംഭകാലത്തെ ക്ലേശങ്ങളെല്ലാം സ്വല്പകാലത്തിനുള്ളിൽ നീങ്ങുകയും ഉത്സാഹജനകങ്ങളായ പലവിധം സമ്പാദനങ്ങൾ വിദ്യാലയത്തിൽ ഉയരുകയും ചെയ്തു. ആദ്യം അനുഭവിച്ച കഷ്ടതകളെക്കുറിച്ചു ചിന്തിക്കുമ്പോൾ, അവ അക്കാലത്തു ഞങ്ങൾക്കു നേരിട്ടതു നന്നായി എന്നുവിചാരിച്ചു ഞാൻ സന്തോഷിക്കുന്നു. ദുഃഖങ്ങളും അസൗകര്യങ്ങളും ഞങ്ങൾ സഹിച്ചിട്ടുള്ളതു ഞങ്ങൾക്കു ഗുണകരമായിട്ടാണു തീർന്നതു്. ഞങ്ങൾ സങ്കടപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ ഞങ്ങൾക്കു ഗർവ്വും സന്തോഷവും ഉണ്ടാകയും ഞങ്ങളുടെ വലിപ്പം ശരിയായ നിലയിൽ ഉറപ്പിച്ചിരിക്കയും ചെയ്യുമായിരുന്നു. സ്വന്ത പരിശ്രമംകൊണ്ടുണ്ടാകുന്ന അഭിവൃദ്ധി വിലയേറിയതാണല്ലോ.

പഴയ വിദ്യാർത്ഥികൾ ഇപ്പോൾ ടസ്റ്റുജി സന്ദർശിക്കാനായി വരുന്ന അവസരങ്ങളിൽ (അവർ കൂടക്കൂടെ വരാറുണ്ടു്.) അവർ വിശാലങ്ങളും, മനോഹരങ്ങളും, വായുസഞ്ചാരവും വെളിച്ചമുള്ളവയും ആയ മന്ദിരങ്ങളിൽ പ്രവേശിക്കയും, അദ്ധ്യാപകന്മാർ കൃഷിചെയ്തുണ്ടാക്കിയ പദാർത്ഥങ്ങൾ രുചിയോടുകൂടി ഭക്ഷിക്കയും, മരങ്ങളിലും മതിലുകളിലും ഉള്ള അലങ്കാരങ്ങൾ കണ്ടു സന്തോഷിക്കയും പക്ഷികളുടെ മധുരമായ ഗാനം കേട്ടു് ആനന്ദിക്കയും യാതൊരു കഴപ്പവും കൂടാതെ നിശ്ചിതസമയങ്ങളിൽ ഓരോ കാര്യങ്ങൾ നടന്നുകൊണ്ടിരിക്കുന്നതു കാണുകയും ചെയ്യുന്ന അവസരങ്ങളിൽ നാം ആദ്യം കഷ്ടപ്പെടുകയും, പിന്നീടു പല കൊല്ലങ്ങളിലെ യത്നത്താൽ ക്രമേണ അഭിവൃദ്ധിയെ പ്രാപിക്കയും ചെയ്തതു നമുക്കു ഭാഗ്യവശാൽ ഉണ്ടായ അഭ്യാസത്താൽ തന്നെ എന്നു് അവർ പലപ്പോഴും പറഞ്ഞതു ഞാൻ കേട്ടിട്ടുണ്ടു്.

# അദ്ധ്യായം 11.

## ഉത്സാഹ ദാർഢ്യം.

ഹാമ്പ്ടൺ വിദ്യാലയത്തിലെ ഖജാൻജിയായിരുന്ന മാർഷൽ ധരനും, പ്രധാനാദ്ധ്യാപികയായിരുന്ന മക്ക്മലായെയും മുഖ്യപ്രവർത്തകനായ ജനറൽ ആംസ്ട്രോങ്ങും വിദ്യാലയത്തെ സന്ദർശിക്കുന്നതിനും ആവശ്യപ്പെട്ട ഉപദേശങ്ങൾ ചെയ്യുന്നതിനും ആയി പലതവണ ടസ്കേജിയിൽ പോയിട്ടുണ്ടായിരുന്നു. ഇവർ ചെന്നു, പള്ളിക്കൂടത്തിൽ ഉപാദ്ധ്യായന്മാരും വിദ്യാർത്ഥികളും, ശരിയായ വിധത്തിൽ ഉണ്ടായിരുന്നപ്രകാരം ആയിരുന്നു. സാഫല്യകരം കൊണ്ടുണ്ടായ ഈ പരിഷ്കാരങ്ങൾ കണ്ട് അവർ ബുക്കരെയും മററു വാദ്ധ്യാന്മാരെയും അനുമോദിക്കയും വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കയും ചെയ്തു. ജനറൽ ബുക്കരുടെ അതിഥിയായി താമസിച്ചിരുന്ന ഒരവസരത്തിൽ അദ്ദേഹത്തിന്റെ ഉത്തമസ്ഥാനത്തിൽ നിന്ന തനിക്ക മനസ്സിലായ ദിവ്യഗുണങ്ങളെപ്പററി അയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—

'ജനറൽ ആംസ്ട്രോങ്ങ് ടസ്കേജിയിൽ വന്നു താമസിച്ച ആദ്യകാലത്തിൽ അദ്ദേഹത്തിന്റെ സ്വഭാവവിശേഷം പൂർവ്വാധികം മനസ്സിലാക്കുവാൻ എനിക്ക സംഗതിയും ലഭിച്ചു. തെക്കേ ദിക്കിലുള്ള വെള്ളക്കാരുടെ അഭിവൃദ്ധിയെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന താൽപര്യത്തെപ്പററിയാണ ഞാൻ പറയുന്നത്. ജനറൽ അവരോട യുദ്ധംചെയ്തിട്ടുള്ള ആളായിരുന്നതിനാൽ അദ്ദേഹത്തിന് അവരോട വിദ്വേഷം ഉണ്ടായിരിക്കുമെന്നും, നീഗ്രോജനങ്ങളെ സഹായിക്കുന്ന വിഷയത്തിൽ മാത്രമേ അദ്ദേഹത്തിന താൽപര്യം ഉണ്ടായിരിക്കൂ എന്നും ഞാൻ വിചാരിച്ചിരുന്നു. എന്നാൽ ഇവിടെ താമസിച്ച കാലത്താണ്, അദ്ദേഹത്തിന്റെ ഹൃദയവിശാലതയും, മാഹാത്മ്യവും, ഉദാരശീലവും, ഞാൻ പൂർണ്ണമായി ഗ്രഹിച്ചത്. അദ്ദേഹം തെക്കേ ദിക്കിലുള്ള ചില വെള്ളക്കാരെ ചെന്നുകണ്ടു സംസാരിച്ചപ്പോളാണ് അദ്ദേഹത്തിന കറുത്ത മനുഷ്യരുടെയും വെള്ളക്കാരുടെയും, അഭിവൃദ്ധിയിൽ തുല്യമായ താൽപര്യമുണ്ടായിരുന്നു എന്നു ഞാൻ മനസ്സിലാക്കിയത്. തെക്കൻദിക്കുകാരോട് അദ്ദേഹത്തിനു യാതൊരു ദ്വേഷവും ഉണ്ടായിരുന്നില്ല. അവരോടുള്ള അനുകമ്പ പ്രദർശിപ്പിക്കാൻ

അദ്ദേഹം സംസാരിക്കാൻ അവസരം പാർത്തുവന്നിരുന്നു. രഹസ്യമായോ പരസ്യമായോ അവരെക്കുറിച്ചു് ഒരു പരുഷവാക്കുപോലും പറഞ്ഞുകേട്ടിട്ടില്ല. അദ്ദേഹത്തിന്റെ ഈ പ്രവൃത്തിയിൽനിന്നു ഞാൻ ഒരു വിശേഷമേറിയ പാഠം പഠിച്ചു. അതായതു മഹാന്മാർ സ്നേഹം പരിപാലിക്കുന്നവരും അല്പന്മാർ മാത്രമേ വൈരാഗ്യത്തെ വർദ്ധിപ്പിക്കുന്നുള്ളുവെന്നുംതന്നെ. സാധുവിനെ സഹായിക്കുന്നവൻ ശക്തനാണെന്നും ഭാഗ്യഹീനനെ ദ്രോഹിക്കുന്നവൻ അശക്തനാണെന്നുംകൂടി ഞാൻ മനസ്സിലാക്കി.

“ഇദ്ദേഹത്തിൽനിന്നും ഈ പാഠം പഠിച്ചിട്ടു് ഇപ്പോൾ വളരെക്കാലം ആയിട്ടുണ്ടു്. ഞാൻ ഒരിക്കലെങ്കിലും ദ്വേഷശീലനായിത്തീർന്നു, ആ ദുർബുദ്ധിക്കു് എന്റെ ആത്മാവിനെ അധഃപതിപ്പിക്കുകയോ അതിന്റെ ശക്തി കുറയ്ക്കുകയോ ചെയ്യുവാനിടയില്ലെന്നു് അക്കാലത്തു ഞാൻ ദൃഢപ്രതിജ്ഞ ചെയ്തിരുന്നു. വെള്ളക്കാരോടാകട്ടെ മറ്റുള്ളവരോടാകട്ടെ ദ്വേഷമോ ദോഷമോ വിരോധമോ തോന്നാതിരിക്കുന്നതിനു സർവ്വദാ ഈശ്വരപരസഹായത്തെ അവലംബിച്ചും, എല്ലാ ജാതിക്കാരോടും ഭ്രാതൃസ്നേഹത്തോടുകൂടി ജീവിതകാലം നയിക്കുന്നതിനു സദാ ജാഗരൂകനായിട്ടും ആണു ഞാൻ ഇരിക്കുന്നതു്. ഏതു ജാതിക്കാർക്കും വല്ല സഹായവും ചെയ്യുന്നതിനു് എനിക്കു ശക്തിയുണ്ടായാൽ, അതു എനിക്കു സന്തോഷമാകുന്നു. ജാതിമാത്സര്യത്തെ മനഃപൂർവ്വമായി വർദ്ധിപ്പിക്കുന്ന ജനങ്ങളുടെ കുത്സിതങ്ങളായ ഉദ്യമങ്ങളിൽ എനിക്കൊട്ടുംതന്നെ അഭിമാനമോ അനുകമ്പയോ ഇല്ല. ജാതിസ്പർദ്ധയെ മുൻനിറുത്തി സകല കാര്യങ്ങളും നടത്തുന്ന ഭാഗ്യഹീനരായ മനുഷ്യരുടെ സ്ഥിതി അത്യന്തം ദയനീയമാകുന്നു.

“ഈ വിഷയത്തെക്കുറിച്ചു് ആലോചിക്കുംതോറും, തെക്കൻ ദിക്കിലെ ചില ധ്വരമാർ നീഗ്രോ ജാതിക്കാർക്കു ന്യായമായി ലഭിക്കേണ്ട രാഷ്ട്രീയസംബന്ധമായ അവകാശത്തെ ദുർബലപ്പെടുത്തുന്നതിനു പ്രയോഗിക്കുന്ന തന്ത്രം ഏറ്റവും ദോഷകരമാണെന്നേ ഞാൻ വിചാരിക്കുന്നുള്ളു. ഈ ദോഷം നീഗ്രോ ജനങ്ങളെ മാത്രമല്ല ബാധിക്കുന്നതു്. ദോഷത്തിന്റെ മുഖ്യഭാഗം വെള്ളക്കാരൻ തന്നെയാണു് അനുഭവിക്കുന്നതു്. നീഗ്രോജനങ്ങൾക്കുണ്ടാകുന്ന നഷ്ടം താൽക്കാലികമാകുന്നു. എന്നാൽ വെള്ളക്കാരന്റെ ആചാരത്തിനു സംഭവിക്കുന്ന ന്യൂനത നിത്യമായിട്ടുള്ളതാണു്. ഒരു നീഗ്രോയുടെ അവകാശത്തെ അപഹരിക്കുന്നതിനു്, അസത്യം-

വന്നതു്. പള്ളിക്കൂടത്തിൽ കുട്ടികൾ ചെയ്ത വേലയുടെ കൂലി ഈ സംഖ്യയിൽനിന്നു് എടുത്തുവന്നിരുന്നു. ഒരു വർഷത്തെ പഠിത്തത്തിനു ചുമത്തപ്പെട്ടിരുന്ന ഫീസ്സ് ആളൊന്നിനു് മൂന്നു ഡാളർ ആയിരുന്നു.

ഭോജനശാല ശരിയായ രീതിയിൽ നടത്തുന്നതിനു കുട്ടികളിൽനിന്നു പിരിഞ്ഞുവന്ന സംഖ്യ മതിയായിരുന്നില്ല. ഒന്നാം വർഷത്തിലെ തണുപ്പുകാലം വളരെ കഠിനമായിരുന്നു. എല്ലാവർക്കും വേണ്ട പുതപ്പുകൾ വാങ്ങി കൊടുക്കാൻകഴിഞ്ഞില്ല; കട്ടിലും മെത്തയും ഇല്ലായിരുന്നെന്നുതന്നെ പറയാം. വളരെ തണുപ്പുണ്ടായിരുന്ന രാത്രികളിൽ കുട്ടികളുടെ കഷ്ടത ഓർത്തു ഞാൻ നേരെ ഉറക്കംതന്നെ ചെയ്തിട്ടില്ല. പല ദിവസങ്ങളിലും അർദ്ധരാത്രിയിൽ മറ്റദ്ധ്യാപകന്മാരുംകൂടി സാന്ത്വനവാക്കുകൾകൊണ്ടു കുട്ടികളെ ആശ്വസിപ്പിച്ചുവന്നിരുന്നു. ഈ സമയത്തിൽ, കമ്പിളിപ്പുതപ്പിന്റെ ചുരുക്കമായി ഇരുന്നു് ഒറ്റ കരിമ്പടം എല്ലാവരുംകൂടി പുതച്ചു് ഓരോ കൂട്ടക്കാർ ഇരിക്കുന്നതു പലപ്പോഴും ഞാൻ കണ്ടിരുന്നു. ചില കുട്ടികൾ രാത്രിമുഴുവൻ അടുപ്പിനു ചുറ്റും കുത്തിയിരുന്നു കഴിച്ചുകൂട്ടി. എന്നാൽ അവരിൽ ഒരുത്തനും ആവലാതി പറഞ്ഞില്ല. ഭക്ഷണവും മറ്റും കഴിവുപോലെ തങ്ങൾക്കുവേണ്ടി പ്രയത്നിച്ചുവരുന്നുണ്ടെന്നു് അവർക്കറിയാമായിരുന്നു. എത്രകണ്ടു കഷ്ടപ്പെട്ടും തങ്ങളുടെ സ്ഥിതി നന്നാക്കുന്നതിനു് അവസരം കിട്ടിയല്ലോ എന്നുള്ള വിചാരമാണു് അവരെ സമാധാനപ്പെടുത്തിയതു്. അദ്ധ്യാപകരുടെ ഭാരം ലഘുവാക്കുന്നതിനു് എന്തുചെയ്യാനും അവർ ഒരുക്കമുള്ളവരായിരുന്നു.

നീഗ്രോജനങ്ങളുടെ അനുസരണത്തെപ്പറ്റി ഞാൻ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്:—ഒരു നീഗ്രോമനുഷ്യനു് അന്യനീഗ്രോജനങ്ങളുടെ മേൽ അധികാരം നടത്താനുള്ള ഉദ്യോഗം സിദ്ധിച്ചാൽ അവനു് അതു ശരിയായി നടത്താനോ, മറ്റുള്ളവർക്കു് അവരെ വേണ്ടുംവിധം അനുസരിച്ചു നടപ്പാനോ, കഴികയില്ലെന്നു് ഉത്തരദേശത്തിലും,ദക്ഷിണദേശത്തിലും വളരെ പേരും പല തവണ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്. ഈ വിശ്വാസത്തെയും അഭിപ്രായത്തെയും പറ്റി എനിക്കു് ഇത്രമാത്രമേ പറയാനുള്ളൂ. ടസ്കെജീ വിദ്യാലയത്തിൽ ഞാൻ വന്നുചേർന്നിട്ടു് ഇരുപത്തിരണ്ടു കൊല്ലത്തിലധികം ആയിട്ടുണ്ടു്. ഈ കാലത്തിനി

രോടു ചോദിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു് അനുഭവംകൊണ്ടു ഞാൻ മനസ്സിലാക്കി. പണം സമ്പാദിക്കാൻ സാമർത്ഥ്യമുള്ളവൎക്കു് അതു് ബുദ്ധിപൂർവ്വം ചിലവുചെയ്യുവാനും അറിയാം. എന്റെ പ്രവൃത്തിയുടെ സാഫല്യത്തെയും വിദ്യാർത്ഥികളുടെ ആവശ്യങ്ങളെയും പററി ഞാൻ പ്രസ്താവിച്ചുകഴിയുമ്പോൾ എനിക്കാവശ്യമുള്ള സഹായം ലഭിച്ചുവരാറുണ്ടു്. ഉദാരശീലരായ ധനികരോടു സംഗതിയുടെ വാസ്തവം തെല്ലുംവിടാതെ ഉത്തമരീതിയിൽ പ്രതിപാദിക്കുക മാത്രമേ ഇപ്പോഴും ആവശ്യമുള്ളൂ.

ഗൃഹംതോറും നടന്നു് അലയുന്നതു വെടിയിട്ടും കഷ്ടമായും ഇരിക്കുന്ന വേലതന്നെ. എങ്കിലും അതിൽനിന്നു ചില അറിവുകളും ഗ്രഹിക്കാൻ വഴിയാകുന്നുണ്ടു്. മനുഷ്യസ്വഭാവത്തെ പഠിക്കാൻ അതു നല്ല സന്ദർഭം നൽകുന്നുണ്ടു്. അനേകം നല്ലയാളുകളോടു പരിചയം സമ്പാദിക്കാനും അതു് ഒരു നല്ല മാർഗ്ഗമായിത്തീരുന്നു. സമുദായ പരിഷ്കരണത്തിൽ അത്യന്തം പരിശ്രമം ചെയ്യുന്ന വിദ്യാലയങ്ങളെയും കലാശാലകളെയും പററി ഗാഢമായ താൽപര്യം പ്രദർശിപ്പിക്കുന്നവരാണു പ്രായേണ വിശാലഹൃദയന്മാരും ഉത്തമജീവികളും ആയി കാണപ്പെടുന്നതു്. ഒരിക്കൽ ബാസ്റ്റൺനഗരത്തിൽ ഞാൻ ഒരു ധനവാന്റെ ഭവനത്തിൽ ചെന്നു പൂമുഖത്തിൽ ഇരുന്നു് എന്റെ നാമപത്രം അകത്തിൽ കൊടുത്തയച്ചു. മറുപടി കാത്തു ഞാൻ ഇരിക്കവേ, അവരുടെ ഭർത്താവു് അവിടെവന്നു നിനക്കെന്തു വേണമെന്നു ഗൌരവസ്വരത്തിൽ ചോദിച്ചു. ഞാൻ കാര്യം പറഞ്ഞുതുടങ്ങിയപ്പോൾ, പാരുഷ്യം അധികപ്പെട്ടു് അയാൾ അപമര്യാദ കാണിച്ചു. മദാമ്മയുടെ മറുപടിക്കായി താമസിക്കാതെ ഞാൻ ഗൃഹം വിട്ടുപോയി. അടുത്തുള്ള വേറൊരു ഗൃഹത്തിൽ ചെന്നു. അവിടെ ഗൃഹനാഥൻ സന്തോഷത്തോടുകൂടി എന്നെ ഉപചരിക്കയും ഉദാരമായ സംഭാവന നൽകുകയും ചെയ്തു. ഞാൻ നന്ദിപറയാൻ തുടങ്ങുമ്പോൾ അദ്ദേഹം പറഞ്ഞു:—അല്ലയോ, മിസ്റ്റർ വാഷിംഗ്ടൺ! ഒരു സൽകാര്യത്തിൽ സഹായിക്കാൻ എനിക്കു അവസരം തന്നതിനു് ഞാൻ നിങ്ങളോടു കൃതജ്ഞനായിരിക്കുന്നു, ഇതുവിധം ലോകോപകാരകൃത്യങ്ങളിൽ ഭാഗഭാക്കുകളായിത്തീരുന്നതു സകലൎക്കും കൃതാർത്ഥതയ്ക്കു കാരണമാണു്. ഞങ്ങൾ വഹിക്കേണ്ട ധർമ്മകാര്യങ്ങളെ നിങ്ങൾ പ്രവർത്തിപ്പിക്കുന്നതിനാൽ ബാസ്റ്റൺ നഗരവാസികളായ ഞങ്ങൾ നിങ്ങൾക്കു കടപ്പെട്ടവരായിരിക്കുന്നു. പക്ഷേ

ചെയ്തുവന്നു. മരിക്കുന്നതിനു മുമ്പായി അദ്ദേഹം ബുക്കർക്കു പലവിധം ഉപദേശങ്ങളും നൽകിയതുകൂടാതെ വിദ്യാലയത്തിലെ മൂലധനത്തിലേയ്ക്കായി 50,000 ഡാളർ ദാനം ചെയ്യുകയും ചെയ്തു.

വടക്കൻദിക്കിൽ പണം ശേഖരിച്ചുവന്ന ചില അവസരങ്ങളിൽ ബുക്കർ നന്നേ വലഞ്ഞു പോയിട്ടുണ്ടു്. താഴെ വിവരിക്കുന്ന സംഗതിയെ, ജനങ്ങൾ അവിശ്വസനീയമെന്നു വിചാരിക്കുമെന്നു ഭയന്നു്, അയാൾ അതിനെക്കുറിച്ചു എവിടെയോവച്ചു് ഒരിക്കലല്ലാതെ പിന്നെ പ്രസ്താവിച്ചിട്ടില്ല. ഒരു ദിവസം കാലത്തു് അയാൾ റോഡ്ദ്വീപിൽ പ്രാവിഡൻസ് നഗരത്തിൽവെച്ചു ഭക്ഷണത്തിനു ഒന്നുമില്ലാതെ ബുദ്ധിമുട്ടിലായി. ഒരു മഹാനുടെ ഭവനത്തിൽ, പ്രവേശിപ്പാനായി, തെരുവിൽകൂടി കടന്നു പോയപ്പോൾ, തറയിൽ ഒരു 25 സെന്റു തുട്ടു കിടന്നതു കണ്ടെടുത്തു. ഇതയാൾ ഭക്ഷണച്ചെലവിനു ഉപകരിച്ചു. പിന്നീടു മഹാനുടെ പക്കൽനിന്നും ദ്രവ്യദാനവും ലഭിച്ചു.

ഒരു വർഷാരംഭത്തിലെ ഞായറാഴ്ചദിവസം, ബുക്കർ, ധർമ്മപ്രസംഗം ചെയ്യുന്നതിനു ബോസ്റ്റണിലെ ട്രിനിറ്റി പള്ളിയിലെ കത്തനാരായ ശ്രീയുത് ഇ. വിൻചെസ്റ്റർ ഡോണാൾഡ് ഡി. ഡി. എന്നു പേരായ മഹാനെ ക്ഷണിച്ചുവരുത്തി. മന്ദിരത്തിനകത്തു സ്ഥലം പോരാതിരുന്നതിനാൽ, പ്രസംഗം നടന്നതു് ഒരു പന്തലിൽവച്ചു് ആയിരുന്നു. അദ്ദേഹം സംസാരിക്കാൻ തുടങ്ങി സ്വല്പം കഴിഞ്ഞപ്പോൾ ഒരു മഴ പെയ്തു. ആരോ പിടിച്ചിരുന്ന ഒരു കുടയുടെ അകത്തു നിന്നു് അദ്ദേഹം സമയം കഴിച്ചുകൂട്ടി. മഴ തീർന്ന ശേഷം അദ്ദേഹം വീണ്ടും പ്രസംഗം തുടങ്ങി. പ്രസംഗം വളരെ വിശേഷമായിരുന്നു. പ്രസംഗം കഴിഞ്ഞതു്, അകത്തുപോയി, വസ്ത്രങ്ങളും ഉണക്കി, അദ്ദേഹം പുറത്തു വന്നപ്പോൾ, "ഇവിടെ ഒരു ഭജനമഠം ഉണ്ടായാൽ നന്നു" എന്നു പറഞ്ഞു. ഇററലിരാജ്യത്തിൽ ദേശാടനം ചെയ്തുവന്ന രണ്ടു മദാമ്മമാർ, ഒരു ഭജനമഠം സ്ഥാപിക്കുന്നതിനുവേണ്ട ദ്രവ്യം നൽകാൻ തങ്ങൾ ഉറച്ചിരിക്കുന്നു,— എന്നു് എഴുതിയിട്ടുള്ള ഒരെഴുത്തു ബുക്കർ അടുത്തദിനം കൈപ്പററി.

അമേരിക്കയിലെ ധനവാന്മാരിൽ അഗ്രഗണ്യനായ ആൻഡ്രൂ കാർനേജി എന്നു പേരായ മഹാനിൽനിന്നു ദ്രവ്യസഹായം ലഭിക്കുന്നതിനു ബുക്കർ പത്തുവർഷം അക്ഷീണമായി പ്രയത്നിച്ചു. അതിനുശേഷം ടസ്കജീ വിദ്യാലയത്തിലേയ്ക്കു ചെയ്യുന്ന ദാനം അനുചിതമാകയില്ലെന്നു് അദ്ദേഹത്തെ ധരിപ്പിക്കുന്നതിനായി ബുക്കർ ഇപ്രകാരം ഒരെഴുത്തയച്ചു.

ഡിസംബർ, 15, 1900.

മിസ്റ്റർ ആൻഡ്രൂ കാർനെജി 5. പ. 51-ാം തെരുവ്.

ന്യൂയോർക്ക്.

മാന്യ മിത്രമേ!,

ഏതാനും ദിവസങ്ങൾക്കു മുമ്പ നിങ്ങളുടെ വാസസ്ഥലത്തു വച്ചു ഞാൻ നിങ്ങളെ കണ്ടു സംസാരിച്ച അവസരത്തിൽ നിങ്ങൾ എന്നോടാവശ്യപ്പെട്ടതനുസരിച്ചു ഞങ്ങളുടെ വിദ്യാലയത്തിൽ സ്ഥാപിക്കണമെന്നാഗ്രഹിക്കുന്ന ഗ്രന്ഥമന്ദിരത്തെപ്പറ്റി ഒരു വിവരണവും ധനദാനത്തിലുള്ള അപേക്ഷയും ഒരുപോലെയായി സമർപ്പിച്ചുകൊള്ളുന്നു.

ഞങ്ങളുടെ വിദ്യാലയത്തിൽ, 1,160 വിദ്യാർത്ഥികളും സകുടുംബം അധിവസിക്കുന്ന 86 ഉദ്യോഗസ്ഥന്മാരും, ഉപദേഷ്ടാക്കളും, ശമ്പളക്കാരും ഉണ്ട്. ഇവർക്കും സമീപവാസികളായ ഇതരന്മാർക്കും നീഗ്രോജനങ്ങൾക്കും ഗ്രന്ഥമന്ദിരം ഉപയോഗമുള്ളതായിത്തീരും. സ്നേഹിതന്മാർ സംഭാവന ചെയ്തുവരായി 12,000 ഗ്രന്ഥങ്ങളും മാസികകളും മറ്റും മാത്രമാണ് ഈ വിദ്യാലയത്തിൽ ഉണ്ട്. ഇവയെ സൂക്ഷിച്ചു വയ്ക്കുന്നതിനു ശരിയായ ഒരു വായനശാല കെട്ടുന്നതിനു ഞങ്ങൾക്ക് ഇതുവരെ കഴിവുണ്ടായിട്ടില്ല.

ഈ പള്ളിക്കൂടത്തിൽ പഠിച്ചിട്ടുള്ള വിദ്യാർത്ഥികൾ തെക്കൻ ദിക്കുകളിൽ എല്ലാഭാഗങ്ങളിലും ജോലിയിൽ പ്രവേശിച്ചിരിക്കുന്നുണ്ട്. ഇവിടെയുണ്ടാകുന്ന ഗ്രന്ഥമന്ദിരത്തിൽ നിന്നു പ്രദാനം ചെയ്യപ്പെടുന്ന വിദ്യ നീഗ്രോവംശത്തിന്റെ അഭ്യുന്നതിക്ക് ഉപയുക്തമാകുന്നതാണ്.

ഇപ്പോഴത്തെ ആവശ്യം നിറവേറ്റുന്നതിനു 20,000 ഡോളർ വിലയാകുന്ന ഒരു കെട്ടിടം ഉണ്ടാക്കേണ്ടിയിരിക്കുന്നു. കെട്ടിടം സംബന്ധിച്ച ജോലി, അതായതു, ഇഷ്ടിക

ചൂരൽ, കൊട്ടവേല, ആശാരിവേല, കൊല്ലവേല മുതലായവ വിദ്യാർത്ഥികൾ ചെയ്തുകൊള്ളും.

നിങ്ങൾ തന്ന ദ്രവ്യംകൊണ്ടു വായനശാല പണിതീർക്കുന്നതാണ്. ഇതുകൂടാതെ അനേകം വിദ്യാർത്ഥികൾക്കു കൈത്തൊഴിൽവിദ്യാഭ്യാസത്തിൽ പരിചയം ഉണ്ടാകയും ചെയ്യും. വേലചെയ്യുന്ന കാലത്ത് അവർ സമ്പാദിക്കുന്ന ധനം പിന്നീട് പഠിത്തത്തിലേക്ക് ഉപയോഗപ്പെടുകയും ചെയ്യും. ഒരു വംശത്തിനെ ഉൽഗതിയെ പ്രാപിപ്പിക്കുന്നതിന് ഇതിനേക്കാളും ഫലപ്രദമായിരിക്കുന്ന ഒരു ദ്രവ്യദാനം വേറെ ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

കൂടുതലായി വിവരം അറിയണമെന്നുള്ളപക്ഷം അറിയിക്കാൻ ഞാൻ സദാ സന്നദ്ധനായിരിക്കുന്നു.

എന്ന് വിധേയൻ,

ബുക്കർ ടി. വാഷിങ്ടൺ

പ്രധാനാധ്യാപകൻ.

അടുത്ത തപാൽമാർഗ്ഗം ഈ എഴുത്തിനു മറുപടി വന്നു. അതിലെ വാചകം ഇങ്ങനെയായിരുന്നു:—

"ഗ്രാമമന്ദിരത്തിനും വായനശാലയ്ക്കും ആയി 20,000 ഡാളർ തരുന്നതിന് എനിക്കു സന്തോഷമുണ്ട്. നിങ്ങളുടെ ഉത്തമമായ പ്രവൃത്തിയിൽ ഇത്രയും സഹായം ചെയ്യാൻ അവസരം ഉണ്ടായതിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു."

മേൽ വിവരിച്ച മാതിരിയിലുള്ള പ്രത്യേകമായ സഹായങ്ങൾക്കു പുറമെ, ചില്ലറയായി വർഷംതോറും ടസ്കജി വിദ്യാലയത്തിലേക്കു ദാനങ്ങൾ കിട്ടാറുണ്ട്. പൂർവവിദ്യാർത്ഥികൾ പ്രതിവർഷം മാതൃസ്ഥാനമായ വിദ്യാലയത്തിനുവേണ്ടി യഥാശക്തി സംഭാവന ചെയ്യുമാറുണ്ട്.

ബുക്കർ ടി. വാഷിങ്ടൺ പറയുന്നു—"ധനവാന്മാരുടെ ദ്രവ്യം ആകർഷിക്കാൻ ഏറ്റവും ഉപയോഗപ്പെടുന്നതു കാര്യം നേരെ പറയുന്ന സമ്പ്രദായംതന്നെ. പണമിടപാട് കാര്യത്തിലും മറ്റും ഞാൻ ടസ്കജിയിൽ ഏർപ്പെടുത്തീട്ടുള്ള രീതികൾ ബാങ്കിൽ എല്ലാ ധനകാര്യാലയങ്ങളിലും നടപ്പുള്ള സമ്പ്രദായങ്ങ

ളോട് യോജിച്ചിരിക്കുന്നു. വിദ്യാലയത്തിനായി ലഭിച്ചിട്ടുള്ള പല ദ്രവ്യസഹായങ്ങളെപ്പറ്റി ഞാൻ പറഞ്ഞിട്ടുണ്ടല്ലോ; എങ്കിലും ഞങ്ങൾക്ക് അനല്പമായ സഹായം സാധാരണരായ പലരിൽനിന്നുമാണ് ലഭിച്ചിട്ടുള്ളത്. ലോകോപകാരകമായ സകല പ്രധാന കാര്യങ്ങളും സാധിക്കേണ്ടത് അനേകം ജനങ്ങളിൽനിന്നും സ്വല്പം സ്വല്പമായി ഉണ്ടാകുന്ന സഹായങ്ങൾകൊണ്ടാകുന്നു. മതപ്രചാരകന്മാരിൽനിന്നും എനിക്ക നിസ്സീമമായ സഹായം സിദ്ധിച്ചിട്ടുണ്ട്. ക്രിസ്ത്യാനിയായിരിക്കുന്നതിന് എന്നെ എന്തെങ്കിലും പ്രേരിപ്പിക്കുന്നുണ്ടെങ്കിൽ അതു കഴിഞ്ഞ മുപ്പതു വർഷക്കാലം നീഗ്രോജനോദ്ധാരണവിഷയത്തിൽ മതപ്രചാരസമാജങ്ങൾ സാർവത്രികമായി പരിപാലിച്ചുവരുന്ന ധർമ്മപ്രവൃത്തിയത്രേ. ഞായറാഴ്ചവിദ്യാലയങ്ങളിലും ക്രിസ്ത്യൻ എൻഡവർ സംഘയോഗങ്ങളിലും മതപ്രചാരസമാജങ്ങളിലും മതാലയങ്ങളിലും, നിന്നു സ്വല്പം സ്വല്പമായി, ഉണ്ടാകുന്ന സഹായം ഒന്നത്രെ നീഗ്രോജനസാമാന്യത്തിന് ഇത്ര വേഗത്തിൽ ഉന്നതപദവി നൽകിയിട്ടുള്ളത്.

ഇതീയവർഷംമുതൽ വിദ്യാലയത്തിനു പ്രത്യേകമായി മൂന്നു വഴികളിൽനിന്നു ദ്രവ്യസഹായം ഉണ്ടായി. (1) ആലബാമാ ഗവൺമെൻറിൽനിന്നു കിട്ടിവന്ന ധനസഹായം വർദ്ധിച്ചു. ഇപ്പോൾ വർഷംതോറും 4,500 ഡാളർ ലഭിക്കുന്നുണ്ട്. (2) ജാൺ എഫ്. സ്ലേറ്റർ ഫണ്ടിൽനിന്നു കാര്യസ്ഥന്മാർ, പ്രതിവർഷം 11,000 ഡാളർ നൽകിവരുന്നു. (3) പീ. ബഡിഫണ്ടിൽനിന്ന് ഇപ്പോൾ 1,500 ഡാളർ വാർഷികദാനം ഉണ്ടാകുന്നുണ്ട്. സ്ലേറ്റർ, പീ. ബഡി, എന്ന നാമധേയങ്ങളെ വഹിക്കുന്ന സ്വത്തുക്കളിൽനിന്നു സഹായം ലഭിച്ചതോടുകൂടി, ബുദ്ധിമാന്മാരായ രണ്ടു യോഗ്യന്മാരുടെ പരിചയവും ലഭിച്ചു. ഇവർ ബഹുമാനപ്പെട്ട ജെ. എൽ. എം. കറിയും, മിസ്റ്റർ മാറിസ്സ് കെ. ജെസ്സപ്പ് എന്നയാളുമാണ്. മേൽവിവരിച്ച സ്വത്തുക്കളുടെ കാര്യസ്ഥന്മാർ ഇവരായിരുന്നു. ഈ യോഗ്യന്മാരിൽ നിന്നു വ്യക്തികളിലെ ഉപദേശരൂപമായ വലിയ സഹായവും ലഭിച്ചിരുന്നു. ഡാക്ടർ കറി ദക്ഷിണദേശക്കാരനും, കലഹകാലത്തിൽ ഉത്തരദേശക്കാരോടു യുദ്ധംചെയ്തയാളും ആയിരുന്നു. അദ്ദേഹത്തിനു ജാതിസ്പർദ്ധ തീരെ ഉണ്ടായിരുന്നില്ല. വെള്ളക്കാർക്കും നീഗ്രോജനങ്ങൾക്കും അദ്ദേഹത്തോട് ഒരുപോലെ ബഹുമാനം ഉണ്ടാ

യിരുന്നു. ഞങ്ങൾ അദ്ദേഹത്തെ ആദ്യം സന്ദർശിച്ച അവസരത്തെ ഇപ്രകാരം വിവരിച്ചിട്ടുണ്ടു്.—"അദ്ദേഹത്തെ ആദ്യമായി കണ്ട സമയത്തെ ഞാൻ ഒരിക്കലും മറക്കയില്ല. അദ്ദേഹം അക്കാലത്തു താമസിച്ചുവന്ന വെ-റിച്ചുമണ്ഡ് നഗരത്തിൽ വച്ചുമാണു് അതുണ്ടായതു്. ഞാൻ അദ്ദേഹത്തെക്കുറിച്ചു വളരെ ഒക്കെ വിചാരിച്ചിട്ടുണ്ടായിരുന്നു. ആദ്യം അദ്ദേഹത്തിന്റെ സന്നിധിയിൽ ചെന്നപ്പോൾ, പരിചയക്കുറവും ചെറുപ്പവും കൊണ്ടു് എനിക്കു അല്പം സംഭ്രമം ഉണ്ടായിരുന്നു. അപ്പോൾ അദ്ദേഹം എന്റെ വ്യാകുലത കണ്ടു് എന്റെ കയ്യുപിടിച്ചു വാത്സല്യത്തോടുകൂടി മൃദുവായി സംസാരിച്ചു് എന്നെ സമാധാനപ്പെടുത്തി. പള്ളിക്കൂടം നടത്തേണ്ട രീതിയെപ്പററി വിലയേറിയ ഉപദേശം പറഞ്ഞുതന്നു. സ്വാത്മവിസ്മൃതിയോടുകൂടി മനുഷ്യവർഗ്ഗത്തിനായി നിരന്തരം യത്നം ചെയ്തുവന്ന ഒരു മഹാത്മാവായിരുന്നു അദ്ദേഹം എന്നു് അന്നുമുതൽ ഞാൻ അറിഞ്ഞു. മിസ്റ്റർ മാറിസു് കെ. ജെസ്സപ്പ് എന്നയാൾ സ്റ്റേറ്റ് ഭണ്ഡാരാദ്ധ്യക്ഷനായിരുന്നു. അദ്ദേഹത്തിന്റെ ഉത്സാഹത്തിന്റെ ഫലമാണ വ്യാവസായികവിദ്യാഭ്യാസത്തിനു് ഇത്രത്തോളം പ്രാധാന്യം ഉളവായിട്ടുള്ളതു്.

—:*:—

## അദ്ധ്യായം 13.

### അഞ്ചുമിനിട്ടുനേരം പ്രസംഗിക്കാനായി രണ്ടായിരം മയിൽ ദൂരം പോയതു്.

ദ്വിതീയവർഷത്തിൽ തന്നെ രാത്രിയിൽ രണ്ടുമണിക്കൂർ സമയം പഠിത്തം നടത്തുന്നതിനു ഏർപ്പാടുചെയ്യേണ്ടതായി വന്നു. ഈ പള്ളിക്കൂടത്തിൽ ചേർന്നു ഫീസുകൊടുത്തു പഠിപ്പാൻ ശക്തിയില്ലാത്തവർക്കു വേണ്ടിയായിരുന്നു. പകൽ പത്തുമണിക്കൂർനേരം ഓരോ തൊഴിലുകൾ ചെയ്യുന്നതിനായി കൊടുക്കപ്പെട്ട കൂലി, അവരുടെ ആഹാരത്തിനും മററു ചെലവുകൾക്കും മതിയായിരുന്നു. ഇതുകൂടാതെ അവരുടെ വകയായി മുതൽപിടിയിൽ വെക്കപ്പെട്ടിരുന്ന ഏതാനും ദ്രവ്യം ഒന്നുരണ്ടു വർഷം കഴിഞ്ഞു പള്ളിക്കൂടത്തിൽ ക്രമമായി പഠിക്കുന്ന കാലത്തു് അവരുടെ ചെലവി

നായി ഉപയോഗിക്കപ്പെട്ടുവന്നു. ഈ വകുപ്പിൽ ഇപ്പോൾ ചേൎന്നു വേലചെയ്യുകയും അതിന്റെ ശേഷം പഠിക്കയും ചെയ്യുന്നവരായി 457 പേർ ഉണ്ടു്. ഒരു കൊല്ലം രാത്രിയിൽ രണ്ടുമണിക്കൂർ സമയംവീതം പഠിക്കയും പകൽ പത്തുമണിക്കൂർനേരം അദ്ധ്യാപനിക്കയും ചെയ്തതിന്റെ ശേഷം ഈ വകുപ്പിൽ ചേൎന്നിട്ടുള്ള വിദ്യാൎത്ഥികൾക്കു് ഒരു സൌകൎയ്യം കൊടുക്കുന്നുണ്ടു്. അതായതു്, അവർ പിന്നീടുള്ള കൊല്ലത്തിൽ പ്രതിവാരം 4 ദിവസം പള്ളിക്കൂടത്തിൽ പഠിക്കുന്നതിനും രണ്ടുദിവസം അദ്ധ്യാപനം ചെയ്യുന്നതിനും അനുവദിക്കപ്പെടുന്നു. ഈ ധനവ്യയം ചെയ്യുന്നതിനും ശക്തരായ വിദ്യാൎത്ഥികൾ മേനാദ്ധ്യാപനം ഒഴിക്കാൻ പാടില്ലാത്ത വിധത്തിലാണു് ഈ വിദ്യാലയത്തിലെ അഭ്യസനരീതി. കൈക്കൊണ്ടാൽ, മതപരിഷ്കരണം ഇവയ്ക്കു പ്രാധാന്യം കല്പിച്ചിരിക്കുന്നതിനാൽ ടസ്കജീ വിദ്യാശാലയിൽ മതസംബന്ധമായ പരിശീലനം ഇല്ലെന്നു വിചാരിച്ചുപോകരുതു്. വിദ്യാശാലയിൽ ക്രിസ്തുമതത്തിന്റെ വകഭേദങ്ങളിലൊന്നിനും തന്നെ പ്രത്യേകമായ സ്ഥാനവലിപ്പം കൊടുത്തിട്ടില്ല. ആ മതത്തിലുള്ള സാമാന്യതത്വങ്ങളെ മാത്രമേ ഇവിടെ ഉപദേശിക്കുന്നുള്ളു. മതപ്രസംഗങ്ങളും പ്രാൎത്ഥനായോഗങ്ങളും ഞായറാഴ്ചപ്പാഠശാലകളും ക്രിസ്തു അദ്ധ്യാപനസംഘങ്ങളും, ക്രിസ്ത്യയുവജനസമാജങ്ങളും ഈ വിദ്യാലയത്തിൽ കൂടിക്കൂടെ നടക്കുന്നുണ്ടു്.

1885-ൽ ബുക്കർ മിസ്സു് ഒലീവിയാ ഡേവിഡ്സനെ വിവാഹംചെയ്തു. അതിൽപിന്നെ അവരും തന്റെ സമയമൊക്കെ ഗൃഹകൃത്യത്തിലും, വിദ്യാലയപ്രവൃത്തിയിലും വിനിയോഗിച്ചു വന്നിരുന്നു. ധനശേഖരം ചെയ്യുന്നതിനായി ഉത്തരദേശങ്ങളിൽ സഞ്ചരിക്കുന്ന ജോലി അപ്പോഴും അവരും ഉപേക്ഷിച്ചില്ല. പള്ളിക്കൂടത്തിനുവേണ്ടി കഠിനമായും സന്തോഷത്തോടും എട്ടുകൊല്ലക്കാലത്തോളം അദ്ധ്യാപനിക്കയും നാലുകൊല്ലക്കാലം ഗാൎഹസ്ഥ്യത്തിൽ ഇരിക്കയും ചെയ്തശേഷം 1889-ൽ അവരും ചരമഗതിയെ പ്രാപിച്ചു. അവരുടെ ആയുസ്സ്കാലം ചുരുങ്ങുന്നതിനുള്ള കാരണം നിസ്വാൎത്ഥപരമായ അവരുടെ അദ്ധ്വാനംതന്നെ ആയിരുന്നു. ബുക്കർക്കു് അവരിൽ രണ്ടു പുരുഷസന്താനങ്ങളും ജനിച്ചിട്ടുണ്ടു്. അവരുടെ പേരുകളും ബുക്കർ താലിയഫെറോ എന്നും ഏൎനെസ്റ്റു് ഡേവിസൺ എന്നും ആണു്. ഇവരിൽ മൂത്തവനായ ബുക്കർ ഇപ്പോൾ ചെങ്കല്ലുണ്ടാക്കുന്ന ജോലി വശമാക്കീട്ടുണ്ടു്.

മഹാസഭകളിൽ ഞാൻ പ്രസംഗം ചെയ്യുമെന്നറിഞ്ഞതു് എന്തുകൊണ്ടാണെന്നു് എന്നോടു് അനേകം ആളുകൾ ചോദിച്ചിട്ടുണ്ടു്. ഇതിനുത്തരമായി, പ്രസംഗങ്ങൾ നടത്തി കീർത്തി നേടണമെന്നോ, അതിനെ ഒരു തൊഴിലായി സ്വീകരിക്കണമെന്നോ ഞാൻ ഒരിക്കലും വിചാരിച്ചിട്ടില്ലെന്നു മാത്രമേ പ്രസ്താവിക്കാനുള്ളൂ. ഓരോന്നു ചെയ്യണമെന്നല്ലാതെ അതിനെപ്പറ്റി സംസാരിക്കണമെന്നു് എനിക്കു് ഒരിക്കലും മോഹം തോന്നീട്ടില്ല്. എന്റെ പ്രസംഗവിഷയത്തെപ്പറ്റി ഞാൻ പറഞ്ഞിട്ടുണ്ടു്. ജനറൽ ആംസ്ട്രോങ്ങിനോടുകൂടി ഉത്തരദേശത്തിൽ ഞാൻ യാത്രചെയ്തിരുന്നകാലത്തു്, അയാളുടെ പ്രസംഗം കേട്ടിട്ടുള്ളവരിൽ ഒരാളായിരുന്നു ഡോക്ടർ ബിക്നൽ. മാഡിസൺ നഗരത്തിൽവച്ചു നടന്ന വിദ്യാപ്രവർത്തകയോഗത്തിൽ സംഘത്തിന്റെ അദ്ധ്യക്ഷനായ ഡോ. തോമസ് ഡബ്ല്യൂ ബിക്നൽ എന്ന മഹാന്റെ ആവശ്യപ്രകാരമാണു ഞാൻ ആദ്യമായി ഒരു പൊതുയോഗത്തിൽ പ്രസംഗം നടത്തിയതു്. ഇതിനു ശ്രോതാക്കളായി നാലായിരത്തിൽപരം ജനങ്ങൾ ഉണ്ടായിരുന്നു. സമുദായവിദ്യാഭ്യാസപ്രവർത്തകസംഘത്തിലെ മഹായോഗത്തിൽവച്ചു നടത്തിയ പ്രസംഗത്തെപ്പറ്റി ഞാൻ ഇങ്ങനെ എഴുതിയിട്ടുണ്ടു്:— മഹാസഭയുടെ മുമ്പാകെ ഞാൻ പ്രസംഗം ചെയ്തപ്പോൾ ശ്രോതാക്കളായി നാലായിരത്തിലധികം ജനങ്ങൾ ഉണ്ടായിരുന്നു. ടസ്കീജിയിലും അലബാമായിലും ഉള്ള പല ആളുകളും അവിടെ കാണപ്പെട്ടു. ആ കഥ ഞാൻ അറിഞ്ഞിരുന്നില്ല. ഞാൻ ദക്ഷിണദേശത്തിലെ ജനങ്ങളെ പൊതുവെ അധിക്ഷേപിക്കണമെന്നു കരുതിയിരുന്നെന്നാണു് അവർ വന്നതെന്നും, പ്രസംഗത്തിൽ അപ്രകാരം ഒന്നും ഇല്ലാതിരുന്നതു് അത്ഭുതമായിരുന്നെന്നും, അവർ മറെറാരവസരത്തിൽ എന്നോടു പറഞ്ഞിട്ടുണ്ടു്. ദക്ഷിണക്കാർ ചെയ്തിട്ടുള്ളതായിരുന്ന സ്തുത്യർഹങ്ങളായ കൃത്യങ്ങളെപ്പറ്റി ഞാൻ യഥോചിതം ശ്ലാഘിച്ചു പറഞ്ഞിരുന്നു. ടസ്കീജിയിലെ ഒരു കലാലയത്തിലെ അദ്ധ്യാപികയായ ഒരു മദാമ, എന്റെ പ്രസംഗത്തെയും, അഭിപ്രായങ്ങളെയുംപറ്റി ഒരു അനുമോദനം, ഒരു പത്രത്തിൽ പ്രസിദ്ധപ്പെടുത്തി. മാഡിസണിൽവച്ചു നടത്തിയ ആ പ്രസംഗത്തിലാണു ജാതിസംബന്ധമായ വിഷയങ്ങളെപ്പറ്റിയുള്ള എന്റെ അഭിപ്രായങ്ങളെ ഞാൻ ആദ്യമായി പ്രസ്താവിച്ചതു്. ശ്രോതാക്കൾ എന്റെ അഭിപ്രായത്തോടു യോ

ജിച്ചു എന്നു് എനിക്കു തോന്നി. ഞാൻ ആദ്യം ടസ്കജിയിൽ വന്ന സമയം, അവിടെത്തന്നെ എന്റെ താമസം ഉറപ്പിക്കേണമെന്നും, ജനങ്ങളുടെ ശരിയായ പ്രവൃത്തികളിൽ സോത്സാഹം പങ്കുകൊള്ളണമെന്നും, അവരുടെ ന്യായവിരുദ്ധങ്ങളായ കൃത്യങ്ങളെപ്പററി, വെള്ളക്കാരെപ്പോലെ തന്നെ അനുശോചിക്കണമെന്നും, മനസ്സിൽ ഉറച്ചിരുന്നു. തെക്കൻദിക്കിലെ ഒരു സഭയിൽ വച്ചു പറവാൻ ഞാൻ മടിക്കുന്ന യാതൊരു സംഗതിയും വടക്കൻദിക്കിൽ വച്ചു പറയുകയില്ലെന്നു ഞാൻ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ഒരുത്തനെ ആക്ഷേപിച്ചു്, അവനെ നന്നാക്കാൻ ശ്രമിക്കുന്നതു ദോഷകരവും, ഗുണമാത്രം നോക്കുന്നതു യോഗ്യവും, ദോഷത്തിൽതന്നെ ശ്രദ്ധിക്കുന്നതു് അനർത്ഥവും ആണെന്നു ഞാൻ വളരെ മുമ്പുതന്നെ മനസ്സിലാക്കീട്ടുണ്ടായിരുന്നു. മേല്പറഞ്ഞ പ്രമാണത്തെ അനുസരിച്ചു ഞാൻ യഥാകാലം യഥാവിധി ദാക്ഷിണാത്യന്മാരുടെ അധർമ്മകൃത്യങ്ങളെപ്പററി അവസരോചിതരീതിയിൽ ജനങ്ങളുടെ ദൃഷ്ടിയെ ആകർഷിക്കുന്ന കാര്യത്തിൽ കൂടാതെ പ്രയത്നിച്ചിട്ടുണ്ടു്. ന്യായവിരുദ്ധമായ നടവടിയെ ആസ്പദമാക്കി വ്യക്തമായും നിഷ്പക്ഷമായും, ഗുണാഗുണനിരൂപണം ചെയ്യുന്നതു തെക്കൻ ദേശക്കാരിൽ പലർക്കും അപ്രിയമല്ലെന്നു ഞാൻ കാണുന്നുണ്ടു്. അവരുടെ നടവടിത്തെററുകളെക്കുറിച്ചു പ്രസ്താവിക്കുന്നതിനു് ഉചിതമായ സ്ഥലം അവരുടെ ദേശംതന്നെ ആണു്. ബോസ്റ്റൺ നഗരവാസിയായ ഒരുത്തൻ ആ സ്ഥലങ്ങളിലുള്ളവരുടെ ആക്ഷേപകരത്ത ആലബാമായിൽ വച്ചു പ്രസംഗിക്കുന്നതിൽ വലിയ ഗുണം ഉണ്ടാകുന്നില്ല;—മറെറാ ദേശക്കാരുടെ തെററുകളെപ്പററി പറയുന്നതു് അവരുടെ സ്ഥലങ്ങളിൽവച്ചുതന്നെ വേണ്ടതാണു്. എന്നാൽമാത്രമേ അതിൽനിന്നു പ്രയോജനം ഉണ്ടാകയുള്ളു. മാന്യമാർഗ്ഗങ്ങളിൽക്കൂടി ഇതരജാതിക്കാരെയും നയിക്കുകയും പരസ്പരസ്നേഹം പരിപാലിക്കയും, ചതിയുക്തികളുള്ള വഴികൾ തടയുകയും ചെയ്യുന്നതു ജാതിവൈരങ്ങൾക്കു നിവാരണം ആകുമെന്നു മാഡിസൺ പ്രസംഗത്തിൽ ഞാൻ നിർദ്ദേശിച്ചിട്ടുണ്ടു്. തങ്ങൾ താമസിച്ചുവരുന്ന സ്ഥലത്തിന്റെയും, അതിലെ ജനസമുദായത്തിന്റെയും പൊതുഗുണത്തെ മാത്രം ആസ്പദമാക്കിയാണു പൌരന്മാർ തങ്ങളുടെ അവകാശത്തെ പ്രയോഗിക്കേണ്ടതെന്നു ഞാൻ നിർബന്ധിച്ചിട്ടുണ്ടു്. സാമർത്ഥ്യം, പഠിത്തം, സ്വഭാവദാർഢ്യം ഇവമൂലം തങ്ങളുടെ സമീപവാസികളായ മററു

ജാതിക്കാരുടെ സ്നേഹവും, സഹായവും ആകർഷിക്കത്തക്കവിധം അവരവരുടെ ജീവിതത്തെ നീഗ്രോ ജനങ്ങൾ ഉപകാരപ്രദമാക്കേണ്ടതാണു് അവരുടെ ഭാവികാലം ശ്രേയസ്കരമായിത്തീരുമെന്നു് ആ പ്രസംഗത്തിൽ ഞാൻ വിവരിച്ചിട്ടുണ്ടു്. അന്യന്മാരെക്കാൾ നന്നായിട്ടു് ഒന്നിനെ ചെയ്യാൻ പഠിക്കുന്നവൻ,—അതായതു്, ഒരു സാധാരണവേലയെ അസാധാരണമായ പാടവത്തോടെ നിർവഹിക്കാൻ അഭ്യസിക്കുന്നവൻ,—അവന്റെ നിറം ഏതായിരുന്നാലും,—വിജയിയാകും, എന്നും അന്യജനങ്ങൾക്കും വേണ്ടിവരുന്നതായ സാധനങ്ങൾ ശേഖരിക്കാൻ നീഗ്രോ മനുഷ്യൻ പ്രാപ്തിയുള്ളവനാകുമ്പോൾ അവൻ അന്യരുടെ ബഹുമാനത്തിനു് അർഹനാകും എന്നും ഞാൻ പറഞ്ഞിട്ടുണ്ടു്. ഒരു ദിക്കിൽ ഒരേക്കർ ഭൂമിയിൽനിന്നും ജനങ്ങൾ നാല്പത്തഞ്ചു ചാക്കു മധുരക്കിഴങ്ങു കൃഷിയെടുത്തു വന്നിരുന്നു. ആ ദിക്കിൽ ടസ്കേജിയിലെ കാർവർ എന്നു പേരായ ഒരു ജി. എം. ഷാവൻ ചെയ്ത കൃഷി തുടങ്ങി. അയാൾ ഏക്കർ ഒന്നിനു് ഇരുന്നൂറ്റിറുപത്താറു ചാക്കു വീതം കിഴങ്ങു കൃഷിയെടുത്തു. ഭൂമിയുടെ സ്വഭാവത്തെപ്പറ്റി ശാസ്ത്രസംബന്ധമായ അറിവും കൃഷിചെയ്യുന്നതിനു നവീനസമ്പ്രദായങ്ങളും, അയാൾ ടസ്കേജിയിൽ വച്ചു ഗ്രഹിച്ചതിനെ കർഷകവൃത്തിയിൽ ഉപയോഗിച്ചതുകൊണ്ടായിരുന്നു അയാൾക്കു് അതു സാധിച്ചതു്. സമീപസ്ഥരായ വെള്ളക്കാർ അയാളെ ആദരിച്ചു. അവർ അയാളുടെ പക്കൽനിന്നും പരിഷ്കൃതരീതിയിൽ മധുരക്കിഴങ്ങു കൃഷിചെയ്യുന്ന വിദ്യ പഠിച്ചു. ജനസമൂഹത്തിന്റെ സുഖത്തിനും ധനാഭിവൃദ്ധിക്കും ഉപയുക്തമായ അറിവും സാമർത്ഥ്യവും ധാരാളമായിരുന്നതിനാലാണു് അയാൾ ധനികരായ കൃഷിക്കാരുടെ ബഹുമാനത്തിനും സ്നേഹത്തിനും പാത്രമായിത്തീർന്നതു്. എന്റെ വിദ്യാഭ്യാസസമ്പ്രദായം നീഗ്രോമനുഷ്യനെ കർഷകജോലിക്കുമാത്രമേ സമർത്ഥനാക്കുകയുള്ളുവെന്നു വിചാരിക്കരുതു്. അതിലുള്ള സാമർത്ഥ്യത്താൽ അവൻ സമ്പാദിക്കുന്ന സ്വത്തു് അവനും സന്താനങ്ങൾക്കും ഉയർന്ന പദവി ലഭിക്കുന്നതിനു പീഠികയായും ഒരു വലിയ തുണയായിരിക്കുമെന്നാണു്, ഇതരജാതിക്കാരെയും നിലയെപ്പറ്റി ഞാൻ അന്നു പ്രസംഗിച്ചതു പുതുക്കത്തിൽ മുൻപറഞ്ഞപോലെയായിരുന്നു. ആ അഭിപ്രായത്തെ മാറ്റേണ്ടതായി എനിക്കു് ഇതുവരെ തോന്നിയിട്ടില്ല. നീഗ്രോ ജനങ്ങളെ കഠിനമായി ആക്ഷേപിക്കത്തക്ക

അഞ്ചുമിനിട്ടുകൊണ്ടു തന്റെ പ്രസംഗം അവസാനിപ്പിക്കണമെന്നു് അയാൾ തീർച്ചയാക്കി. അതിനുള്ള നിശ്ചിതദിവസം അയാൾ സ്ഥലത്തെത്തി. 2000 മൈൽ റെയിൽവഴി യാത്രചെയ്തതിന്റെശേഷം, നീഗ്രോജനങ്ങളുടെ സ്ഥിതി സ്വല്പം അഭ്യുദയം് എന്ന വിഷയത്തെപ്പററി ഒരു വാചാപ്രസംഗംചെയ്തു. സദസ്യരായി 2000-ത്തിൽ അധികം വെള്ളക്കാർ ഉണ്ടായിരുന്നു. പ്രസംഗത്തെ എല്ലാവരും അനുമോദിച്ചു. വർത്തമാനപത്രങ്ങൾ ശ്ലാഘാപുരസ്സരം ബുക്കരുടെ പ്രസംഗത്തെക്കുറിച്ചു് അഭിപ്രായം പുറപ്പെടുവിച്ചിരുന്നു. അതിനുശേഷം ഉത്തരദേശത്തെ വെള്ളക്കാരും ചില അവസരങ്ങളിൽ സജാതീയരും പ്രസംഗിക്കുന്നതിനു ബുക്കറോടു് അപേക്ഷിച്ചിരുന്നു. ടസ്കേജിയിലെ ജോലിയിൽനിന്നു വിരമിക്കുന്നതിനു തരംകിട്ടുമ്പോൾ അയാൾ പ്രസംഗകൃത്യം നിർവഹിച്ചുവന്നു. ഉത്തരദേശത്തിലെ പ്രസംഗങ്ങളെല്ലാം ടസ്കേജി വിദ്യാലയത്തിനുവേണ്ടി ദ്രവ്യം സമ്പാദിപ്പാനായിട്ടാണു നടത്തിയതു്. നീഗ്രോജനങ്ങളുടെ സദസ്സുകളിൽ നടത്തിയ പ്രസംഗങ്ങളുടെ താൽപര്യം, അവർ വിദ്യാഭ്യാസത്തിലും വ്യുൽപത്തിപരിശീലനത്തിലും, ഉൾപ്പെട്ടിരിക്കുന്നകാലത്തു കൈതൊഴിലുകൾ കൂടി അഭ്യസിക്കണം എന്നായിരുന്നു.

നമ്മുടെ കഥാനായകന്റെ ജീവിതത്തിലെ അതിപ്രധാനമായ ഒരു സംഭവം അററ്ലാൻറാ പ്രദർശനത്തിൽ അയാൾ ചെയ്ത പ്രസംഗം ആയിരുന്നു. അതിനെപ്പററി അയാൾ ഇപ്രകാരം പ്രസ്താവിക്കുന്നു:—ജനങ്ങളുടെ ശ്രദ്ധാതിരേകത്തിനു വിഷയവും, എനിക്കു സാർവ്വത്രികമായ ഖ്യാതിക്കു ഹേതുവും ആയിരുന്ന സംഗതികളിൽ ഒന്നിനെക്കുറിച്ചു് ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. 1895 സെപ്റ്റംബർമാസം 18-ാംനു- അററ്ലാന്റായിൽ ഉണ്ടായ പ്രദർശനോത്സവത്തിന്റെ ആരംഭദിവസം ഞാൻ ചെയ്ത പ്രസംഗത്തെപ്പററിയാണു സ്വല്പം പറയാനുള്ളതു്. ആ സംഭവത്തെപ്പററി പലർ പലവിധം പറയുകയും എഴുതുകയും ചെയ്തിട്ടുണ്ടു്. പലരും അതിനെ സംബന്ധിച്ചു് അനേകം ചോദ്യങ്ങൾ എന്നോടുതന്നെ ചോദിച്ചിട്ടുണ്ടു്. അഞ്ചു മിനിട്ടുനേരം സംസാരിക്കുന്നതിനുവേണ്ടി ഞാൻ ബാസ്റ്റണിൽനിന്നും അററ്ലാൻറായിൽ, ക്ഷണിക്കപ്പെട്ടിരുന്നതാണു്, ആ അവസരത്തിൽ ഒരു പ്രസംഗംനടത്തുവാൻ, എന്നെ ക്ഷണിക്കുന്നതിനു, ഉദ്ദേശമുണ്ടായിത്തീർന്നതു്. 1895-ലെ വസന്തർത്തുവിൽ അററ്

ൻറാ നഗരത്തിലുള്ള പ്രധാനനിവാസികൾ, പ്രദർശനകാര്യത്തിൽ ഗവൺമെന്റിന്റെ സഹായം അപേക്ഷിക്കുന്നതിനു് ഒരു കമ്മറ്റിയെ യോഗം വാഷിംഗ്ടണിലേയ്ക്കു പോകുന്നുണ്ടു്. ഞാനും കൂടി അതിൽ ചേരണം എന്നു് എനിക്കൊരു കമ്പി അയച്ചു. ജാർജിയാ ദേശത്തിലെ യോഗ്യരും, പ്രധാനപുരുഷന്മാരും ആയിരുന്ന ഇരുപതോളം പേരമാർ ഈ കമ്മറ്റിയിൽ അംഗങ്ങളായിരുന്നു. ഈ യോഗത്തിൽ, കറുത്തമനുഷ്യരായി ബിഷപ്പ് ഗ്രാൻറു്, ബിഷപ്പ് ഗെയിൻസ്, ഞാൻ ഇങ്ങനെ മൂന്നാളുകളേ ഉണ്ടായിരുന്നുള്ളു. അദ്ധ്യക്ഷനും മററനേകം ഉദ്യോഗസ്ഥന്മാരും തലസ്ഥാനമായ വാഷിംഗ്ടൺ നഗരത്തിൽവച്ചു ഗവൺമെൻറു ഉദ്യോഗസ്ഥന്മാരുടെ ഒരു യോഗത്തിൽ പ്രദർശനത്തിന്റെ ഉദ്ദേശത്തെയും ഗുണത്തെയുംപററി ദീർഘപ്രസംഗംചെയ്തു. അതിനുശേഷം നീഗ്രോ ബിഷപ്പുമാർ സംസാരിച്ചു. പിന്നീടു് എന്റെ ഊഴമായി. ഇപ്രകാരമുള്ള ഉദ്യോഗസ്ഥന്മാരുടെ ഒരു സഭയിൽ ഞാൻ അതിനുമുമ്പു പ്രവേശിച്ചിട്ടില്ലായിരുന്നു. തലസ്ഥാനത്തിൽ വച്ചു മുമ്പു സംസാരിച്ചിട്ടും ഇല്ല. എന്തു പറയണം. അവർ എന്തു വിചാരിക്കും,—എന്നൊക്കെ ഓർത്തു ഞാൻ നന്നെ കുഴങ്ങി. ഞാൻ പറഞ്ഞതു് എന്തെല്ലാമെന്നു ഞാൻ ഇപ്പോഴും മുഴുവൻ ഓർക്കുന്നില്ല. ഇരുജാതിക്കാരെയും യോജിപ്പിക്കുന്നതിനു ശ്രമിക്കുന്നതു് ഇരുജാതിക്കാർക്കും മാനസികമായും സാമുദായികമായും ഉള്ള പരിഷ്കാരം സമ്പാദിച്ചുകൊണ്ടുതന്നെ വേണമെന്നും നീഗ്രോജനങ്ങൾക്കു സ്വാതന്ത്ര്യം ലഭിച്ചതിൽപിന്നീടു് അതുവരെ ഇരുജാതിക്കാർക്കും ഉണ്ടായിട്ടുള്ള അഭിവൃദ്ധി കാണിക്കുന്നതിനു് എല്ലാവർക്കും ഒരു നല്ല പ്രദർശനം ഉപയോഗപ്പെടുമെന്നും നീഗ്രോജനങ്ങളുടെ അവകാശങ്ങളെ അന്യായമായി തടുക്കുന്നതു ശോചനീയമാണെന്നും രാഷ്ട്രകൃത്യത്തിൽ പ്രവേശിക്കാൻ വഴക്കിടുന്നതുകൊണ്ടുമാത്രം നീഗ്രോജനങ്ങൾക്കു സാമ്രാജ്യം ലഭിക്കയില്ലെന്നും സ്വത്തു്, പരിശ്രമം, സാമർത്ഥ്യം, മിതവ്യയം, ബുദ്ധി, സൽസ്വഭാവം, ഇവയുടെ സഹായത്തോടുകൂടാതെ സമുദായവും ഉന്നതിപ്രാപിക്കുന്നില്ലെന്നും നീഗ്രോജനങ്ങൾ ഇതുവക ഗുണങ്ങൾ സമ്പാദിക്കണമെന്നും ഗവൺമെണ്ടിൽനിന്നു പ്രദർശനകാര്യത്തിനു ധനസഹായം ചെയ്യുന്നതു് ഇരുജാതിക്കാരുടെയും ഐകമത്യത്തിലുള്ള ആശയെ പരസ്യമാക്കുന്ന ഒരു ഉചിതകൃത്യമാണെന്നും അതിന്റെ ഫലം ശാശ്വതമായിരിക്കുമെന്നും മററും കഴിയുംവണ്ണം

ഞാൻ നേരെ ഉറങ്ങിയില്ല. പിറേറന്നാൾ രാവിലെ ഞാൻ പ്രസംഗത്തെ സമ്പൂർണം പരിശോധിച്ചതിന്റെ ശേഷം നിഷ്കളങ്കമായ ഭക്തിയോടുകൂടി ഈശ്വരധ്യാനംചെയ്തു എന്റെ യത്നം സഫലമാകണെ എന്നു പ്രാർത്ഥിക്കുകയുംചെയ്തു. ഈശ്വരാനുഗ്രഹത്തെ അപേക്ഷിക്കാതെ ഞാൻ ഒരു പ്രവൃത്തിയിലും പ്രവേശിക്ക പതിവില്ല.

ഓരോ പ്രസംഗത്തെയും യഥാക്രമം എഴുതിവെക്കയാണു എന്റെ പതിവു്. സദസ്യന്മാർ എല്ലായിടത്തും ഒരുതരത്തിലുള്ളവരല്ല. വിദ്യാഭ്യാസം അന്യൂനമായ സമ്പാദനംചെയ്തുപോരുന്ന സദസ്യരോടും സംസാരിച്ചു്, അവരുടെ ഹൃദയത്തോടു് അടുക്കണമെന്നാണു് എന്റെ ഉദ്ദേശ്യം. പ്രസംഗം തുടങ്ങിക്കഴിയുമ്പോൾ അവരെങ്ങനെ ഗ്രഹിക്കുമെന്നോ, അതിനെ അനുകൂലിക്കുമോ, അന്യസമ്മതം, ഏതുവിധം അംഗീകരിക്കുമെന്നോ, ഉള്ള ശങ്കയെ ഒരു നിലയിൽ സംസാരിക്കുന്ന സമയം ഞാൻ വിസ്മരിക്കുന്നു. ആ സമയം എനിക്കു് അപരിചിതമായിരിക്കുന്ന സദസ്യന്മാരുടെ സന്നിധാനത്തിൽ എന്റെ ശക്തിയും, വിചാരവും ഭാവവും ഞാൻ സമർപ്പിക്കുന്നു.

അതിരാവിലെ ഒരു കമ്മററിക്കാർ പ്രവർത്തനസ്ഥലത്തേക്കുള്ള ഘോഷയാത്രയിൽ എന്നെ വിളിച്ചുകൊണ്ടുപോകാൻവന്നു. ഘോഷയാത്രയിൽ ശകടാരൂഢന്മാരായി പ്രധാനികളായ അനേകം നീഗ്രോ പൌരന്മാരും നീഗ്രോ പട്ടാളക്കാരുംകൂടി ഉണ്ടായിരുന്നു. മൂന്നു മണിക്കൂർ കൊണ്ടേ ആ ജനസംഘം പ്രവർത്തനസ്ഥലത്തിൽ എത്തിയുള്ളു. വെയിലിന്റെ ചൂടാധിക്യവും, സംഭ്രമത്താലും ഞാൻ വളരെ ക്ഷീണിച്ചു വിഷമിച്ചു. സഭാമണ്ഡപത്തിന്നകത്തും പുറത്തും ആളുകൾ നിറഞ്ഞിരുന്നു.

സഭാമണ്ഡപം വളരെ വലുതും പ്രസംഗത്തിന്നു യോഗ്യവും ആയിരുന്നു. ഞാൻ അതിൽ പ്രവേശിച്ചപ്പോൾ ഉപചാരമായി നീഗ്രോജനങ്ങളും, ഏതാനും ചില വെള്ളക്കാരും ഹസ്തതാഡനം ചെയ്തു. വെള്ളക്കാരിൽ അസംഖ്യം ജനങ്ങൾ കുതൂഹലത്താലും ചിലർ അനുകമ്പയാലും ഞാൻ സംസാരിക്കുന്നതുകേൾക്കാൻ വന്നിരുന്നു. എന്നാൽ അനേകം ആളുകൾ ഞാൻ പറയുന്നതിൽ വരുന്ന അബദ്ധങ്ങളോ, അയുക്തികളോ എടുത്തു കാണിച്ചു പ്രവർത്തനപ്രവർത്തകന്മാരോടു ഞാൻ പറഞ്ഞില്ലേ, അങ്ങനെ അല്ലാതെ

അദ്ധ്യക്ഷരേ! മാന്യസദസ്യരേ! പൌരന്മാരേ!.

ദക്ഷിണ ദേശത്തിലെ പ്രജകളുടെ സംഖ്യയിൽ മൂന്നിലൊരു ഭാഗം നീഗ്രോജാതിക്കാരാണു്. ജനസമുദായത്തിലെ ഈ ഭാഗത്തെ വിസ്മരിച്ചു വിജയത്തെ പ്രാപിക്കുന്നതായി സ്വത്തുസംബന്ധിച്ചോ പൌരകൃത്യസംബന്ധിച്ചോ സാന്മാർഗ്ഗികവിഷയങ്ങളെ സംബന്ധിച്ചോ ഒരുദ്യമം ആ ദേശത്തുണ്ടാകാൻ നിവൃത്തിയില്ല.

ഈ പ്രദർശനപ്രവർത്തകന്മാരായ മഹാന്മാർ ഈ അവസരത്തിൽ നീഗ്രോജനങ്ങളുടെ നേർക്കു കാണിച്ചിട്ടുള്ള ഔദാര്യസ്വഭാവങ്ങൾ മൂലമായി അവർ സദാ കൃതജ്ഞതയുള്ളവരായിരിക്കുന്നു എന്നു ഞാൻ പറയുന്നതു് എന്റെ ജാതിക്കാരുടെ ഏകകണ്ഠമായ അഭിപ്രായമാണെന്നുള്ളതിനു സംശയമില്ല. നീഗ്രോജനങ്ങൾക്കു സ്വാതന്ത്ര്യം ലഭിച്ചതിൽപിന്നെ ഉണ്ടായിട്ടുള്ള സംഭവങ്ങളിൽ രണ്ടു ജാതിക്കാർക്കും തമ്മിൽ സ്നേഹബന്ധം ഉണ്ടാകുന്നതിനു് ഉതകുന്നതായ സംഭവം ഇതുപോലെ ശ്ലാഘ്യമായതു വേറെയില്ലെന്നു പറയാൻ ഞാൻ മടിക്കുന്നില്ല.

ഇതിനും പുറമെ ഈ പ്രദർശനത്താൽ ഞങ്ങൾക്കുണ്ടായിട്ടുള്ള സഹായം ഞങ്ങളുടെ ജനങ്ങളിൽ കൃഷികൗശലവേലകളിൽ പൂർവ്വാധികമായ ആസക്തി ജനിപ്പിക്കുന്നതാകുന്നു. വിദ്യാഭ്യാസമോ ലോകപരിചയമോ ഇല്ലാതിരുന്ന ആദ്യകാലത്തു ഞങ്ങളുടെ ആളുകൾ ചില ദുർഘടങ്ങൾക്കു വശംവദരായി ചാപല്യങ്ങൾ പ്രവർത്തിച്ചതു ക്ഷന്തവ്യമാണല്ലോ. ആ കാലത്തു യോഗ്യതയേയോ ധനത്തെയോ സമ്പാദിക്കുന്നതിനു മുമ്പായി ഉദ്യോഗം വേണമെന്നും രാജ്യകാര്യങ്ങളെപ്പറ്റി പ്രസംഗിക്കണമെന്നും ഒരു അഭിമോഹം ഞങ്ങളിൽ ചിലരെ ബാധിച്ചിരുന്നതിന്റെ ദോഷഫലം അനുഭവത്തിൽ പ്രത്യക്ഷമായതിന്റെ ശേഷം ഞങ്ങൾക്കു വിദ്യാസമ്പാദനത്തിലും തൊഴിലഭ്യാസത്തിലും ആസക്തി ഉണ്ടായിത്തുടങ്ങീട്ടുണ്ടു്.

മഹാസമുദ്രമദ്ധ്യത്തിൽ അനേകദിവസം അകപ്പെട്ടു വലഞ്ഞിരുന്ന ഒരു കപ്പലിലുള്ള ജനങ്ങൾ പെട്ടെന്നു വേറൊരു കപ്പൽ സമീപത്തു വരുന്നതു കണ്ടു, തങ്ങളുടെ കപ്പലിന്റെ മുഖ്യപാമരത്തിൽനിന്നും 'വെള്ളം! വെള്ളം!' ദാഹംകൊണ്ടു വലയുന്നു എന്നു കൊടിയടയാളം കാണിച്ചു. അടുത്തു വന്ന കപ്പലിൽനിന്നു് ഉത്തരമായി കാണിക്കപ്പെട്ട കൊടി ഇതായിരുന്നു. 'നിങ്ങൾ കിടക്കുന്ന സ്ഥലത്തുനിന്നും കോരിക താഴ്ത്തി വെ

ബാഹ്യമേനിയെ പുലർത്താൻ ശ്രമിക്കുന്നതു്—ഈ സ്ഥിരബോധം നമ്മുടെ അഭിവൃദ്ധിക്കുള്ള അടിസ്ഥാനമായിരിക്കണം. ഒരു കവിത ഉണ്ടാക്കുന്നതുപോലെ തന്നെ മാന്യമായ പ്രവൃത്തിയാണു് ഒരു നിലം കൃഷിചെയ്യുന്നതെന്നു് അറിയുന്ന ഒരു ജനസമുദായം മാത്രമേ അഭിവൃദ്ധിയെ പ്രാപിക്കയുള്ളൂ. നീഗ്രോജനങ്ങളായ നാമെല്ലാം ഏണിയുടെ അടിപ്പടിയിലാണു് ഇപ്പോൾ നിൽക്കുന്നതു്. ഒന്നാമതേ അഗ്രഭാഗത്തിൽ എത്താൻ നമുക്കു സാധിക്കുകയില്ല. നമുക്കു കിട്ടീട്ടുള്ള സൗകര്യങ്ങളെ ഉപയോഗിക്കാതെ നാം ആവലാതിപറഞ്ഞു വൃഥാ കാലംകളയരുതു്.

അന്യവംശക്കാരും അന്യഭാഷ സംസാരിക്കുന്നവരും അന്യസമുദായക്കാരും ആയ ജനങ്ങളുടെ സമ്പർക്കം തങ്ങളുടെ സ്ഥിതിക്കും ആരോഗ്യത്തിനും പ്രതികൂലമാണെന്നു വിചാരിക്കുന്ന ധനികന്മാരോടും ഞാൻ പറയുന്നതു് എന്റെ ജാതിക്കാരോടു പറയുന്ന വാക്കുതന്നെ. നിങ്ങളും അവരുടെ ഇടയിൽ താമസിച്ചു് അവർക്കു കഴിയുന്ന സഹായം ചെയ്യുവിൻ. അവരിൽനിന്നു സ്വീകരിക്കാവുന്ന സഹായം സ്വീകരിക്കുവിൻ. അവർ 80 ലക്ഷം ജനങ്ങളോളം ഉണ്ടല്ലോ. അവരുടെ ആചാരങ്ങളും രീതികളും നിങ്ങൾ അറിയാത്തവയും അല്ലല്ലോ;—അവരുടെ സ്വാമിഭക്തിയും സ്നേഹവും പരിശ്രമശീലവും നിങ്ങൾ എത്രയോ കാലമായി പരീക്ഷിച്ചറിഞ്ഞിട്ടുണ്ടു്. ചതിവുചെയ്യണമെന്നു് അവർക്കു കരുതൽ ഉണ്ടായിരുന്നുവെങ്കിൽ അവരിൽനിന്നു് എന്തെല്ലാം അനർത്ഥം അടിമയുടെ കാലത്തു നിങ്ങൾ അനുഭവിച്ചിരിക്കുമായിരുന്നു എന്നു ഞാൻ നിങ്ങളെ ഓർമ്മിപ്പിക്കേണമെന്നില്ലല്ലോ. അടിമകളായിരുന്ന അവസ്ഥയിൽ നിങ്ങളുടെ വയലുകളും കൃഷിചെയ്യുകയും വനങ്ങളും വെട്ടിത്തെളിക്കുകയും തീവണ്ടിപ്പാതകളും ഇടുകയും കെട്ടിടങ്ങൾ പണികഴിക്കയും നിങ്ങൾക്കുവേണ്ടി ഏതുതരം വേലയും ചെയ്യുകയും ഭൂമിയുടെ ഉദരത്തിൽ നിക്ഷിപ്തമായിരുന്ന ധനത്തെ നിങ്ങൾക്കുവേണ്ടി ഉദ്ധരിക്കയും, ദക്ഷിണദേശത്തിൽ ഉജ്ജ്വലമായ ലക്ഷ്മീവിലാസത്തിനും, വിശിഷ്യസ്മരണീയമായ ഇന്നത്തെ പ്രദർശന വിജയത്തിനും അദ്ധ്വാനിക്കയും ചെയ്തിട്ടുള്ള നീഗ്രോവംശക്കാരെ നിങ്ങൾ എല്ലാവിധത്തിലും സഹായിപ്പിൻ. കായികമായും മാനസികമായും ഉള്ള അറിവു സമ്പാദിക്കാൻ അവർക്കു നിങ്ങൾ പ്രോത്സാഹനം ചെയ്യുവിൻ. നിങ്ങൾക്കു് ആവശ്യമില്ലാതെ കിടക്കുന്ന ഭൂമികളെ അവർ വാങ്ങിക്കട്ടെ. തരിശുഭൂമികളെ

അവരുടെ അദ്ധ്വാനം ഉല്പന്നങ്ങളാക്കിത്തീർക്കട്ടെ. നിങ്ങളുടെ യന്ത്രശാലകളിലെ പണികൾ അവർ ചെയ്തു ശീലിക്കട്ടെ. ഇങ്ങനെ ചെയ്യുന്നതിൽ നിങ്ങൾക്കു സദാ സന്തോഷത്തിനു കാരണം ഉണ്ടാകയുള്ളൂ. പൂർവകാലങ്ങളിലെപ്പോലെ വർത്തമാനഭാവികാലങ്ങളിലും നിങ്ങളുടെ സമീപവാസികളായി ക്ഷമ, സ്വാമിഭക്തി, വിശ്വാസ്യത, നിയമാനുസരണശീലം, — ഇത്യാദിഗുണങ്ങളുള്ള ജനങ്ങൾ ഉണ്ടായിരിക്കുന്നതാകുന്നു.

നിങ്ങൾ കഴിഞ്ഞകാലങ്ങളിൽ ഞങ്ങളുടെ ഭക്തിയെ പരീക്ഷിച്ചറിഞ്ഞിട്ടുള്ളവരാണല്ലോ. നിങ്ങളുടെ കുഞ്ഞുങ്ങളേയും മാതാപിതാക്കന്മാരേയും ശുശ്രൂഷിക്കുന്നതിൽ ധാരാളം സ്നേഹവും അനുകമ്പയും കാണിച്ചിട്ടുള്ളവരും; അവരുടെ മരണത്തെപ്പററി നിങ്ങളെപ്പോലെ ദുഃഖിച്ചിട്ടുള്ളവരുമായ ഈ ജാതിക്കാരുടെ അഭിവൃദ്ധിയെ നിങ്ങൾ ശരിയാകുംവണ്ണം പരിപാലിപ്പിൻ. അവരുടെ സ്നേഹത്തെ ദൂരീകരിക്കാതെ ഈ രാജ്യത്തിൽതന്നെ യോജിപ്പിക്കുവിൻ. ഒന്നാമതായിട്ടു നിങ്ങളെ ആശ്രയിച്ചു കാലക്ഷേപം കഴിച്ചുവരുന്ന ഈ ജനങ്ങൾക്കല്ലാതെ അന്യജനങ്ങൾക്കു നിങ്ങളോടു സ്നേഹമോ ഭക്തിയോ ഉണ്ടാകാൻ കഴിവുള്ളതല്ലല്ലോ. നിങ്ങളുടെ രാജ്യത്തിന്റെ രക്ഷയ്ക്കായി ജീവത്യാഗം ചെയ്വാൻപോലും ഞങ്ങൾ സന്നദ്ധരാണു്. അതിനാൽ വ്യാവസായികമായും വാണിജ്യവിഷയകമായും പൌരത്വം സംബന്ധമായും മതസംബന്ധമായും ഉള്ള പ്രവൃത്തികളിൽ ധവളന്മാരായ നിങ്ങൾക്കും കറുത്ത മനുഷ്യരായ ഞങ്ങൾക്കും ഒന്നുപോലെ സ്വാതന്ത്ര്യവും അവകാശവും ഐകമത്യവും ഉണ്ടായിവരട്ടെ.

ജാതിസംബന്ധമായ സംഗതികളിൽ നമുക്കു കയ്യിലെ വിരലുകൾക്കുള്ളതുപോലെ പ്രത്യേകത ഉണ്ടായിരുന്നുകൊള്ളട്ടെ. എന്നാൽ പരസ്പരാഭിവൃദ്ധിയെ സംബന്ധിക്കുന്ന മുഖ്യകാര്യങ്ങളിൽ പ്രത്യേകതയെ കാണിക്കുന്ന വിരലുകളെ ഗ്രഹിക്കുന്നതായ കൈയെന്നപോലെ നാം ഏകയോഗക്ഷേമത്തെ കാംക്ഷിക്കുന്നവർ ആയിരിക്കണം.

സർവജനവ്യാപ്തമായ ഉൽകർഷത്താലല്ലാതെ നാട്ടിൽ ആർക്കെങ്കിലും രക്ഷയോ ഭദ്രതയോ പ്രാപിപ്പാൻ കഴിയുന്നതല്ല. നീഗ്രോ ജനങ്ങളുടെ ഉന്നതിക്കു പ്രതിബന്ധം വരുത്തണമെന്നു വിചാരിക്കുന്ന ജനങ്ങൾ തങ്ങളുടെ ബുദ്ധിയെ തിരിച്ചു്, ഈ ഭാഗ്യഹീനരെ പ്രോത്സാഹിപ്പിക്കുന്നതിനും, ഉദ്ധരിപ്പ

ള്ളുന്നതിനും, ആധിക്യം ഉപയോഗവുമുള്ള പൌരന്മാരാക്കുന്നതിനും ആയി സമം വിനിയോഗിക്കട്ടെ. ഈ യത്നം നൂറിന നൂറു പലിശ തരുന്ന ധനവ്യാപാരമായിരിക്കും. കൊടുക്കുന്നവനും വാങ്ങുന്നവനും ഒരുവിധത്തിൽ ഉപകാരമുള്ളതായിത്തീരും. പ്രകൃതിയുടെ ഈ വിധിവിഹിതത്തെ ലംഘിപ്പാൻ ആക്കും കഴിയുന്നതല്ല. ലോകനിയന്താവിന്റെ അലംഘനീയമായ വിധി ദോഷം ചെയ്യുന്നവരേയും ദോഷം അനുഭവിക്കുന്നവരേയും ഒന്നുപോലെ ബന്ധിക്കുന്നു. പാപവും ദുഃഖവും സാഹചര്യത്തോടു തന്നെ ഒരേ വിധിക്കു് അധീനമായി ഭവിക്കുന്നു.

ഒരുകോടി 60-ലക്ഷം ഹസ്തങ്ങൾ ഭാരത്തെ ഉയർത്തുന്നതിൽ നിങ്ങളെ സഹായിക്കയോ അഥവാ നിങ്ങൾക്കു വിരോധമായി അതിനെ അധഃപതനം ചെയ്യിക്കുന്നതിനു ഇഴിക്കയോ ചെയ്യും. ഒന്നുകിൽ നീഗ്രോജനങ്ങൾ ദക്ഷിണദേശത്തിലെ അജ്ഞതയ്ക്കും, ദോഷവൃത്തി ഇവയുടേയോ അല്ലെങ്കിൽ അതിലെ അഭിവൃദ്ധിയുടേയോ ഫലത്തിൽ മൂന്നിലൊരംശം അനുഭവിക്കേണ്ടതായി വരും. ഒന്നുകിൽ ദക്ഷിണദേശത്തെ വ്യവസായികവളർച്ചയുടെ മൂന്നിലൊരംശം ഞങ്ങൾ വഹിക്കും; അല്ലെങ്കിൽ സമുദായോന്നതിക്കു പ്രതിബന്ധവും, ഉത്സാഹശൂന്യവും ദോഷദായിത്വവും ആയ ജീവനാശത്തിനു ഞങ്ങൾ കാരണഭൂതരായി ഭവിക്കും. ഗുണലാഭത്തിനോ ദോഷത്തിനോ ഏതിനാണു ഞങ്ങൾ ഉതകേണ്ടതെന്നു നിങ്ങൾതന്നെ തീരുമാനിക്കുവിൻ.

പ്രദർശനപ്രവർത്തകന്മാരായ മാന്യരേ! ഞങ്ങളുടെ അഭിവൃദ്ധിസൂചകമായി ചില സാധനങ്ങളെ ഇവിടെ ഹാജരാക്കാൻ ഞങ്ങൾ ചെയ്തിട്ടുള്ള അല്പയത്നം നിങ്ങളുടെ അനുകമ്പയ്ക്കു പാത്രീഭവിക്കട്ടെ. നിങ്ങളുടെ ദൃഷ്ടിയെ ബലാൽ ആകർഷിക്കത്തക്കവിധം അധികമൊന്നും ഞങ്ങൾക്കു പ്രദർശിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. അവിടെയിവിടെയായി, കുറേ കോഴികളോ മത്തങ്ങയോ മറ്റോ (ഇവതന്നെയും പലവഴിയായി ഉണ്ടായവയാണു്) മാത്രമായ സ്വത്തുക്കൊണ്ടു പുറപ്പെട്ടു, കഴിഞ്ഞ മുപ്പതുവർഷക്കാലത്തിനിടയിൽ പലവിധത്തിലുള്ള സ്വത്തുകളും കൃഷികോപകരണങ്ങളും, സാമഗ്രികളും, ശകടങ്ങളും, ആവിയന്ത്രങ്ങളും, വർത്തമാനപത്രങ്ങളും, പുസ്തകങ്ങളും, ശിലാപ്രതിമകളും, ശില്പവേല, ചിത്രമെഴുത്തു്, ഔഷധശാലകളും, ധനവ്യാപാരാലയങ്ങളും മുതലായവയുടെ ഉടമസ്ഥത ഇപ്പോൾ നീഗ്രോജനങ്ങൾ അനുഭവിച്ചു

മന്ദിരത്തിൽനിന്നു പുറത്തിറങ്ങിയതു വളരെ പ്രയാസപ്പെട്ടായിരുന്നു. തന്റെ പ്രസംഗം എത്രകണ്ടു ഫലവത്തായി എന്നറിഞ്ഞതു് അടുത്ത രാവിലെ കടയിൽക്കൂടെ അയാൾ പോയപ്പോഴായിരുന്നു. ജനങ്ങൾ അയാളെ കണ്ടറിഞ്ഞയുടൻ ചുററും ചെന്നു് അയാളോടു സംസാരിക്കയും അയാളെ ഹസ്തഗ്രഹണാദി ഉപചാരം ചെയ്തും മററും സൽക്കരിക്കയും ചെയ്തു. അയാൾ സഞ്ചരിച്ച തെരുവുകളിൽ എല്ലാം ഈ അനുമോദനപ്രകടനം ഉണ്ടായിരുന്നു. അടുത്ത ദിവസം അയാൾ ടസ്കേജിയിലേയ്ക്കു മടങ്ങിപ്പോയി. വണ്ടിയാപ്പീസുകളിൽ പലരും അയാൾക്കു് ഉപചാരം ചെയ്തു. ഐക്യരാജ്യത്തിലെ സകല വർത്തമാനപത്രികകളും ആ പ്രസംഗത്തെക്കുറിച്ചു സ്തുതിരൂപമായി പല അഭിപ്രായങ്ങളും പുറപ്പെടുവിച്ചിരുന്നു. "അററ്ലാൻറാ കൺസ്റ്റിററ്യൂഷൻ" എന്ന പേരുള്ള പത്രത്തിന്റെ അധിപരായിരുന്ന മിസ്റ്റർ ക്ലാർക്ക് ഹാവൽ ന്യൂയാർക്കിലെ ഒരു പത്രത്തിനു കമ്പിയടിച്ച വർത്തമാനച്ചുരുക്കത്തിൽ ഇപ്രകാരം ഒരു ഭാഗം ഉണ്ടായിരുന്നു: "ദക്ഷിണാത്യജനങ്ങളുടെ ഒരു മഹായോഗത്തിൽവെച്ചു പണ്ഡിതർ ബൂക്കർ ടി. വാഷിങ്ങ്ടൺ പ്രകടിപ്പിക്കപ്പെട്ട വാഗ്വിലാസം, സാരസ്യവും ഔചിത്യവുംകൊണ്ടു്, അദ്വിതീയമായിരുന്നെന്നു ഞാൻ പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല. പ്രസംഗം ഒരു സത്യാഖ്യാനം തന്നെ ആയിരുന്നു. കറുത്തവർക്കും വെളുത്തവർക്കും, പരസ്പരം ന്യായമായി സഹവാസം ചെയ്യുന്നതിനുള്ള ശ്രേഷ്ഠമാർഗ്ഗം ആ പ്രസംഗം പ്രകാശിപ്പിക്കുന്നുണ്ടു്."

ബാസ്റ്റൺപത്രത്തിലെ ഒരു മുഖപ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു,—"ഈ വാരത്തിൽ അററ്ലാൻറാ പ്രദർശനത്തിൽവെച്ചു ബൂക്കർ ടി. വാഷിങ്ങ്ടൺ ചെയ്ത പ്രസംഗം മററുള്ള സകല സംഭവങ്ങളേയും പ്രദർശനോത്സവത്തെത്തന്നെയും, കീഴടക്കിയിരിക്കുന്നു. അതു പത്രലോകത്തിൽ ഉണ്ടാക്കിയ അത്ഭുതം നിസ്തുലമായിരുന്നു."

ആ പ്രസംഗം കഴിഞ്ഞതിൽപിന്നെ പ്രസംഗസഭകളും മാസികാപ്രവർത്തകന്മാരും പത്രാധിപന്മാരും ബുക്കറോടു പ്രസംഗങ്ങളും ഉപന്യാസങ്ങളും ലേഖനങ്ങളും കൂടക്കൂടെ ആവശ്യപ്പെട്ടു. ഇവരിൽ ചിലർ അയാൾക്കു് അധികമായ ആദായവും വാഗ്ദാനവും ചെയ്തിരുന്നു. ഒരു ക്ലിപ്തകാലം, താൻ അവരുടെ ആധീനതയിൽ പ്രസംഗംചെയ്താൽ ചെലവുകഴിക്ക പുറമെ പ്ര

സംഗം ഒന്നിനു് ഇത്ര ഡോളറോ, അഥവാ ഒന്നായി അമ്പതിനായിരം ഡോളറോ, കൊടുക്കാമെന്നു് ഒരു പ്രസംഗകാര്യാലയത്തിന്റെ ഭാരവാഹികൾ അയാളെ അറിയിച്ചു. ഇവരോടു് ഉത്തരമായി ബുക്കർ പറഞ്ഞതു തന്റെ ജീവിതയത്നം ടസ്കീജി വിദ്യാലയത്തിന്റേയും സ്വവർഗ്ഗത്തിന്റേയും അഭിവൃദ്ധിക്കുവേണ്ടി മാത്രമുള്ളതാണെന്നും തന്റെ യത്നങ്ങൾമൂലം തനിക്കായി മാത്രം ഒരു ആദായം സ്വീകരിക്കണമെന്നു താൻ ഉദ്ദേശിക്കുന്നില്ലെന്നും ആയിരുന്നു.

പ്രസ്തുത പ്രസംഗം ചെയ്തതിന്റെശേഷം, ഏതാനും ദിവസം കഴിഞ്ഞു ബുക്കർ അതിന്റെ ഒരു പ്രതി ഐക്യനാടുകളിലെ ഭരണകർത്താവായ ബഹു. ഗ്രോവർ ക്ലീവ്ലണ്ടിനു അയച്ചിരുന്നു. അതിനു് ഇപ്രകാരം ഒരു മറുപടി അദ്ദേഹം അയച്ചു:—

ഗ്രെ ഗേബിൾസ്, ബസാർഡ്സ് ബേ, മാസ്സ്—,
ഒക്ടോബർ 6–1895.

ബുക്കർ ടി. വാഷിംഗ്ടൺ എസ്ക്വയർ,

മൈ ഡീയർ സർ,—

അററ്ലാൻറാ പ്രദർശനകാലത്തു നിങ്ങൾ ചെയ്ത പ്രസംഗത്തിന്റെ ഒരു പ്രതി അയച്ചുതന്നതിനു നിങ്ങളോടു ഞാൻ നന്ദി പറഞ്ഞുകൊള്ളുന്നു.

ഈ പ്രസംഗം നടത്തിയതിനു് ഞാൻ നിഷ്കളങ്കം നിങ്ങളെ അനുമോദിക്കുന്നു. ശ്രദ്ധയോടും രസത്തോടും ഞാൻ പ്രസംഗം വായിച്ചുനോക്കി. ഈ പ്രസംഗം ചെയ്യുന്നതിനു് ഒരു ഉചിതമായ സന്ദർഭം നിങ്ങൾ സമ്പാദിച്ചു എന്നതുകൊണ്ടുമാത്രം തന്നെ പ്രദർശനമൊട്ടാകെ വളരെ സഫലമായിട്ടുണ്ടു്. നിങ്ങളുടെ ജാതിക്കാരുടെ അഭ്യുദയത്തെ കാംക്ഷിക്കുന്ന സർവ്വന്മാരാലും നിങ്ങളുടെ വാക്കുകൾ ആദരണീയങ്ങളാണു്. അതിൽ പ്രസ്താവിച്ചിരിക്കുന്ന സാരോപദേശങ്ങൾ നിങ്ങളുടെ ജാതിക്കാർക്കു് ഉത്സാഹവും ഉണർച്ചയും ഉണ്ടാക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. പൌരത്വത്താൽ തങ്ങൾക്കു ലഭിക്കേണ്ട ഭാഗ്യങ്ങളോടു സ്വ

സ്വാതന്ത്ര്യങ്ങളും അവകാശങ്ങളും സമ്പാദിക്കാൻ അക്ഷീണമായി പരിശ്രമിക്കുന്നതിനു നമ്മുടെ സഹോദരന്മാരായ നീഗ്രോജനങ്ങളെ നിങ്ങളുടെ ഉപദേശം അത്യുത്സുകരാക്കിയില്ലെങ്കിൽ അതു ആശ്ചര്യകരമായിരിക്കും.!

എന്നു് യുവർസ് വെരി ട്രൂലി,—

ഗ്രോവർ ക്ലീവ്‌ലാണ്ടു് (ഒപ്പ്)

പിന്നീടു് മിസ്റ്റർ ക്ലീവ്‌ലാണ്ടു് ഉദ്യോഗമൊഴിഞ്ഞു പ്രദർശനസ്ഥലം സന്ദർശിച്ചപ്പോഴും ഞാൻ അദ്ദേഹത്തെ കണ്ടു. ഞങ്ങളുടെ അപേക്ഷയനുസരിച്ചു പ്രസിഡണ്ടു നീഗ്രോ-മന്ദിരത്തിൽ ഒരു മണിക്കൂർ താമസിച്ചു സാമാനങ്ങളും പരിശോധിക്കയും അവിടെയുണ്ടായിരുന്ന നീഗ്രോജനങ്ങളിൽ ഓരോരുത്തരോടും ഹസ്തഗ്രഹണംചെയ്തു, ഉപചരിക്കയും ചെയ്തു. ഈ സന്ദർശനത്തെപ്പററി പുസ്തകത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു.

മിസ്റ്റർ ക്ലീവ്‌ലാണ്ടിനെ ഞാൻ കണ്ട മാത്രയിൽ അദ്ദേഹത്തിന്റെ നിഷ്കപടതയും മഹത്വവും തന്മയമായ സന്മാർഗ്ഗശീലവും എന്നെ വിസ്മയിപ്പിച്ചു. അതിൽപിന്നീടു ഗൃഹത്തിലും ജോലിസ്ഥലങ്ങളിലുമായി അദ്ദേഹത്തെ പല തവണ ഞാൻ ചെന്നു കണ്ടിട്ടുണ്ടു്. ഓരോ അവസരത്തിലും അദ്ദേഹത്തോടു് എനിക്കുള്ള ബഹുമാനം വർദ്ധിച്ചുവന്നിരുന്നു. അററ്ലാന്റായിലെ നീഗ്രോ-പ്രദർശനമന്ദിരത്തെ സന്ദർശിച്ച അവസരത്തിൽ ആ ഒരു മണിക്കൂറു് അദ്ദേഹം അതിൽതന്നെ ലയിച്ചിരുന്ന വിധം പ്രകടമായിരുന്നു. ഒരു കോടീശ്വരനായ പ്രഭുവിനെ ഉപചരിക്കുന്ന വിധത്തിൽതന്നെ അദ്ദേഹം ജീർണ്ണവസ്ത്രധാരിണിയായ നീഗ്രോ വൃദ്ധയെയും ഉപചരിച്ചു. ചില നീഗ്രോജനങ്ങളുടെ അപേക്ഷയനുസരിച്ചു് അദ്ദേഹം തന്റെ പേരു പുസ്തകങ്ങളിലും കടലാസ്സുകഷണങ്ങളിലും എഴുതിക്കൊടുക്കയുംചെയ്തു. രാജ്യകാര്യസംബന്ധമായ ഒരു പ്രമാണത്തിൽ ഒപ്പിടുന്ന സമയം ഉള്ള ശ്രദ്ധയും സൂക്ഷ്മതയും ഈ പേരെഴുത്തു ജോലിയിലും അദ്ദേഹം കാണിച്ചു. മിസ്റ്റർ ക്ലീവ്‌ലാണ്ടു് എനിക്കു് അനേകവിധത്തിൽ സഹായം ചെയ്തിട്ടുണ്ടു്. വിദ്യാലയത്തിനായി ഞാൻ ആവശ്യപ്പെട്ടതെല്ലാം അദ്ദേഹം നടത്തിത്തന്നിട്ടുണ്ടു്. ചിലപ്പോൾ സ്വകാര്യം സംഭാവനചെയ്തും ചിലപ്പോൾ സ്വ[illegible]

ആവശ്യം ഉടനെ ഉണ്ടായതാണെന്നു് അവർ വിചാരിച്ചു. പ്രസംഗത്തിൽ തെക്കൻദിക്കിലെ വെള്ളക്കാരെപ്പററി ക്രമത്തിലധികം സ്തുതി ഉണ്ടായിരുന്നതല്ലാതെ നീഗ്രോജനങ്ങളുടെ ശരിയായ അവകാശങ്ങളെപ്പററി പ്രബലമായ പ്രസ്താവന ഇല്ലായിരുന്നു എന്നു നീഗ്രോജനങ്ങളിൽ ഏതാനുംപേർ സ്വല്പകാലം ഒരഭിപ്രായക്കാരായിരുന്നു എങ്കിലും ഒടുവിൽ അവരും അയാളുടെ വിശ്വാസത്തെയും പ്രവൃത്തിയേയും അനുകൂലിച്ചു.

അക്കാലത്തു സ്വജനങ്ങളിൽ ഒരു ഭാഗക്കാരുടെ ദ്വേഷം ജ്വലിപ്പിക്കത്തക്കവിധത്തിലുള്ള ഒരു കൃത്യം ബുക്കർ ചെയ്യാനിടയായി. പക്ഷേ ബുക്കർ നിർഭയശാലിയായിരുന്നു. ഈ സംഗതി ഉണ്ടായതു വിദ്യാലയസ്ഥാപനത്തിന്റെ പത്തുവർഷത്തിനിപ്പുറമായിരുന്നു. അതു് അയാളുടെ മനസ്സിൽനിന്നും ഇന്നും മാഞ്ഞിട്ടില്ല. 'ഔട്ട്ലുക്കു്' എന്ന മതധ്യപത്രികയുടെ അധിപരായ ഡാക്ടർ ലൈമൻ ആബ്ബട്ടിന്റെ അപേക്ഷപ്രകാരം ആ മാസികയിലേക്കു ബുക്കർ 'നീഗ്രോ പാതിരിമാരുടെ സ്ഥിതി' എന്ന വിഷയത്തെക്കുറിച്ചു് ഒരു ലേഖനം എഴുതി അയച്ചിരുന്നു. അതിൽ മതപ്രസംഗം ചെയ്യുന്നവരുടെ നീചകൃത്യങ്ങളേയും ന്യൂനതകളേയും സവിസ്തരം പ്രതിപാദിച്ചിരുന്നു. അടിമത്തത്തിൽനിന്നു വിടുതൽ കിട്ടി അധികകാലമായിട്ടില്ലാതിരുന്നതിനാൽ അന്നു, നീഗ്രോജനങ്ങളുടെ ഇടയിൽ യോഗ്യരായ പുരോഹിതന്മാർ ഉണ്ടായിട്ടില്ലായിരുന്നു. കാര്യം യഥാർത്ഥമായിരുന്നു എങ്കിലും കറുത്ത പാതിരിമാരുടെ ഇടയിൽ ഈ ലേഖനം വലുതായ ക്ഷോഭം ജനിപ്പിച്ചു. ഈ വക്കാരുടെ യോഗങ്ങളിലെല്ലാം ബുക്കരുടെ പ്രവൃത്തി അനുചിതവും അനാവശ്യവും അധികപ്രസംഗവും ആണെന്നു ഐകമത്യമായി പ്രസ്താവിക്കപ്പെട്ടു. അതുകൊണ്ടും അരിശം തീരാതെ അവർ ചില ലഘുപത്രികകൾ പ്രസിദ്ധപ്പെടുത്തി. ബുക്കരുടെ പാഠശാലയിൽ ജനങ്ങൾ കുട്ടികളെ അയയ്ക്കുന്നതു ദോഷകരമായിരിക്കുമെന്നുപോലും അവർ പ്രസ്താവിച്ചുതുടങ്ങി. അതിനുപുറമേ മാതാപിതാക്കന്മാരെ ചെന്നുകണ്ടു പ്രസംഗം ഉപദേശിച്ചു കുട്ടികളെ ടസ്കജി പാഠശാലയിൽ അയയ്ക്കാതിരിക്കാൻ ഉത്സാഹിപ്പിക്കുന്നതിനുവേണ്ടി ഒരു പാതിരിയെ ഒരു സംഘക്കാർ നിയോഗിക്കയും ചെയ്തിരുന്നു. ഈ വൈരംകൊണ്ടു ബുക്കർക്കോ പാഠശാലയ്ക്കോ ഗണ്യമായ ന്യൂനത യാതൊന്നും ഉണ്ടായി

ട്ടിരുന്നു മാത്രമല്ല; പ്രസംഗകനായ പാതിരിപോലും തന്റെ കുട്ടിയെ പ്രസ്തുത വിദ്യാലയത്തിൽനിന്നു പിൻവലിച്ചില്ലാ എന്നുള്ളതും പ്രസ്താവയോഗ്യമാണു്. മററുള്ളവരുടെ വിഷയത്തിൽ എന്തുതന്നെ പറകയോ പ്രവർത്തിക്കയോ ചെയ്തു എങ്കിലും അയാളും തന്റെ പുത്രനെ ആ വിദ്യാലയത്തിൽതന്നെ പഠിപ്പിക്കയാണു ചെയ്തതു്. മതപ്രചാരകസംഘക്കാരുടെ വകയായിരുന്ന മിക്ക പത്രങ്ങളും പുറമെ ചില അന്യപത്രങ്ങളും ഡുബൊയിയെ ആക്ഷേപിക്കയും, അയാളോടു തന്റെ നിരർത്ഥപ്രലാപം പിൻവലിക്കണമെന്നു് അഭിപ്രായപ്പെടുകയും ചെയ്തിരുന്നു.

ഈ ക്ഷോഭണയിൽ ഡുബൊ വ്യാഖ്യാനമായോ പ്രത്യാഖ്യാനമായോ ഒരു വാക്കും ഉച്ചരിച്ചിരുന്നില്ല. താൻ അസത്യമായതു പ്രചരിപ്പിച്ചിട്ടില്ലായെന്ന ബോധം അയാളെ ധൈര്യപ്പെടുത്തിയിരുന്നു. കാലക്രമത്തിൽ ഡുബൊയുടെ പ്രസ്താവനയുടെ സത്യം പരമാർത്ഥമായിത്തീരുകയും പാതിരിമാരുടെ സ്ഥിതിയിൽ ഗണ്യമായ വ്യത്യാസം ഉണ്ടാകയും ചെയ്തു. എന്നുമാത്രമല്ല ഒരു മതപ്രചാരകസംഘത്തിന്റെ മുഖ്യനായ ഒരാൾ, 'നിങ്ങളുടെ വാക്കുകൾ ഒട്ടുംതന്നെ അതിരുകവിഞ്ഞവയല്ല; നിങ്ങൾ പറഞ്ഞതു വളരെ ശാന്തമായിപ്പോയി' എന്നു് അയാളോടു തന്നെ ഒരിക്കൽ പ്രസ്താവിച്ചു. കാലതാമസംകൂടാതെ പൊതുജനാഭിപ്രായം തന്നെയും പുരോഹിതന്മാരുടെ സ്ഥിതിയെ ഉദ്ധരിക്കുന്നതിനുവേണ്ടി പ്രയത്നിച്ചുതുടങ്ങി. ഇപ്പോൾ മതാലയങ്ങളിലെ കർമ്മകർത്താക്കന്മാരായിരിക്കുന്നവർ പ്രായേണ യോഗ്യന്മാരായി വന്നിട്ടുള്ളതിനു കാരണം ഡുബൊയുടെ സത്യസന്ധമായ ആക്ഷേപമായിരുന്നു എന്നു പല പാതിരിമാരും അയാളോടു പറഞ്ഞിട്ടുണ്ടു്. അയാളെ ഒരുകാലത്തു് ആക്ഷേപിക്കയും വെറുക്കയും ചെയ്ത പലരും ഒടുവിൽ അയാളോടു നന്ദി പറഞ്ഞിട്ടുള്ളതു് അയാൾക്കു സന്തോഷത്തിനു കാരണമായിത്തീർന്നു.

ഇക്കാലത്തു അററ്ലാന്റാ പ്രദേശത്തിലെ സമാധാനവിധികർത്താക്കന്മാരുടെ സമാജത്തിന്റെ അഗ്രാസനാധിപതിയായി നിയമിക്കപ്പെട്ട ജാൺ ഹാപ്കിൻസ് മഹാകലാലയത്തിലെ അദ്ധ്യക്ഷൻ ഡാക്ടർ ഗിൽമാൻ, ഡുബൊയോടു് ആ സമാജത്തിലെ ഒരു അംഗമായിരിപ്പാൻ മനസ്സുണ്ടോ എന്നു എഴുതിച്ചോദിച്ചു. എഴുത്തു് ഇപ്രകാരം ആയിരുന്നു:—

ജാൺ ഹാപ്കിൻസ് മഹാകലാലയം, ബാൾട്ടിമോർ,
അദ്ധ്യക്ഷമന്ദിരം സെപ്റ്റംബർ 30,1895.

പ്രിയപ്പെട്ട മിസ്റ്റർ വാഷിംഗ്ടൺ,—അററലാന്റായിൽ വിദ്യാഭ്യാസകാൎയ്യാലയത്തിൽ പ്രദർശനസംബന്ധമായി ഏൎപ്പെടുന്ന സമ്മാനവിധികൎത്താക്കന്മാരുടെ സമാജത്തിലെ ഒരംഗമാകാൻ നിങ്ങൾക്കു സമ്മതമുണ്ടായിവരുമോ? എങ്കിൽ നിങ്ങളുടെ പേരും ലിസ്റ്റിൽ ചേർക്കാൻ ഞാൻ സന്തോഷമുള്ളവനായിരിക്കുന്നു. മറുപടി കമ്പിവഴി അയയ്ക്കണം.

എന്നു്,

നിങ്ങളുടെ ഏററവും വിശ്വസ്തനായ
ഡി. സി. ഗിൽമാൻ (ഒപ്പു്)

പ്രദർശനാരംഭദിവസം പ്രസംഗിക്കാൻ ക്ഷണിക്കപ്പെട്ടതിനേക്കാളും ഉപരിയായ ബഹുമതിയായിരുന്നു, ഈ നിയമനം എന്നു ബുക്കർ അതുകേട്ടതോടുകൂടി വിചാരിച്ചു. തടസ്ഥനോ സാമാജികനോ എന്ന നിലയിൽ അയാൾ വെള്ളക്കാരുടെയും കറുത്തയാളുകളുടെയും വിദ്യാലയങ്ങളിൽനിന്നു് അയയ്ക്കപ്പെട്ട സാമാനങ്ങളെ പരിശോധിച്ചു അഭിപ്രായം പറയണമായിരുന്നു. അയാൾ ജോലിയേററു് ഒരുമാസക്കാലം പ്രദർശനസ്ഥലത്തിൽ താമസിച്ചു. പരിശോധകസമാജത്തിൽ അറുപതു അംഗങ്ങൾ ഉണ്ടായിരുന്നു. അവരിൽ മിക്കവരും തെക്കൻസംസ്ഥാനങ്ങളിലെ വെള്ളക്കാരായിരുന്നു; അനേകംപേർ കലാശാലാദ്ധ്യക്ഷന്മാരും വൈദ്യന്മാരും ഗ്രന്ഥകാരന്മാരും ആയിരുന്നു. ബുക്കർ ഏർപ്പെട്ടിരുന്ന പ്രത്യേക യോഗംകൂടിയപ്പോൾ സാമാജികന്മാരിൽ ഒരാൾ,—മിസ്റ്റർ തോമസ്സ് നെൽസൺ പേയ്ജ്—അയാളെ ആ വകുപ്പിന്റെ കാൎയ്യദർശിയാക്കണമെന്നു് അഭിപ്രായം പറഞ്ഞു. അനേകം ദക്ഷിണാത്യരാൽ അലംകൃതമായിരുന്ന യോഗം യാതൊരു സംശയവും കൂടാതെ അതു സ്വീകരിച്ചു. എല്ലാവരും അയാളോടു ബഹുമാനപുരസ്സരം പെരുമാറിയിരുന്നു.

നീഗ്രോ ജാതിക്കാർക്ക് രാജ്യകാൎയ്യങ്ങളിൽ എത്രത്തോളം പ്രവേശം ഉണ്ടാകുന്നതു ഗുണപ്രദമായിരിക്കുമെന്ന ബുക്കറോടു

ചലനം ഫോരിച്ചിട്ടുണ്ടു്. അയാളുടെ മറുപടി ഇപ്രകാരം ആയിരുന്നു:—"അററ്ലാന്റായിൽവച്ചുണ്ടായ് അനുഭവത്താൽ എനിക്കു് ആ സംഗതിയെക്കുറിച്ചു അഭിപ്രായം പറവാൻ എളുപ്പമുണ്ടു്. ശ്രേണി, സദാചാരം, സമ്പന്നത ഇവസ്വരൂപമായുള്ള പൌരാധികാരം കാലാന്തരത്തിൽ നീഗ്രോജനങ്ങൾക്കു് അനുവദിക്കപ്പെട്ടും, എന്നാണു് എന്റെ ദൃഢമായ വിശ്വാസം. ആ ഭാഗ്യം പുറമേനിന്നോ കൃത്രിമമായോ ഉണ്ടാക്കപ്പെടുന്ന നിർബ്ബന്ധങ്ങളാലല്ല സാധിക്കേണ്ടതു്. ദാക്ഷിണാത്യർ തന്നെ നീഗ്രോജനങ്ങൾക്കു് അധികാരം നൽകും; അവർ തന്നെ ഉപദേശം കൊടുത്തു് ഇവരെ ഉച്ചസ്ഥാനത്തിൽ വച്ചു പരിപാലിക്കും എന്നാണു് എന്റെ അഭിപ്രായം. അന്യപ്രേരണ കൂടാതെ സ്വന്ത മനസ്സാലെ തന്നെയാണ നീഗ്രോജനങ്ങൾക്ക തങ്ങടെ സ്വാതന്ത്ര്യം കൊടുക്കുന്നതെന്നു ധാരണമാക്ക തോന്നിത്തുടങ്ങുംതോറും അവർ പൂർവികന്മാരായ ഇവക്കു് ഉൽകർഷം നൽകുന്നതാണു്. വാസ്തവത്തിൽ അതു് ഇപ്പോഴും തന്നെ ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. സ്വല്പം വ്യാഖ്യാനിക്കാം! അററ്ലാന്റാ പ്രദർശനത്തിനു് ഏതാനും മാസം മുമ്പു് ഒരു നീഗ്രോ മനുഷ്യൻ ഉത്സവാഘോഷത്തെ സംബന്ധിച്ചു പ്രാരംഭദിവസം ഒരു പ്രസംഗം ചെയ്യണമെന്നും, അതിന്റെ ശേഷം അയാളും സമാനാധികാരികളായിട്ടുള്ളവരുടെ യോഗത്തിൽ ഒരംഗമായിരിക്കണമെന്നും ഒരഭിപ്രായം ഉത്തരരാജ്യത്തിലെ പത്രങ്ങളും സഭാംഗങ്ങളും നിർബ്ബന്ധമായി പുറപ്പെടുവിച്ചിരുന്നുവെങ്കിൽ ദക്ഷിണ രാജ്യക്കാർ എന്റെ ജാതിക്കാർക്കു് ഈ ബഹുമതി നൽകുമായിരുന്നോ? ഇല്ല, എന്നു ഞാൻ വിചാരിക്കുന്നു. നീഗ്രോ ജാതിക്കാരിൽ കണ്ട യോഗ്യതയെപ്പററി അവർക്കു് ഉണ്ടായിട്ടുള്ള സന്തോഷം വെളിപ്പെടുത്തേണ്ടതു തങ്ങളുടെ ധർമ്മമാണെന്നു കരുതിയാണു്, അററ്ലാന്റായിലെ മഹാജനങ്ങൾ ഇപ്രകാരം പ്രവർത്തിച്ചതു്. നിറവും ജാതിയും വകവയ്ക്കാതെ യോഗ്യർ യോഗ്യരെ അറിയുമെന്നുള്ളതു സാർവത്രികമായ ലോകവിധിയാണു്. സ്വന്തമായ ഈ മാനുഷഗുണം ഒരിക്കലും അശേഷം ഇല്ലാതാകുന്നതല്ല. ധനം, ബുദ്ധിശക്തി, സദാചാരം ഇവയിൽ ഉള്ള അഭിവൃദ്ധിയെ അടിസ്ഥാനമാക്കി സാവധാനമായും ദൃഢമായും നീഗ്രോരാജ്യാധികാരമണ്ഡലത്തെ നിശ്ചിക്കുന്നതു നീഗ്രോജനങ്ങളുടെ ധർമ്മയത്നം ആയിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. കാലക്രമത്തിൽ നീഗ്രോജനങ്ങൾക്ക പൂർണ്ണമായ അധികാരം സിദ്ധിക്കുമെന്നാണു് എന്റെ വിശ്വാസം."

# അദ്ധ്യായം 15.

## മഹാസഭകളിൽ ശ്രോതവ്യമായ പ്രസംഗം ചെയ്യുന്നതിന്റെ രഹസ്യം എന്തെന്ന്.

അററ്ലാന്റായിൽവച്ചു ഞാൻ ചെയ്ത പ്രസംഗത്തെപ്പററി പൊതുജനങ്ങൾക്കുണ്ടായ അഭിപ്രായം എന്തായിരുന്നു, എന്നറിയാനായി ന്യൂയാർക്ക് വേൾഡ് എന്ന പ്രസിദ്ധ വൃത്താന്തപത്രികയിൽ അതിന്റെ ലേഖകനായ മിസ്റ്റർ ജെയിംസ് ക്രീൽമാൻ കമ്പിമാർഗ്ഗം അയച്ചിരുന്ന വിവരണത്തിൽനിന്ന് ഒരു ഭാഗം ഇവിടെ പകർത്തുന്നു:—

അററ്ലാന്റാ സെപ്റ്റംബർ 18.

പ്രസിഡന്റു ക്ലീവ്ലാന്റ് അററ്ലാന്റാ പ്രദർശനത്തിലെ യന്ത്രജാലത്തിന്റെ വേല ആരംഭിക്കുന്നതിനുള്ള വിദ്യുൽകണികയെ നയിപ്പാൻവേണ്ടി ഗ്രേ ഗേബിൾസ് എന്ന സ്ഥലത്തു താമസിക്കുന്ന ഈ അവസരത്തിൽ അനേകം വെള്ളക്കാരാൽ നിബിഡമായ ഒരു മഹാസദസ്സിൽ, ഒരു നീഗ്രോ മോസസ്സിൽനിന്ന് ഒരു പ്രസംഗം ചെയ്തിരിക്കുന്നു. തെക്കൻ ദേശത്തിലെ ചരിത്രത്തിൽ ഇത് ഒരു പ്രധാന സംഭവമായി ഗണിക്കപ്പെടേണ്ടതാണ്. ജാർജിയായിലെയും ലൂയിസിയാനായിലെയും പൌരന്മാരിൽ ഏതാനംപേർ ചേർന്നിട്ടുള്ള ഭടസമൂഹത്തോടുകൂടി കുറെ നീഗ്രോ ഭടന്മാരും പ്രദർശനശാലയിലേക്കുള്ള ഘോഷയാത്രയിൽ ചേർക്കപ്പെട്ടിട്ടുണ്ടായിരുന്നു. അത്ഭുതപൂർവമായ ഈ രണ്ടു കാര്യങ്ങളെയും അസാധാരണമായ മാഹാത്മ്യം മൂലം നഗരവാസികളെല്ലാം ഇന്നേ ദിവസം ആഹ്ലാദഭരിതരായിരിക്കുന്നു. ടസ്കീജിയിലെ സാങ്കേതികകലാശാലയിൽ അദ്ധ്യക്ഷനായ പ്രൊഫസർ ടി. വാഷിങ്ടൺ പ്രസംഗിക്കാനായി സഭാമണ്ഡപത്തിൽ എഴുന്നേററ അവസരത്തിൽ അയാളുടെ കണ്ണു സൂര്യപ്രകാശംകൊണ്ടും നി[illegible]കൊണ്ടും പ്രജ്വലിതമായിരുന്നു. ആ മനുഷ്യന്റെ വാക്കുകൾ അമേരിക്കയിൽ ആസകലം ഗുണപ്രദമായ ഒരു ഇളക്കം ഉണ്ടാക്കുന്നവിധം നിപുണമായിരിക്കുമെന്ന് ഒരു സഹൃദയൻ എന്നോടു പറഞ്ഞു. വെള്ളക്കാരായ സ്ത്രീപുരുഷന്മാർ നിറഞ്ഞിട്ടുള്ള ഒരു യോഗത്തിൽ കറുത്ത മനുഷ്യൻ ഇത്രപ്രധാനമായി സംസാരി

ഫലവും ഉള്ള പ്രസംഗമായിരുന്നു നമ്മുടെ കറുത്ത മനുഷ്യന്റേതു് എന്നു പറയാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. തന്റെ ജാതിക്കാരെ-ബന്ധനത്തിൽ ഇരുത്തുന്നതിനായി ഒരുകാലം പടവെട്ടിയവരായിരുന്ന ജനങ്ങളുടെ മദ്ധ്യേ നിന്നു്, ഈ കറുത്ത നിറമുള്ള നീഗ്രോ മനുഷ്യൻ അയാളുടെ ജാതിക്കാർക്കുവേണ്ടി ധീരതാഭിമാനത്തോടുകൂടി ഗംഭീരസ്വരത്തിൽ, പ്രസംഗംചെയ്തതു് ഒരു അത്ഭുതപൂർവ്വമായ സംഭവം തന്നെയായിരുന്നു. സദസ്യരുടെ ഹസ്തതാഡനശബ്ദവും, അനുമോദനസ്ഫുരണവും ക്രമാധികം വർദ്ധിച്ച സമയത്തും അയാളുടെ മുഖത്തിൽ വിളങ്ങിക്കൊണ്ടിരുന്ന വിനയവിശേഷത്തിൽ യാതൊരു വ്യത്യാസവും കാണപ്പെട്ടില്ല.

ഈ പ്രസംഗം കേട്ടുകൊണ്ടിരുന്ന അനേകം നീഗ്രോജനങ്ങൾ അതിന്റെ അവസാനത്തിൽ, തങ്ങൾ അറിയാതെതന്നെ ഇടവിടാതെ സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടിരുന്നതു ഞാൻ കണ്ടു. ജീർണ്ണവസ്ത്രധാരിയായ ഒരു കറുത്തിരുന്ന കിഴവൻ നീഗ്രോ, തറയിൽ കുത്തിയിരുന്നുകൊണ്ടു വിറയ്ക്കുന്ന മുഖം ഉയർത്തി ഇറിച്ചു കണ്ണുകളോടുകൂടി വാഗ്മിയെത്തന്നെ നോക്കിക്കൊണ്ടിരുന്നു. വലുതായ സന്തോഷധ്വനിയുയർന്നപ്പോഴെല്ലാം ആ സാധു സന്തോഷപാരവശ്യത്താൽ കരഞ്ഞുപോയി. പ്രസംഗം അവസാനിച്ചയുടനെ ഗവർണർ ബുള്ളക്കു് ഓടിപ്പോന്നു ചെന്നു് ആ വാഗ്മിയുടെ കൈ പിടിച്ചു കുലുക്കുന്നതു ഞാൻ കണ്ടു. അപ്പോൾ ജനങ്ങൾ ഒരുവണകൂടി ഹസ്തതാഡനത്താൽ ആ കൃത്യത്തെ അഭിനന്ദിച്ചു. കുറേനേരം അവർ ഇരുവരും ഹസ്തഗ്രഹണം ചെയ്തുകൊണ്ടു് അഭിമുഖമായി നിന്നിരുന്നു.[9]

ഈ അററ്ലാൻറാ-പ്രസംഗകാലത്തിനിപ്പുറം, ഒന്നുകിലും പോലെ ഓരോരുത്തരുടെ അപേക്ഷപ്രകാരം അയാൾ അനേകം സ്ഥലങ്ങളിൽ പോയി സംസാരിച്ചിരുന്നു. തന്റെ ജാതിക്കാരുടെ അഭിവൃദ്ധിമാർഗ്ഗങ്ങളെപ്പററി പ്രസ്താവിക്കുന്നതു് എവിടെയെല്ലാം ഗുണപ്രദമാകുമെന്നു് അയാൾ വിചാരിച്ചുവോ, മിക്കവാറും ആ സ്ഥലങ്ങളിൽ മാത്രമേ അയാൾ പ്രസംഗം നടത്തിവന്നുള്ളു. തന്റെ ജീവിതവൃത്താന്തത്തെയും, സജ്ജനങ്ങളുടെ ആവശ്യങ്ങളെയും പററി സംസാരിക്കാൻ പൂർണ്ണസ്വാതന്ത്ര്യം അയാൾ ആവശ്യപ്പെട്ടിരുന്നു. പ്രസംഗം ചെയ്യുന്നതു് ഒരു തൊഴിലായോ വ്യാപാരമായോ ഞാൻ വച്ചിട്ടില്ലെന്നും തനിക്കു് അതിൽനിന്ന് യാതൊരാദാ-

ന്യവും വേണ്ട എന്നും ബ്രൂക്കർ അപേക്ഷകന്മാരെ ഗ്രഹിപ്പിച്ചിട്ടുണ്ടായിരുന്നു.

തന്റെ പ്രസംഗം കേൾക്കാൻ ജനങ്ങൾ ഇഷ്ടപ്പെടുന്നതിന്റെ കാരണം എന്തായിരിക്കുമെന്നു ബ്രൂക്കർ മനസ്സിലാക്കിയിരുന്നില്ല. പലപ്പോഴും അയാൾ ഇതിനെപ്പറ്റി വിചാരിച്ചിരുന്നു. അസംഖ്യം ജനങ്ങൾ സമ്മേളനത്തിൽ പ്രവേശിച്ചുകണ്ടു, താൻ ഇനി അവരുടെ സമയം വൃഥാ പോക്കുകയില്ലാ എന്നു വിചാരിച്ചു ബ്രൂക്കർ പരിതപിച്ചിട്ടുണ്ടു്. വിസ്കോൺസിൻ പട്ടണത്തിൽ ഒരു സാഹിത്യസമാജത്തിന്റെ ഒരു യോഗത്തിൽവെച്ചു പ്രസംഗം ചെയ്യാമെന്നു് അയാൾ ഏറ്റിരുന്നു. പ്രസംഗസമയത്തിനു് ഒരു മണിക്കൂർ മുമ്പു ഒരു ഘോരമായ ഹിമവർഷം തുടങ്ങി, വളരെ നേരം നിന്നു. അന്നു സഭ നടക്കുകയില്ലെന്നു വിചാരിച്ചു് അയാൾ പ്രസംഗസ്ഥലമായിരുന്ന പള്ളിയിൽ ചെന്നപ്പോൾ, അവിടെ ജനങ്ങളുടെ വലിയ കൂട്ടം ഉണ്ടായിരുന്നു. ആശ്ചര്യത്താൽ ഉണ്ടായ ഉദ്വേഗം അയാളെ സംഭ്രമിപ്പിച്ചു.

അനേകം ജനങ്ങളുടെ മദ്ധ്യേ പ്രസംഗിക്കുന്ന അവസരത്തിൽ തനിക്കു സമാധാനം ഉണ്ടായിട്ടില്ല എന്നു് അനേകംപേർ ബ്രൂക്കറോടു ചോദിച്ചിട്ടുണ്ടു്. അതിനെപ്പറ്റി ബ്രൂക്കർ ഇപ്രകാരം എഴുതിയിരിക്കുന്നു:—"സംസാരിക്കുന്നതിനു മുമ്പായി എനിക്കു വല്ലാത്ത അസ്വാസ്ഥ്യം തോന്നാറുണ്ടു്. ചിലപ്പോൾ ഉണ്ടാകുന്ന മനസ്സംഭ്രമം നിമിത്തം ഇനി ഈ ജോലി മതിയാക്കണമെന്നുകൂടി ഞാൻ വിചാരിച്ചിട്ടുണ്ടു്, ചിലപ്പോൾ ഒരു വല്ലാത്ത പ്രസംഗത്തിനു മുമ്പും പിമ്പും എനിക്കു തോന്നിയിട്ടുണ്ടു്. ഞാൻ പറയണമെന്നു കരുതിവച്ചിരുന്ന മുഖ്യസംഗതി പറയാൻ വിട്ടുപോയല്ലോ എന്നു പലപ്പോഴും ഞാൻ പശ്ചാത്തപിച്ചിട്ടുണ്ടു്. എന്നാൽ എല്ലാ അവസരങ്ങളിലും ഒരു പത്തു മിനിട്ടു കഴിയുമ്പോഴേക്കു എനിക്കു ഒരുമാതിരി ധൈര്യവും സഭാവാസികൾക്കു് എന്നിൽ സ്നേഹപൂർവമായ ഉന്മുഖത്വവും ഉണ്ടാകാറുണ്ടു്. തന്റെ ശക്തിയാൽ ആകർഷിക്കപ്പെട്ട ഒരു മഹാജനസംഘം, താൻ സംസാരിക്കുന്നതിനെ സശ്രദ്ധം ശ്രവിക്കുന്നുണ്ടെന്നു് അറിയുമ്പോൾ പ്രസംഗകന്നു തോന്നുന്ന സന്തോഷം നിസ്തുല്യമാണല്ലോ. ദർശിക്കാനും സ്പർശിക്കാനും കഴിയുന്ന ഒരു വസ്തുവിനോടു സദൃശമായ വക്താവിന്റെയും ശ്രോതാക്കളുടെയും ഇടയിലുള്ള സ്നേഹവും ഐക്യവും

ആകുന്നതു്. വിരുദ്ധാഭിപ്രായക്കാർ സദസ്യരിൽ ഉണ്ടെങ്കിലു- സംശയി മുഖഭാവത്തിൽനിന്നും എനിക്കു ധരിക്കാൻ കഴിയുന്നതു- കൊണ്ടു അവരെ എന്റെ വശത്തേക്കു് ആകർഷിക്കുന്നതിനു ഞാൻ യത്നംചെയ്യു പതിവാണു്. ഒരായിരം ആളുകളുള്ള ഒരു സദസ്സിൽ തന്നെയും എന്റെ അഭിപ്രായത്തോടു യോജിക്കാത്ത- യോ സംശയമോ അവിശ്വാസമോ ആക്ഷേപമോ മററോ കൊണ്ടു പ്രസംഗവിഷയത്തെ അനുമോദിക്കാത്തതായ ഒരുവൻ ഉണ്ടാ- യാൽ ഞാൻ ക്ഷണം അയാളെ കണ്ടറിയുന്നതാണു്. പിന്നീടു് എ- ന്റെ വേല അയാളുടെ അനുമതി സമ്പാദിക്കാനുള്ള ശ്രമമാണു്. അയാൾക്കു പ്രസ്തുത വിഷയത്തിൽ രസം തോന്നിപ്പിക്കുന്നതു- കാണാൻ എനിക്കു വളരെ രസമുണ്ടാകുന്നു്. അപ്രകാരമുള്ള ആളു- കൾക്കു നിരീക്ഷണം കഥാത്മകമായുള്ള വ്യാഖ്യാനങ്ങൾ ആകുന്നു. കേവലം കഥ പറയുന്നതിനു മാത്രമായി ഞാൻ ആയാ- സപ്പെടുക പതിവില്ല. അങ്ങനെ ചെയ്യുന്നതു സദസ്യർക്കു രുചി- കരമായി ഭവിക്കുന്നില്ല.

പ്രസംഗിക്കണം എന്നു മാത്രം ഉദ്ദേശിച്ചു സംസാരിക്കുന്ന- വരും തനിക്കും സദസ്യർക്കും അന്യായമായ അപകാരമാണു ചെ- യ്യുന്നതു്. സാരമായ കാര്യം എന്തെങ്കിലും ജനങ്ങളെ അറിയി- ക്കണമെന്നായി ഉണ്ടെന്നു ഏറെയെപ്പറ്റി വിചാരിക്കുന്നവൻ മാത്രമേ അതിനെപ്പററി സംസാരിക്കാൻ ഒരുമ്പെടാവൂ എന്നാണു എന്റെ അഭിപ്രായം. ഒരുത്തനോ ഒരു കാര്യത്തിനോ വല്ലതും ഗുണം ഉണ്ടാകണമെങ്കിൽ തനിക്കു ചിലതു പറയുവാനുണ്ടെന്നു വിചാ- രിക്കുന്ന ആരും സഭയിൽ സംസാരിച്ചുകൊള്ളട്ടെ; അതിൽ വാക്കു് സാമർത്ഥ്യവിധികൾ ഒന്നും ഒരിക്കലും അയാൾക്കു് അധികം ഉപകരിക്കുമെന്നു ഞാൻവിചാരിക്കുന്നില്ല. ഭാഷാനിയമം, യതി, ശബ്ദം ഇത്യാദികളെപ്പററിയുള്ള വിധികൾ അവശ്യം അനുകരി- ണീയങ്ങൾതന്നെ എങ്കിലും അവയിൽ ഒന്നിനും ഉപന്യാസത്തി- ന്റെ ജീവനായിരിക്കാൻ കഴിയുന്നില്ല. എന്നാൽ ഒരു പ്രസംഗം ചെയ്യേണ്ടതായി വരുന്ന അവസരത്തിൽ ഞാൻ ഔചിത്യമാനങ്ങ- ളും അലങ്കാരികവിധികളും വിസ്മരിക്കയും, സദസ്യരെയും അപ്രിയം ചെയ്യിക്കയും ആണു് എനിക്കു് ഇഷ്ടമായിരിക്കുന്നതു്. പ്രസംഗം നടന്നുകൊണ്ടിരിക്കുമ്പോൾ ആരെങ്കിലും എഴുന്നേററു പോകുന്നതു് എനിക്കു പരമസങ്കടമായിട്ടുള്ളതാണു്. അതിനു് ഇടകൊടുക്കാതെ ഇരിക്കുന്നതിനുവേണ്ടി ആകുംവണ്ണം എന്റെ

യം അടിസ്ഥാനമില്ലാത്തതും ഭയങ്കരവുമായ ഒരു മിത്ഥ്യാവാദമാകുന്നു. ഞാൻ ഇരുപതിലധികം സംവത്സരക്കാലം ഈ ജാതിക്കാരുടെ സ്ഥിതി കണ്ടറിഞ്ഞിട്ടുള്ളവനാണു്. സമ്പത്തു്, വിദ്യാഭ്യാസം, ആചാരശുദ്ധി ഈ വിഷയങ്ങളിൽ നീഗ്രോജാതിക്കാർക്കു ഗണ്യമായ അഭിവൃദ്ധി ഉണ്ടായിവരുന്നു എന്നുള്ളതിനു സംശയമില്ല. ന്യൂയോർക്ക് നഗരത്തിൽ ചില വീഥികളിൽ താമസിച്ചുവരുന്ന കപ്പിരികളുടെ നടവടിയെ പ്രമാണമാക്കി വെള്ളക്കാരുടെ ആചാരത്തെപ്പറ്റി ദോഷകരമായ ഒരു സാമാന്യവിധി കല്പിക്കുന്നതു് എന്തൊരു മൂഢതയായിരിക്കും!

അറ്റ്ലാന്റാ പ്രദർശനം സംബന്ധിച്ചുണ്ടായ പ്രസംഗത്തിനിപ്പുറം ബുക്കർ ഒരു പ്രധാനമായ പ്രസംഗം ചെയ്തതു 1897-ൽ ബോസ്റ്റൻ നഗരത്തിൽവച്ചു റോബർട്ടു് ഗോൾഡ്ഷാ സ്മാരകസ്ഥാപനസമയത്തായിരുന്നു. സമ്മേളനം നടന്നതു ബോസ്റ്റണിലെ സംഗീതാലയത്തിൽ, ഗവർണ്ണർ റോജർ വാൾകാട്ടിന്റെ അദ്ധ്യക്ഷതയിലായിരുന്നു. ഗവർണ്ണർ ഇരുന്ന തട്ടിൽ അനേകം ഉദ്യോഗസ്ഥന്മാരും പ്രശസ്തരായ പൌരന്മാരും ഉണ്ടായിരുന്നു. അന്നത്തെ നടവടികളെയും ബുക്കരുടെ പ്രസംഗത്തെയുംപറ്റി, ഒരു ബോസ്റ്റൻപത്രം, ഇപ്രകാരം വർണ്ണിച്ചിട്ടുണ്ടു്.

ഇന്നലെ ഉച്ചതിരിഞ്ഞു, സംഗീതാലയത്തിൽ വച്ചു മനുഷ്യർ തങ്ങളിലുള്ള സഹോദരത്വത്തിന്റെ സൂചകമായി നടത്തപ്പെട്ട യോഗത്തിലെ സാരമായ സംഗതി ടസ്കിജിയിലെ നീഗ്രോപ്രസിഡണ്ടിന്റെ അതിവിശിഷ്ടമായ പ്രസംഗം ആയിരുന്നു. ബുക്കർ ടി. വാഷിംഗ്ടൺ കഴിഞ്ഞ ജൂൺമാസത്തിൽ ഹാർവേർഡ് എം.എ. ബിരുദം സമ്പാദിച്ചു. തന്റെ ജാതിക്കാരിൽ ആദ്യമായി ഈ ബഹുമതിക്കു് അർഹനായിട്ടുള്ളതു ഇദ്ദേഹമാണു്. ഈ നാട്ടിൽ പ്രായംകൊണ്ടു് അഗ്രഗണ്യമായ സർവ്വകലാശാല ഇദ്ദേഹത്തിനു ബഹുമാനമായി ഈ സ്ഥാനം നൽകിയിട്ടുള്ളതു്, ഇദ്ദേഹം സ്വജാതിക്കാരുടെ നേതൃത്വത്തെ ബുദ്ധിപൂർവം വഹിച്ചു പോരുന്നതിനാലാണു് എന്നു ഗവർണ്ണർ വാൾകാട്ടുപറഞ്ഞു. കൈത്തിരിക്കുകൊണ്ടു നിറഞ്ഞതും, ജനങ്ങളുടെ ഉത്സാഹവും സന്തോഷവും കൊണ്ടു് ഉല്ലസിതവുമായ സദസ്സിൽ മിസ്റ്റർ വാഷിംഗ്ടൺ എഴുന്നേറ്റപ്പോൾ മാസ്സച്ചൂസെറ്റ്സ്, പഴയകാലത്തിൽ അടിമവ്യാപാരത്തിന്റെ നേരെ കാണിച്ച വിദ്വേഷ

ണ്ടി:—പ്രസ്തുതയുദ്ധകാലത്തു നീഗ്രോ ജനങ്ങൾ ചെയ്തിട്ടുള്ള ധീര കൃത്യങ്ങളുടെ വിസ്തൃതമായ ചരിത്രം നിങ്ങളുടെ അറിവിൽ പെട്ടപ്പോൾ—അതായതു് ആ ചരിത്രത്തെ ഞങ്ങൾക്ക സ്വാതന്ത്ര്യം തരുന്നതിനുവേണ്ടി ഉണ്ടായ യുദ്ധത്തിൽ ഏർപ്പെട്ട വടക്കൻ വെള്ളക്കാരനും ഞങ്ങളുടെ ഉടമസ്ഥനായിരുന്ന തെക്കൻ വെള്ളക്കാരനും പറഞ്ഞുകേൾക്കുമ്പോൾ ഈ അഭിപ്രായത്തിന്റേയും അഭിലാഷത്തിന്റേയും വൈചിത്ര്യത്തെപ്പററി ചിന്തിക്കുവിൻ—തങ്ങളുടെ ജീവനെ സ്വാതന്ത്ര്യത്തിന്റെ ഉൽഗതിക്കായി ത്യജിപ്പാൻ സന്നദ്ധരായ നീഗ്രോ ജനങ്ങൾക്കു് ഈ ദേശവാസികൾക്കുള്ള ഉത്തമമാർഗ്ഗങ്ങൾ നിങ്ങൾതന്നെ ദാനംചെയ്യുന്നതല്ലേ?

പ്രസംഗത്തിലെ വാചകങ്ങളിൽവച്ചു സദസ്യരെല്ലാം അധികം അഭിനന്ദിച്ചതു നീഗ്രോ ജനങ്ങൾ പ്രസ്തുത യുദ്ധസംബന്ധമായ ചില പ്രധാന പ്രവൃത്തികളിൽ നിയോഗിക്കപ്പെട്ടതിനു, ബുക്കർ പ്രസിഡണ്ടിനോടു കൃതജ്ഞതാസൂചകമായ വന്ദനം പറഞ്ഞതിനെ ആയിരുന്നു. ആ സമയത്തു പ്രസിഡണ്ടു, സഭാമണ്ഡപത്തിൽ ഇരിക്കയായിരുന്നു. ആ അഭിപ്രായം പറഞ്ഞതോടും ബുക്കർ പ്രസിഡണ്ടു് ഇരുന്ന സ്ഥലത്തേക്ക തിരിഞ്ഞു. ശിരസ്സ താഴ്ത്തി നന്ദിപറഞ്ഞു. അനന്തരം സദസ്യരെല്ലാവരും എഴുന്നേററു് ആഹ്ലാദത്തിനെ നിയന്ത്രണംചെയ്യാതെ കൈകൊട്ടുകളും, തൊപ്പികളും വടികളും ചുഴററി സന്തോഷം പ്രദർശിപ്പിക്കയും ചെയ്തു. പ്രസിഡണ്ടു് എഴുന്നേററു സാദരമോടെ അഭിവാദ്യം സ്വീകരിച്ചു. അപ്പോൾ ഉത്സാഹപ്രകടനവും ഹസ്തതാഡനവും ഇരട്ടിക്കൂടി സദസ്യരിൽനിന്നും ഉണ്ടായി.

ബുക്കരുടെ ചിക്കാഗോ പ്രസംഗത്തിലെ ഒരു ഭാഗം തെക്കൻദേശത്തെ പത്രങ്ങൾ തെററി ധരിച്ചു. അവ അയാളെ കഠിനമായി ആക്ഷേപിച്ചു. ഇങ്ങനെ ഏതാനും വാരങ്ങൾ കഴിഞ്ഞപ്പോൾ ഒരു പത്രാധിപർ അയാളോടു് ആശയം എന്തായിരുന്നു എന്നു ചോദിച്ചു. അയാൾ അയച്ച മറുപടി പ്രതികൂലാഭിപ്രായക്കാരെ തൃപ്തിപ്പെടുത്തി. തെക്കൻദേശത്തിൽ പറയാൻ താൻ മടിക്കുന്ന കാര്യങ്ങളൊന്നും ഉത്തരദേശത്തിലും താൻ പറയുക പതിവില്ലെന്നു തന്റെ ഇതേവരെയുള്ള പ്രവൃത്തി ജനങ്ങളിൽ ഒരു തെററിദ്ധാരണ ഉളവാക്കിയിട്ടില്ലെങ്കിൽ സമാധാനരൂപത്തിൽ വല്ല

ടസ്കജിയിലെ കാര്യങ്ങളുടെ മേലന്വേഷണം നടത്തുക, പ്രസംഗങ്ങൾ ചെയ്യാനായി അന്യസ്ഥലങ്ങളിൽ സഞ്ചരിക്കുക, എന്നീ തന്റെ കൃത്യങ്ങളെല്ലാം ഒന്നിച്ചു മുടക്കംകൂടാതെ നിറവേറുന്നതു് എങ്ങനെ ആണെന്നു് ബുക്കറോടു ചിലർ ചോദിച്ചിട്ടുണ്ടു്. തനിക്കു ചെയ്യാൻ കഴിയുന്നതിനെ മറ്റുള്ളവരെക്കൊണ്ടു ചെയ്യിക്കരുതു് എന്നതിനു പകരമായി മറ്റുള്ളവർക്കു ശരിയായി ചെയ്യാൻ കഴിയുന്നതു ഞാൻ ചെയ്യണമെന്നില്ല, എന്നുള്ള പ്രമാണത്തെയാണു ഞാൻ കയ്ക്കൊണ്ടിരിക്കുന്നതു്, എന്നായിരുന്നു അയാൾ അതിനു മറുപടി പറഞ്ഞതു്.

യാതൊരു മനുഷ്യന്റെയും പ്രത്യേക സാന്നിധ്യം ടസ്കജിയിലെ ദിനചര്യയ്ക്കു് ആവശ്യമായിരിക്കുന്നില്ല. ഏർപ്പാടുകളുടെ വ്യവസ്ഥിതി അത്രത്തോളം പരിഷ്കൃതമായിരിക്കുന്നു. പ്രവർത്തനമെല്ലാം എൺപതോളം ഉദ്യോഗസ്ഥന്മാരാൽ നിർവഹിതമായിരിക്കുന്നു. നാഴികമണിയിലെ യന്ത്രങ്ങൾ പോകുന്നപോലെ വിദ്യാലയത്തിന്റെ അംശങ്ങൾ യഥാക്രമം ജോലിചെയ്തുവരുന്നു. മിക്ക അദ്ധ്യാപകരും അവിടെ പ്രവേശിച്ചിട്ടു സംവത്സരം അനേകം കഴിഞ്ഞിട്ടുണ്ടു്. അവരെല്ലാം ബുക്കറെപ്പോലെ തന്നെ വിദ്യാലയാഭിവൃദ്ധിയിൽ ശ്രദ്ധാലുക്കളാണു്. ബുക്കർ സ്ഥലത്തു് ഇല്ലാതെ ഇരിക്കുമ്പോഴും ഖജാൻജി മിസ്റ്റർ വാറൻ ലോഗൻ മുതലായവരു ജോലി നടത്തിവരുന്നു. അയാൾക്കു മിസ്സസ് വാഷിംഗ്ടന്റെയും ബുക്കരുടെ കാര്യദർശി മിസ്റ്റർ എമ്മെറ്റ്, ജെ. സ്കോട്ടിന്റെയും സഹായം ഉണ്ടായിരിക്കുന്നു. എഴുത്തുകുത്തുകളും തെരഞ്ഞെടുപ്പുകളും കൗൺസിൽ നടത്തുകയും ദിനംപ്രതിയുള്ള വിദ്യാലയഭരണത്തിലെയും വർഗ്ഗപരമായ സംഭവങ്ങളേയും ബുക്കരെ അറിയിക്കയും ചെയ്തുവന്നതും മിസ്റ്റർ സ്കോട്ട് ആണു്. അയാളുടെ യുക്തി, ബുദ്ധി, സാമർത്ഥ്യം, അദ്ധ്വാനം ഇവയ്ക്കു ബുക്കർ വളരെ കടപ്പെട്ടിരിക്കുന്നു.

ബുക്കർ ടസ്കജിയിൽ ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും പ്രധാനപ്പെട്ട കാര്യങ്ങൾ നടത്തിപ്പോരുന്നതു പ്രവർത്തകസമിതി ആകുന്നു. അതിന്റെ യോഗം ആഴ്ചയിൽ രണ്ടു പ്രാവശ്യം കൂടുന്നുണ്ടു്. വിദ്യാലയത്തിലെ വകുപ്പുകളുടെ അദ്ധ്യക്ഷന്മാരാണു് അതിലെ അംഗങ്ങൾ. പണം മുടക്കേണ്ട കാര്യങ്ങളെപ്പറ്റി ആലോചിക്കാനും ആഴ്ചതോറും ചെലവിനുള്ള പണം ഇത്രയെന്നു വിധിക്കാനും ആഴ്ചയിലൊരിക്കൽ കൂടുന്ന ഒരു ആയവ്യയനിരൂപണസംഘവും ഉണ്ടു്. ഇതിൽ ആറു സാമാജികന്മാർ ഉണ്ടു്. ഇതിനും പുറമേ

അദ്ധ്യാപകന്മാരുടെ ഒരു പൊതുയോഗം മാസത്തിൽ ഒരിക്കലോ, കൂടുതലായോ ഉണ്ടാകുന്നുണ്ട്. ഇതിനുപുറമേ കാർഷികസമാജങ്ങളും, മാതൃപിതൃയോഗങ്ങളും പ്രസ്തുതവിദ്യാമന്ദിരത്തിൽ കൂടി വരുന്നു. വിദ്യാലയനടപടികളെപ്പററി ഞങ്ങൾ ഇത്രയും കൂടെ പ്രസ്താവിച്ചിട്ടുണ്ട്.

വിദ്യാലയത്തിന്റെ പ്രവർത്തനത്തെപ്പററി അറിയിപ്പിന്നായ അറിവു ഞാൻ എവിടെയായിരുന്നാലും എനിക്ക് ഉണ്ടാകേണ്ടതിന്നായി ഒരു റിപ്പോർട്ട് (വിവരണപത്രിക) ദിനംപ്രതി വരുമാറുണ്ട്. ഏതു വിദ്യാർത്ഥി ഏതു കാരണത്താൽ അവധിയെടുത്തു, ദിനംപ്രതി വരവെത്ര, എത്ര പാലും വെണ്ണയും ഇന്ന ദിവസം ലഭിച്ചു, ഭക്ഷണച്ചെലവ് എത്രയായി, തോട്ടങ്ങളിൽനിന്നും എത്ര കിട്ടി, കടയിൽനിന്നും എത്ര വാങ്ങിച്ചു,—ഇത്യാദി സംഗതികളെല്ലാം ആ വിവരണത്തിൽ ഉണ്ടായിരിക്കും. മനുഷ്യസ്വഭാവം ലോകമൊട്ടുക്ക മിക്കവാറും ഒരേപ്രകാരത്തിൽ ഉള്ളതായിത്തന്നെ കാണപ്പെടുന്നു. വയലിൽ ഇറങ്ങി കിളച്ചു കിഴങ്ങുകൾ പറിച്ചെടുത്തു കഴുകി പാകപ്പെടുത്തി ഭക്ഷണത്തിന് ഉപകാരപ്പെടുത്തുന്ന ശ്രമം, ശേഖരിച്ചിരിക്കുന്ന അരി എടുത്തു തിളക്കുന്ന വെള്ളത്തിലിട്ടു വേവിച്ചെടുക്കുന്നതിലുള്ള ജോലിയേക്കാൾ എത്രയോ അധികപ്പെട്ടതാണ്. അതിനാൽ അരി കൈവശം ഉള്ളിടത്തോളം കിഴങ്ങു കിളച്ചെടുക്കാതെയിരിക്കാൻ മനുഷ്യർക്കു സഹജമായി തോന്നിപ്പോകുന്നതാണ്.

മഹാജനങ്ങളുടെ മുമ്പാകെ ഇത്രമാത്രം. വേലചെയ്യുവാനും എനിക്കു വിശ്രമത്തിനും വിനോദത്തിനും സമയം ലഭിക്കുന്നുണ്ടോ എന്നും ഉണ്ടെങ്കിൽ ഏതു മാതിരികളിലാണ് എനിക്കു രസം തോന്നുന്നത് എന്നും ജനങ്ങൾ എന്നോടു ചോദിക്കാറുണ്ട്. ഇതിനു ഉത്തരം പറക വിഷമമാണ്. ബലവും ഔർജ്ജിത്യവും ഉള്ള ദേഹവും, ശക്തിയും ധൈര്യവും ഉള്ള തലച്ചോറും വേല ചെയ്യുന്നവന് ഉണ്ടായിരിക്കണം. ഈ ക്ലേശം സഹിക്കുന്നതിലുള്ള കായിക പുഷ്ടിയും മാനസികധൈര്യവും അവന് ഏററവും ആവശ്യം തന്നെ. അന്നന്നത്തെ ജോലി അന്നന്നുതന്നെ തീർക്കുകയും വിശേഷിച്ചു വല്ലതും ആരംഭിക്കുകയും ചെയ്യുവതാകയാണ് എന്റെ പതിവ്. ജോലി എന്നെ നിയന്ത്രിക്കാൻ ഞാൻ ഇട കൊടുക്കുന്നില്ല. ജോലി എന്റെ കീഴ്‌വരുതിയിൽ ഇരിക്കണം,—അതിന്റെ ദാസനായിരിക്കാൻ ഞാൻ തയ്യാറില്ല. എന്റെ വേല തീ

യായി ചെയ്തു തീൎക്കുന്നതിൽ നിന്നു് ഉണ്ടാകുന്ന കൃതാൎത്ഥത നിസ്തുലമായിട്ടുള്ളതാണല്ലോ. ഇതു തന്നെ ഉത്സാഹത്തിനും, ഉന്മേഷത്തിനും, ശക്തിക്കും ഹേതുവാകുന്നു എന്നു് എന്റെ നിത്യാനുഭവം എന്നെ അറിയിക്കുന്നു.

രാവിലെ ജോലി തുടങ്ങുമ്പോൾ അതു സുഖമായും ഭംഗിയായും നടത്താമെന്നു ഞാൻ കരുതുന്നു. എന്നാൽ അചിന്തിതമായ അപകടങ്ങളോ ദുൎഘടസംഭവങ്ങളോ നേരിടാൻ ഞാൻ തയ്യാറായിത്തന്നെ ഇരിക്കുന്നതാണു്. ഒരു പുരയ്ക്കു തീ പിടിച്ചു, അവിചാരിതമായ അപകടം നേരിട്ടു, ഒരുത്തൻ എന്നെ പരസ്യമായി ആക്ഷേപിച്ചു, മറെറാരുത്തൻ എന്നെ ശകാരിച്ചു പത്രത്തിൽ എഴുതിയിട്ടുണ്ടു്, അതു ചെയ്തതു തെററു്, ഇതു ചെയ്തതു തെററു്—ഇവ്വിധമുള്ള കാൎയ്യങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുമെന്നുള്ള മുൻകരുതലോടുകൂടിത്തന്നെയാണു ഞാൻ സദാ വൎത്തിക്കുന്നതു്.

ട്രഷറിയിൽ 19 വൎഷക്കാലം ഇടവിടാതെ ജോലിചെയ്തിരുന്ന കാലത്തു് ഒരുതവണ മാത്രമേ ഡാക്ടർ ഭവനത്തിന്നു പോയിട്ടുള്ളു. ഇതും സഹപ്രവൎത്തകരുടെ സഹായത്താൽ മാത്രമായിരുന്നു. അക്കാലത്തു ഡാക്ടർ കൃഷ്ണസ്വാമിയും ശേഷസ്വാമിയും ചെയ്തതു യൂറോപ്പിലായിരുന്നു. ദേഹത്തെ ആരോഗ്യസ്ഥിതിയിൽ സംരക്ഷിക്കേണ്ടതു് എല്ലാ ജനങ്ങളുടെയും ധൎമ്മമാകുന്നു എന്നു ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ചെറിയ സുഖക്കേടുകളെ അപ്പഴപ്പോൾ ശ്രദ്ധിച്ചു ഭേദമാക്കിക്കൊണ്ടാൽ വലിയ സുഖക്കേടുകൾ വരികയില്ലെന്നാണു് എന്റെ വിശ്വാസം. ഉറക്കം സുഖമാകുന്നില്ലെങ്കിൽ എന്തോ തകരാറുണ്ടെന്നു ഞാൻ മനസ്സിലാക്കിവരുന്നു. എന്റെ അംഗങ്ങളിൽ ഏതിനെങ്കിലും അസ്വാസ്ഥ്യമുണ്ടെന്നു് എനിക്കു തോന്നിയാൽ ഞാൻ തൽക്ഷണം നല്ല വൈദ്യന്റെ ഉപദേശം അപേക്ഷിക്കാറുണ്ടു്. ഏതു സമയവും എവിടെയും വേണ്ടപ്പോൾ സുഖമായി ഉറങ്ങാൻ കഴിയുമെങ്കിൽ അതു് ഒരു വലിയ കാൎയ്യമാണെന്നു ഞാൻ വിചാരിക്കുന്നു. പതിനഞ്ചോ ഇരുപതോ മിനിട്ടു നേരം ആവശ്യംപോലെ എവിടെ കിടന്നും ഉറങ്ങുന്നതിന്നു ഞാൻ ശീലിച്ചിട്ടുണ്ടു്. അതു് കഴിഞ്ഞാൽ എനിക്കു മനസ്സിന്നും ദേഹത്തിന്നും വളരെ സുഖം തോന്നാറുണ്ടു്.

ദിനംപ്രതിയുള്ള ജോലി ചെയ്തുതീൎക്കുകയാണു് എന്റെ പതിവെന്നു പറഞ്ഞുവല്ലോ. ഇതിന്നു് ഒരു വ്യത്യാസം ഉണ്ടു്. വളരെ

ദുർഘടമോ വിമോഹനകമോ ആയ വിഷയങ്ങളെപ്പററി ഇങ്ങനെ അഭിപ്രായം കല്പിക്കാതെയിരിക്കുന്നതു നന്നാണു്. അങ്ങനെയുള്ള സംഗതികളെപ്പററി ഞാൻ ഭാര്യയോടും, സ്നേഹിതന്മാരോടും, ആലോചിക്കാതെയോ, പുനർവിചാരം ചെയ്യാതെയോ അഭിപ്രായം പറയാറില്ല.

എന്റെ പുസ്തകവായന ഇപ്രകാരമാണു്:— റെയിൽവണ്ടിയിൽ സവാരിചെയ്യുന്ന അവസരങ്ങളിലാണ പുസ്തകവായനയ്ക്കു് എനിക്ക സൌകര്യമുണ്ടായിട്ടുള്ളതു്. വർത്തമാനപ്പത്രങ്ങൾ വായിക്കുന്നതിനു് എനിക്ക പ്രത്യേകം താല്പര്യം ഉണ്ടു്. ആഖ്യായികകളിൽ എനിക്കു് ആസക്തി ഇല്ലെന്നുതന്നെ പറയാം. ചിലപ്പോൾ അന്യന്മാരുമായുള്ള സഹവാസത്തിൽ സംഭാഷണസംബന്ധമായ ആവശ്യങ്ങൾ നിറവേററുന്നതിന മാത്രമായി അവർ വായിച്ചിട്ടുള്ള ചില കെട്ടുകഥകൾ വായിക്കുന്നതിന ഞാൻ നിർബ്ബന്ധിക്കപ്പെട്ടിട്ടുണ്ടു്. ജീവചരിത്രഗ്രന്ഥങ്ങൾ പാരായണംചെയ്യുന്നതിൽ എനിക്കു് അത്യാസക്തിയുണ്ടു്. പക്ഷെ വിഷയഭൂതനായ പുരുഷൻ ഉത്തമരീതിയിൽ ജീവിതം നയിച്ചിട്ടുള്ളവനായിരിക്കണം. ആദ്ധ്യാത്മികങ്ങളെപ്പററി ഞാൻ വായിക്കാറുള്ള പുസ്തകങ്ങളോ മാസികാലേഖനങ്ങളോ ഇല്ലെന്ന ഞാൻ വിചാരിക്കുന്നു. സാഹിത്യവിഷയത്തിൽ അദ്ദേഹമാണു് എന്റെ ഉപദേഷ്ടാവായി തീർന്നിരിക്കുന്നതു്.

പ്രതിവർഷം ആറു മാസക്കാലത്തേക്ക ന്യൂയാർക്ക് ട്രഷറിയിൽനിന്ന കൃത്യാന്തരങ്ങൾക്കായി ദേശസഞ്ചാരം ചെയ്യുന്നുണ്ടു്. ഈ അവസരത്തിൽ അയാൾ പ്രധാന പണ്ഡിതന്മാരെ സന്ദർശിക്കയും വിദ്യാഭ്യാസവിഷയത്തിൽ ഓരോ പാഠശാലകളിലും നടന്നുവരുന്ന സമ്പ്രദായങ്ങൾ പരിശോധിച്ചു ഗ്രഹിക്കയും ചെയ്യുന്നു.

സാക്ഷാൽ വിശ്രമം ബ്യൂക്കു് ഉണ്ടാകുന്നതു ഗൃഹത്തിൽവച്ചുതന്നെയാണു്. ഭാര്യയോടും കുഞ്ഞുങ്ങളോടുംകൂടിയിരുന്നു കഥ പറഞ്ഞും കഥ വായിച്ചും കഥ കേട്ടും മനസ്സിനെ വിനോദിപ്പിക്കുന്ന സമയംപോലെ വിശ്രമപ്രദമായി മറെറാരവസരം ബ്യൂക്ക അറിഞ്ഞിട്ടില്ല. ഞായറാഴ്ച ഉച്ചതിരിഞ്ഞു് ഒന്നോ രണ്ടോ മണിക്കൂർ സമയം ബ്യൂക്കും, ഭാര്യയും, കുഞ്ഞുങ്ങളും അടുത്തുള്ള ഒരു വനത്തിൽ പോയി ഉത്സാഹമായിരിക്കയും ശുദ്ധവായു സേവിക്കയും വൃക്ഷങ്ങളെയും ചെടികളെയും പുഷ്പങ്ങളെയും കണ്ടു് ആന

ഷിക്കയും അവയുടെ സൌരഭ്യം ഏററു രമിക്കയും പക്ഷികളുടെ ഗാനങ്ങൾകേട്ടു സന്തോഷിക്കയുംചെയ്തു പതിവാണു്. ഈ ശ്രമലഘൂകരണസമയം ബുക്കർക്കു് ഏററവും ഉല്ലാസകരമായിരുന്നു.

ഞാൻ ടസ്കിജിയിൽ താമസിക്കുന്നകാലം എന്റെ തോട്ടം എനിക്കു വിശ്രമത്തിനും സന്തോഷത്തിനും കാരണമാകുന്നുണ്ടു്. പ്രകൃതിയെ സ്പർശിക്കുന്നതു് എന്തുകൊണ്ടോ എനിക്കു സദാ ആനന്ദകരമായിരിക്കുന്നു. കാര്യാലയജോലി തീർന്നതിൽപിന്നെ ഒന്നോ രണ്ടോ നാഴികനേരം തോട്ടത്തിൽ ചെന്നു കിളയ്ക്കുകയും, വിതയ്ക്കുകയും, കള പറിക്കയും ചെയ്യാൻ എനിക്കു സാധിക്കുമെങ്കിൽ കഠിനമായ ഇതരകൃത്യങ്ങളെ നിർവഹിക്കുന്നതിനുള്ള ശക്തി എനിക്കു ലഭിക്കുന്നു എന്നു ഞാൻ വിചാരിച്ചുവരുന്നു. പ്രകൃതിയുടെ വിശേഷങ്ങളെ കണ്ടനുഭവിച്ചു് ഉത്സാഹവും ഉന്മേഷവും സമ്പാദിക്കാൻ അഭ്യസിച്ചിട്ടില്ലാത്ത സ്ത്രീപുരുഷന്മാരുടെ സ്ഥിതി വളരെ ശോചനീയമെന്നാണു് എന്റെ അഭിപ്രായം. പള്ളിക്കൂടം വകയായി ഉള്ള കോഴികൾക്കും ഗോക്കൾക്കും പുറമെ ഞാൻ സ്വന്തം ഉപയോഗത്തിനുവേണ്ടി നല്ല ജാതിയിലുള്ള കോഴികളേയും പോർക്ക് പന്നികളേയും വളർത്തുന്നുണ്ടു്. അവയെ പരിപാലിക്കുന്നതിൽനിന്നു എനിക്കു് അനല്പമായ സന്തോഷം ലഭിക്കുന്നുണ്ടു്. കളികളിലൊന്നിലും എനിക്കു രസം തോന്നുന്നില്ല. പന്തുകളി ഞാൻ കണ്ടിട്ടേ ഇല്ല. ചീട്ടുകളി എനിക്കു ശീലവുമില്ല. പലപ്പോഴും കുട്ടികളുടെ ഉത്സാഹത്തിനുവേണ്ടി മാത്രം ഞാൻ പഴയമട്ടിലുള്ള ഗോലികളി അവരോടു ചേർന്നു കളിച്ചിട്ടുണ്ടു്. ബാല്യകാലത്തു വല്ല കളികളും ശീലിക്കുന്നതിനു സൗകര്യം സിദ്ധിച്ചിരുന്നെങ്കിൽ ഇപ്പോൾ എനിക്കു ചില വിനോദങ്ങളിൽ അഭിരുചി ഉണ്ടായിരിക്കുമായിരുന്നു.” ഇപ്രകാരമാണു ബുക്കർ അയാളുടെ വിശ്രമത്തെ പററി വിവരിച്ചിട്ടുള്ളതു്.

---

## അദ്ധ്യായം 16.

### യൂറോപ്പിൽ പോയതു്.

1893-ൽ ബുക്കർ മിസ്സ് മാർഗ്ഗരററ് ജെയിംസ് മറെ എന്ന യുവതിയെ വിവാഹംചെയ്തു. അവൾ ഫിസ്ക്സർവ്വകലാശാലയിലെ ബി. ഏ. പരീക്ഷയിൽ ജയിച്ചതിന്റെശേഷം ടസ്കിജിയിൽ

ഒരു അദ്ധ്യാപികയായിരിക്കയും വിവാഹകാലത്തിനടുത്തു പ്രധാനാദ്ധ്യാപികയായിത്തീരുകയും ചെയ്തിരുന്നു. വിവാഹാനന്തരം ആ സ്ത്രീ ഭർത്താവിനെപ്പോലെ തന്നെ വിദ്യാലയത്തിലെ ജോലികളും ചെയ്തുവന്നിരുന്നു. അവർ അനേകം സ്ത്രീജനസംഘങ്ങളിലെ അംഗവും അവയിൽ മിക്കതിന്റെയും അദ്ധ്യക്ഷയും ആയിരുന്നു. അവർ സ്ത്രീവിദ്യാഭ്യാസത്തിൽ സദാ അത്യന്തം പരിശ്രമം ചെയ്യുന്നുണ്ട്. ഇവരുടെ മൂത്ത പുത്രിയായ പോഷിയാ ഇപ്പോൾ ഒരെസ്സൂരി പാഠശാലയിൽ ഒരു അദ്ധ്യാപികയായിരിക്കുന്നു. അവർക്കു ലത്തീനിലും, സംസ്കൃതത്തിലും വിശേഷമായ പാണ്ഡിത്യം ഉണ്ട്. രണ്ടാമത്തെ സന്താനവും മൂത്ത പുത്രനും ആയ ബെന്നിനു ഇപ്പോഴും ബാല്യദശയെ അതിക്രമിച്ചിട്ടില്ല. എങ്കിലും അയാൾ ചെങ്കൽപ്പണിയിൽ സാമർത്ഥ്യം സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. അയാൾക്കു ശില്പവിദ്യയും കൊത്തുപണിയും അഭ്യസിക്കണമെന്നാണ താൽപര്യം. ഒരിക്കൽ ബുക്കർ ദുഃഖിതനായിരിക്കുന്ന അവസരത്തിൽ, ബെൻ ഇപ്രകാരം എഴുതിയയച്ചിരുന്നതു പിതാവിനു സന്തോഷകരമായിരുന്നു.

"ടസ്കജി, അലബാമാ"

എന്റെ പ്രിയപിതാവേ,

അച്ഛൻ വീട്ടിൽനിന്നു പോകുന്നതിനു മുമ്പ് ഞാൻ എല്ലാദിവസവും പാതിനേരം തൊഴിലഭ്യാസം ചെയ്യണമെന്ന് എന്നോടു പറഞ്ഞിരുന്നുവല്ലോ. എനിക്ക് ഇപ്പോൾ ഈ അഭ്യാസത്തിൽ അധികം ഉത്സാഹം തോന്നിയിരിക്കുന്നതിനാൽ പകൽ മുഴുവനും ആ ജോലിതന്നെ ചെയ്യുന്നതിനെ വിചാരിക്കുന്നു. കഴിയുന്നിടത്തോളം പണം സമ്പാദിക്കണമെന്നാണ് എന്റെ മോഹം. വേറെ ഒരു പാഠശാലയിൽ പോകേണ്ടതായി വരുന്ന സമയം ഈ പണം അവിടത്തെ ചെലവിലേക്കായി ഉപയോഗിക്കാമല്ലോ എന്നാണ് എന്റെ വിചാരം.

എന്റെ പുത്രൻ

ബെൻ"

അദ്ധ്യക്ഷസ്ഥാനം ബിഷപ്പ് ലാറൻസ് വഹിച്ചു. ആ യോഗത്തിൽ ഞാൻ ഒരു പ്രസംഗം ചെയ്തതു കൂടാതെ മിസ്റ്റർ പാൾ ലാവറൻസ് ഡൺബാർ തന്റെ കവിതകളിൽ ചില ഭാഗങ്ങളും, ഡാക്ടർ ഡബ്ള്യു. ഇ. ബി. ഡുബോയി ഒരു കല്പിതകഥയും വായിക്കയുംചെയ്തു. ഈ യോഗത്തിന വന്നവരിൽ ചിലർ ഞാൻ പതിവിലധികം ക്ഷീണിച്ചിരുന്നു എന്നു കണ്ടു. സഭ പിരിഞ്ഞപ്പോൾ ഞാൻ യൂറോപ്പിൽ പോയിട്ടുണ്ടോ എന്നു ഒരു മദാമ്മ എന്നോടു ചോദിച്ചു. ഇല്ല എന്നു ഞാൻ പറഞ്ഞു. പോകണമെന്നു വിചാരിച്ചിട്ടുണ്ടോ എന്നായിരുന്നു അടുത്ത ചോദ്യം. വിചാരിച്ചിട്ടില്ലെന്നു മാത്രമല്ല അതിനു യാതൊരു നിവൃത്തിയും ഇല്ലെന്നും ഞാൻ മറുപടി പറഞ്ഞു. ഈ സംഭാഷണത്തെക്കുറിച്ചു ഞാൻ ഒന്നും വിചാരിച്ചിരുന്നില്ല; എന്നാൽ ഏതാനും ദിവസം കഴിഞ്ഞപ്പോൾ മിസ്റ്റർ ഫ്രാൻസിസ് ജെ. ഗാരിസൺ ആദിയായി ബോസ്റ്റണിലെ ചില ഗുണകാംക്ഷികൾ കൂടിച്ചേർന്നു ഒരു ധനശേഖരം ഉണ്ടാക്കി എന്നോടും ഭാര്യയോടും യൂറോപ്പിൽ പോയി സഞ്ചരിച്ചു വരാൻ ആവശ്യപ്പെട്ടു. വിശ്രമത്തിനായി ഇങ്ങനെ ചെയ്തു കഴിയു എന്നു അവർ എന്നെ നിർബന്ധിച്ചു, എന്നുമാത്രമല്ല മററംഗങ്ങളിൽ മുഖ്യനായ മിസ്റ്റർ ഗാരിസൺ യാത്രയുടെ ഒരു പരിപാടി എഴുതുകയും, ഞങ്ങളെ കപ്പലിലെ ഉദ്യോഗസ്ഥന്മാരോടു ചേർന്ന ഏർപ്പാടുകൾ എല്ലാം നടത്തുകയും കൂടി ചെയ്തുകഴിഞ്ഞിരുന്നു.

ഇതെല്ലാം അത്ര പെട്ടെന്നു വിചാരിച്ചിരിക്കാത്ത നിലയിൽ വന്നുചേർന്നതുകൊണ്ടു ഞാൻ ആശ്ചര്യം വിഷമിച്ചു. ഞാൻ പോയാൽ പള്ളിക്കൂടം എങ്ങനെ നടക്കുമെന്നും, ആവശ്യമുള്ള പണം എങ്ങനെ ഉണ്ടാകുമെന്നും ഉള്ള വിചാരങ്ങൾ എന്നെ ബാധിച്ചുതുടങ്ങി. അതിനു ഒരു നിവൃത്തി കാണാതെ, യൂറോപ്പിലേക്കു പോകാൻ പ്രയാസമാകുന്നു, ഞാൻ ഉപകാരസ്മരണപൂർവം ബോസ്റ്റണിലെ സ്നേഹിതന്മാരെ ധരിപ്പിച്ചു. ആ പ്രതിബന്ധം അവർ മുമ്പുതന്നെ വിചാരിച്ചിരുന്നു എന്നും ഇതിന്റെ നിവാരണത്തിനായി മിസ്റ്റർ ഹിഗ്ഗിൻസണും വേറെ പേരു പറയാത്ത ചില സ്നേഹിതന്മാരും ഒരു ദ്രവ്യശേഖരം ഉണ്ടാക്കിട്ടുണ്ടെന്നും അവർ എന്നെ അറിയിച്ചു. അതിൽ പിന്നെ എന്റെ സ്നേഹിതന്മാരുടെ അപേക്ഷ സ്വീകരിക്കാതിരിക്കാൻ നിവൃത്തിയില്ലാ-

ണായി. എങ്കിലും ആ കാലത്തു് എന്റെ മനസ്സിൽ കടന്നുകൂടിയിരുന്ന വിചാരങ്ങൾ ഇപ്രകാരമുള്ളവയായിരുന്നു.

ഇതെല്ലാം ഒരു സ്വപ്നമല്ല, വാസ്തവമാണോ എന്നു് എന്റെ ഹൃദയത്തിൽ തോന്നി. ഞാൻ യൂറോപ്പിലേക്കു പോകയാണെന്നുള്ള സംഗതി എനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. അടിമത്തത്തിലും അന്ധതയിലും ദാരിദ്ര്യത്തിലും ജനിച്ചുവളർന്ന എനിക്കു് ഈ ഭാഗ്യം ഉണ്ടായോ എന്നു് ഒരു പരിഭ്രമം ഉണ്ടായി. എന്റെ ശൈശവത്തിൽ കിടക്കാൻ സ്ഥലമില്ലാതെയും, കുടിക്കാൻ കഞ്ഞിയില്ലാതെയും, ഉടുക്കാൻ തുണിയില്ലാതെയും ഞാൻ സങ്കടപ്പെട്ടിരുന്നു. എനിക്കു പ്രായമായതിൽ പിന്നെയാണു ഞാൻ ശരിയായ വിധത്തിൽ ഭക്ഷണം കഴിച്ചിട്ടുള്ളതു്; സ്വർഗ്ഗം ഒന്നുതന്നെ എന്റെ ജാതിക്കാർക്കുള്ളതല്ലെന്നും വെള്ളക്കാർക്കായി പ്രത്യേകം ഉള്ളതാണെന്നും ആണു് എനിക്കു വളരെക്കാലം തോന്നിയിരുന്നതു്. യൂറോപ്പു്, ലണ്ടൻ, പാരീസ് എന്നീ സ്ഥലങ്ങൾ സ്വർഗ്ഗതുല്യങ്ങളാണെന്നു ഞാൻ വിചാരിച്ചിരുന്നു. ഇപ്രകാരം വാസ്തവമായി ഞാൻ യൂറോപ്പിലേക്കു പോവാൻ ഭാവിക്കയാണോ? ഈ വക വിചാരങ്ങൾ എന്നെ വിട്ടുമാറിയില്ല.

ഇതിനുപുറമെ വേറെയും ചില സംശയങ്ങൾ എന്നെ വ്യാകുലപ്പെടുത്തി. ഞങ്ങൾ യൂറോപ്പിൽ പോകുന്നതു ദൈവത്തിന്റെ തിരുഇഷ്ടപ്രകാരമോ ആഗ്രഹപൂർത്തീകരണമോ അല്ല എന്ന സംഗതി മുഴുവൻ ഗ്രഹിക്കാത്ത ഞങ്ങളുടെ ജനങ്ങളിൽ ചിലർ അപവാദങ്ങൾ പറകയില്ലയോ എന്നായിരുന്നു എന്റെ ഒരു സംശയം. ഒരുവിധം അപവാദം ഉണ്ടായാൽ ഉടനെ ഞങ്ങളുടെ ജനങ്ങൾ സൽപേരും നശിച്ചു മതഭ്രഷ്ടരായിത്തീർന്ന നാരികൾ പതിവാകുമെന്നു പഴമക്കാർ പറഞ്ഞുവരുന്നതു ഞാൻ പല പ്രാവശ്യവും കേട്ടിട്ടുണ്ടു്. ഞങ്ങളെക്കുറിച്ചും ജനങ്ങൾ ഈ അപവാദം പറകയില്ലയോ എന്നായിരുന്നു മറെറാരു സംശയം. അതിരിക്കട്ടെ—എന്റെ ജോലി ഉപേക്ഷിച്ചുംവെച്ചു ദേശസഞ്ചാരത്തിൽ വിനോദിക്കുന്നതിനു് അന്തഃകരണം എന്നെ എങ്ങനെ അനുവദിക്കും? പാഠശാലയിൽ ചെയ്യേണ്ട ജോലി എത്ര കിടക്കുന്നു; മററുള്ളവർ വേല ചെയ്യുന്ന അവസരത്തിൽ ഞാൻ മാത്രം ഒഴിവുകിട്ടിക്കൊണ്ടു സ്വാർത്ഥതൽപരതയുടെയും നീചസ്വഭാവത്തിന്റെയും ലക്ഷണമല്ലേ? ഞാൻ ജനിച്ചതിൽപിന്നെ വേലചെയ്യാതെ ഒരു ദിവസവും ഇരു

ന്നിട്ടില്ല. വേലയില്ലാതെ മൂന്നുനാലുമാസം എങ്ങനെയാണ കഴിച്ചുകൂട്ടുക? വാസ്തവം എന്തെന്നുവച്ചാൽ എനിക്ക ഒഴിവിൽ കഴിഞ്ഞുകൂടാൻ അറിഞ്ഞുകൂടായിരുന്നു.

ജോലികളെല്ലാം ഒരുക്കിയുംവച്ചു പുറപ്പെടുന്നതിന്ന് എന്റെ ഭാര്യയ്ക്കും അത്ര ഇഷ്ടമില്ലായിരുന്നു. എങ്കിലും എനിക്ക വിശ്രമം ആവശ്യമാണെന്ന് അവർക്ക തോന്നിയിരുന്നതിനാൽ എന്നോടുകൂടി പ്രയാണംചെയ്യുന്നതിൽ അവർക്ക കൌതുകം ഉണ്ടായി. വസ്ത്രസംബന്ധമായ ഗൌരവമേറിയ അനേകം സംഗതികളെപ്പറ്റി ആലോചനകളും വാദപ്രതിവാദങ്ങളും നടന്നുകൊണ്ടിരുന്നതിനാലും അതിലൊരു ഭാഗം ഞാൻ വഹിക്കേണ്ടിയിരുന്നതിനാലും യൂറോപ്പിൽ തൽക്കാലം പോകുന്നതിന്ന ഞാൻ പൂർണ്ണമനസ്സുള്ളവനായിരുന്നില്ല. എങ്കിലും ശ്രേഷ്ഠരായ മിത്രങ്ങളും ഗ്രന്ഥകാരന്മാരും നിയമ ബോസ്റ്റണിലെ ഉദാരശീലന്മാരുടെ അപേക്ഷയെ നിരസിക്കുന്നത് അസാദ്ധ്യമായിരുന്നതിനാൽ പ്രയാണം ചെയ്യുന്നതിന്ന ഞാൻ സമ്മതിച്ചു. ഈ മാസം 10-ാംനു- പുറപ്പെടാമെന്ന തീർച്ചയാക്കി. മിസ്റ്റർ ഗാരിസനും മററു സ്നേഹിതന്മാരും യാത്ര സംബന്ധിച്ച സകല ഏർപ്പാടുകളും നടത്തുകയും ഫ്രാൻസിലും ഇംഗ്ലണ്ടിലും മററു ചില പരിചിതന്മാർക്ക് എഴുത്തുകൾ തരികയുംചെയ്തു. ടസ്കീജിയിൽവച്ചു ഉപാദ്ധ്യായന്മാരോടും വിദ്യാർത്ഥികളോടുംമററും യാത്ര പറഞ്ഞയച്ചതിന്റെശേഷം മേമാസം 9-ാംനു- ന്യൂയാർക്കിൽ എത്തി. മിസ്സ്. തെക്കെഫ്രാമിങ്ങ്ഹാം പാഠശാലയിൽ പഠിച്ചു താമസിച്ചിരുന്ന മകൾ പോർഷ്യാ അവിടെവെച്ചു ഞങ്ങളെ വന്നുകണ്ടു. കാര്യദർശി മിസ്റ്റർ സ്കാട്ട്, അതുവരെയുള്ള ജോലികൾ ചെയ്തുതീർക്കുന്നതിന്ന് എന്നെ സഹായിക്കുവാനായി ന്യൂയാർക്കിൽ എന്നോടുകൂടെ വന്നിരുന്നു. അനുയാത്രയായി ചില സ്നേഹിതന്മാരും അതുവരെ വന്നിട്ടുണ്ടായിരുന്നു. പിറേറന്നാൾ ഞങ്ങൾ കപ്പൽ കേറുവാൻ പുറപ്പെടുന്നതിന്ന സ്വല്പം മുമ്പ ഞങ്ങൾക്ക സന്തോഷം ജനിപ്പിക്കുന്ന ഒരു എഴുത്തു കിട്ടി. അതു ബോസ്റ്റണിലെ ഉദാരശീലകളായ രണ്ടു മഹാന്മാരുടെ എഴുത്തായിരുന്നു. ടസ്കീജിവിദ്യാലയത്തിൽ തൊഴിലഭ്യസിക്കുന്ന ബാലികകളുടെ ഉപയോഗത്തിന്ന് ആവശ്യമുള്ള കെട്ടിടങ്ങൾ പണികഴിപ്പിക്കുന്നതിന്ന വേണ്ട ദ്രവ്യം ആ മഹാശയന്മാർ ദാനം ചെയ്വാൻ ഒരുക്കമുണ്ടായിരുന്നു എന്നായിരുന്നു എഴുത്തിലെ താൽപര്യം.

ഫ്രീസ്ലാണ്ടു് എന്ന പേരുള്ള കപ്പലിലാണ ബുക്കർ ഭാര്യയോടുകൂടി യാത്രചെയ്തതു്. കപ്പലിലെ പ്രധാനിയും, മററുദ്യോഗസ്ഥന്മാരും, അവരെ യഥാപൂർവം ഉപചരിക്കയും വഴിയിൽ വേണ്ട സഹായം അവൎക്ക നൽകുകയും ചെയ്തു. പതിനെട്ടുവർഷങ്ങളായി താൻ വഹിച്ചിരുന്ന ഭാരത്തിന്റെ ക്ലേശം, കപ്പൽ നീങ്ങിയതോടുകൂടി തന്റെ തോളുകളിൽനിന്ന നീങ്ങിത്തുടങ്ങിയതായി ബുക്കൎക്ക തോന്നി. ഇതുപോലെയുള്ള ആശ്വാസം അയാൾ അതിനുമുമ്പു് അനുഭവിച്ചിട്ടില്ലായിരുന്നു. നിദ്രയുടെ സുഖവും, അതിൽനിന്നുണ്ടാകുന്ന ശ്രമനിവാരണവും, അനല്പമാണെന്നു ബുക്കർ അറിഞ്ഞു. കാലത്തു് ഉറക്കം ഉണൎന്നാൽ താൻ അവശ്യം ചെയ്യേണ്ടതായ വേല വിശേഷിച്ചു് ഒന്നുമില്ലെന്നും, ഇത്രമണിക്ക തപാൽവണ്ടി കയറി ഇന്നസമയത്തു് ഇന്നാരെ കണ്ടുകൊള്ളണമെന്നൊ, ഇന്ന വിഷയത്തെപ്പററി ഇന്നേടത്തു സംസാരിക്കണമെന്നൊ ഉള്ള നിർബന്ധം തന്നെ ബാധിക്കുന്നില്ലെന്നും ഉള്ള ബോധം ബുക്കൎക്കു് അത്യന്തം സുഖകരമായിത്തോന്നി. അയാൾ ജോലിചെയ്തു് അത്രമാത്രം ക്ഷീണിച്ചിരുന്നു. ഒരു രാത്രിയിൽ മൂന്ന കിടക്കകളിൽ മൂന്നിടത്തായി ശയിക്കേണ്ടതായിരുന്ന കാലത്തെ ബുദ്ധിമുട്ടിൽനിന്നും, ഈ കപ്പൽയാത്രയിൽ ഉണ്ടായ സുഖം, എത്രയോ വ്യത്യാസമുള്ളതായിരുന്നു.

ഞായറാഴ്ചദിവസം പ്രാർത്ഥനനടത്തണമെന്നു കപ്പലിലുള്ളവർ ബുക്കറോടു് അപേക്ഷിച്ചു. താൻ പാതിരിയല്ലാത്ത സ്ഥിതിക്കു് ആ ജോലി ചെയ്യാൻ അയാളല്ലെന്നു് അയാൾ പറഞ്ഞു് ഒഴിഞ്ഞു. എങ്കിലും യാത്രക്കാരുടെ നിർബന്ധം അനുസരിച്ചു്, ഒരു ദിവസം ഒരു പ്രസംഗംചെയ്യാമെന്നു് അയാൾ ഏറ്റു് അപ്രകാരം ചെയ്തു. ആ യോഗത്തിൽ സെനറ്റർ സ്പാൽ അഗ്രാസനം വഹിച്ചു. പത്തുദിവസം സുഖമായി യാത്രചെയ്തതിന്റെ ശേഷം കപ്പൽ ബെൽജിയംദേശത്തു് ആന്റ്‌വെർപ്പ് എന്ന നഗരത്തിന്റെ സമീപം എത്തി. ബെൽജിയംദേശക്കാർ ഉത്സവപ്രിയരാണല്ലോ. കപ്പൽ അടുത്തതിന്റെ പിറേറന്നാൾ ഒരു മഹോത്സവം നടന്നിരുന്നു. അന്നേദിവസം ഒരു സുദിനംതന്നെയായിരുന്നു. സൂര്യൻ പ്രകാശമാനനായി വിളങ്ങി; അതിന്റെ കിരണങ്ങളാൽ ദിക്കുകൾ ശോഭിച്ചു. ബുക്കർ താമസിച്ചിരുന്ന മുറിയിൽനിന്ന നോക്കി കണ്ട കാഴ്ചകൾ, ഗ്രാമങ്ങളിൽനിന്ന മനോഹരങ്ങളായ കുസുമങ്ങളും വിൽക്കാൻ വന്ന ജനങ്ങളുടെ അണി,

പാൽ നിറച്ച പാത്രങ്ങൾ വഹിച്ചുവന്ന നായ്ക്കളുടെയും, അവയുടെ സ്വാമിനികളുടെയും ഒരു സംഘം, മഹാദേവാലയത്തിലേക്കു കടന്നുപോയ ജനങ്ങളുടെ പ്രവാഹം—ഇവയെല്ലാം അത്ഭുതപൂർവ്വമായ കൗതുകം അയാളിൽ ജനിപ്പിച്ചു. ആ നഗരത്തിൽ കുറേദിവസം താമസിച്ചതിന്റെ ശേഷം, ആറാളുകളോടുകൂടിച്ചേർന്നു ബുക്കർ ഹോളണ്ടുദേശത്തിൽ സഞ്ചരിച്ചു. വള്ളം വഴിയാണു് ആ യാത്ര ചെയ്തതു്.

ഹോളണ്ടിൽ പ്രധാനമായി ബുക്കറുടെ ശ്രദ്ധയെ ആകർഷിച്ചതു കൃഷികർമ്മത്തിന്റെ പരിപൂർണ്ണമായ സമ്പ്രദായവും, ഹോളണ്ടിലെ കന്നുകാലികളുടെ ഉൽകൃഷ്ടഗുണവും ആയിരുന്നു. ഒരു ചെറിയ ഭൂഭാഗത്തിൽനിന്നു്, അഭ്യാസംകൊണ്ടു് എത്രമാത്രം കൃഷിചെയ്തുണ്ടാക്കാമെന്നു ബുക്കർ ഗ്രഹിച്ചതു ഹോളണ്ടിൽ സഞ്ചരിച്ചപ്പോൾ ആയിരുന്നു. ഒരു തുണ്ടു പുരയിടംപോലും അവിടത്തിൽ തരിശായി കിടന്നിരുന്നില്ല. ഉത്തമ [illegible] ഒന്നാന്തരം കന്നുകാലികൾ പച്ചപ്പുല്ലുള്ള നല്ല മൈതാനത്തിൽനിന്നു മേയുന്ന ഒരു കാഴ്ച കാണുവാൻ മാത്രമെങ്കിലും ഹോളണ്ടിൽ പോകേണ്ടതു് ആവശ്യമാണു്. ബെൽജിയത്തിൽക്കൂടി സഞ്ചരിച്ചപ്പോൾ അയാൾ വാട്ടർലൂ എന്ന യുദ്ധഭൂമി സന്ദർശിച്ചു. ബെൽജിയത്തിൽ നിന്നും പാരീസ്സിലേക്കാണു് അയാൾ പോയതു്. പാരീസ്സിൽ സർവ്വകലാശാലയുടെ ഒരു ചെറിയ യോഗത്തിൽ ബുക്കർ ഒരു ചെറിയ പ്രസംഗം എഴുതി വായിച്ചു. പാരീസ്സിൽവച്ചു് അനേകം ക്ഷണങ്ങൾ ബുക്കർക്കുണ്ടായി എങ്കിലും അവയിൽ മിക്കതും അയാൾ ഉപേക്ഷിക്കയാണ ചെയ്തതു്. സ്വീകരിക്കുക എന്നവച്ചാൽ വിശ്രമിക്കാൻ സൗകര്യം അയാൾക്കു് ഉണ്ടാകയില്ലായിരുന്നു. പാരീസ്സിൽ താമസിച്ചകാലത്തു ബുക്കർക്കു് അധികം സന്തോഷത്തിനു ഹേതുവായ ഒരുകാര്യത്തെപ്പറ്റി അയാൾ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്.

ഇപ്പോൾ സുപ്രസിദ്ധനായിത്തീർന്നിട്ടുള്ള ചിത്രമെഴുത്തുകാരൻ മിസ്റ്റർ ഹെൻറി ഓ ടാനർ എന്ന നീഗ്രോമനുഷ്യനെ ഞങ്ങൾ പാരീസ്സുനഗരത്തിൽവച്ചു പലപ്രാവശ്യം സന്ദർശിച്ചു. അമേരിക്കയിൽവച്ചുതന്നെ ഞങ്ങൾക്കു് അയാളുമായി പരിചയം ഉണ്ടായിരുന്നു. അഭിജ്ഞരുടെ അഭിനന്ദനത്തിനും ബഹുമാനത്തിനും മിസ്റ്റർ ടാനർ പാത്രമായിത്തീർന്നിരുന്നു എന്നു കണ്ടു

ങ്ങളു ലോകർ ദിനംപ്രതിയും നീഗ്രോകളെക്കുറിച്ചുള്ള ആദരവും താൽപര്യവും വർദ്ധിച്ചുവരുന്നു. തങ്ങൾക്ക വേണ്ട നല്ല പദാർത്ഥങ്ങൾ ശേഖരിക്കയോ നിർമ്മിക്കയോ ചെയ്യുന്നവരുടെ പക്കൽ നിന്നു, മതവ്യത്യാസമോ ജാതിഭേദമോ പൂർവചരിത്രമോ നോക്കാതെ അവർ അവയെ സ്വീകരിക്കുന്നതാണു്. നീഗ്രോ ജനങ്ങളുടെ ശ്രമത്തിന്റെ ഫലം അവർ ആവശ്യപ്പെടുകയോ അവരുടെ സഹവാസം അന്യരുടെ ക്ഷേമത്തിനു് അനിർവാര്യമായി വരികയോ ചെയ്യുമ്പോൾ, അവർക്ക കാലക്ഷേപത്തിനും ഐശ്വര്യത്തിനും ഉള്ള വഴി തുറക്കപ്പെടുന്നതാണു്. സാധനങ്ങൾ സമ്പാദിക്കുന്നതിലും മനസ്സിനെ വികസിപ്പിക്കുന്നതിലും സദാചാരം പരിപാലിക്കുന്നതിലും ഉൽക്കർഷം സിദ്ധിക്കണമെന്നു ഇച്ഛയോടുകൂടി ഉത്തമോൽകൃഷ്ടമായ വേലചെയ്യാൻ കഴിയുമെന്നു വരുമ്പോൾ അവർക്കും ഐശ്വര്യം ഉണ്ടാകാതിരിക്കയില്ല. ഈ മാനുഷികത്വത്തിന്റെ ശക്തിയെ ഒരുത്തർക്കും നിരോധിപ്പാൻ സാധിക്കുന്നില്ല."

ഫ്രഞ്ചുദേശക്കാർക്ക വിചാരങ്ങളിൽ അധികം താൽപര്യം ഉണ്ടു്. ആചാരമര്യാദയിലും ഗുണങ്ങളോടുള്ള കാരുണ്യത്തിലും, നീഗ്രോ ജാതിക്കാർ അവരോടൊപ്പം ഒട്ടുംതന്നെ താണ നിലയിൽ ഉള്ളവരല്ലായിരുന്നു എന്നു ഞങ്ങൾ വിചാരിച്ചു. നീഗ്രോ ജനങ്ങളുടെ ഭാവിയെക്കുറിച്ചു്, അയാൾക്ക ഫ്രാൻസിൽ താമസിച്ച കാലം മുതൽ ക്രമേണയായി ആശയും വിശ്വാസവും തോന്നി. പാരീസ്സിൽനിന്നു ബുക്കറും ഭാര്യയും ലണ്ടനിലേയ്ക്കു പോയി. അവിടെ എത്തിയതു ജൂലൈ മാസത്തിലായിരുന്നു. അപ്പോൾ പാർലിമെന്റു മഹാജനസഭ കൂടിയിരിക്കുന്ന കാലമായിരുന്നു. ജൂലൈ ആണല്ലോ ലണ്ടൻ സീസന്റെ (ഉത്സാഹസമയത്തിന്റെ) മദ്ധ്യകാലം. ലണ്ടനിൽവച്ചു് അനേകം മഹാന്മാർ ബുക്കറെ സ്വന്ത ഗൃഹങ്ങളിൽ ക്ഷണിക്കയും അയാൾക്ക വിരുന്നുകൊടുക്കയുംചെയ്തു. ഇതിനെല്ലാം കാരണം ബോസ്റ്റനിലെ സ്നേഹിതരുടെ ശുപാർശകൾ ആയിരുന്നു. അമേരിക്കാരാജ്യത്തെ ലണ്ടൻ പ്രതിനിധിയായ ബ. ജോസഫ് ചോട്ടിന്റേയും, റെവറന്റു് ഡാക്ടർ ബ്രൂക്കു് ഹെർഫോഡിന്റേയും താൽപര്യപ്രകാരം, എക്സിറ്റർ ഹാളിൽ വെച്ചു ബുക്കർ ഒരു പ്രസംഗംചെയ്തു. മിസ്റ്റർ ചോട്ടു് യോഗത്തിന്റെ അദ്ധ്യക്ഷത വഹിച്ചു. അനേകം മാന്യന്മാരും പാർലിമെന്റു സഭാംഗങ്ങളും സന്നിഹിതരായിരുന്നു. പ്രസിദ്ധ

ചരിത്രഗ്രന്ഥകാരനായ മിസ്റ്റർ ജെയിംസ് ബ്രൈസ് അന്ന യോഗത്തിൽ സംസാരിച്ചു. വുക്കറെക്കുറിച്ചു അമേരിക്കൻപ്രതിനിധി പ്രസ്താവിച്ചതിന്റെയും, അയാൾ പ്രസംഗിച്ചതിന്റെയും സംഗ്രഹങ്ങൾ അമേരിക്കയിലും ഇംഗ്ലണ്ടിലും ഉള്ള പത്രങ്ങൾ പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. ഡാക്ടർ ഹെർഫോർഡും ഭാര്യയും അവരെ അവിടുള്ള മാന്യന്മാരോടു പരിചയപ്പെടുത്തുന്നതിനുവേണ്ടി ഒരു വിരുന്നു കഴിച്ചു. ആ സമയം അവർ ഇംഗ്ലണ്ടിലെ അനേകം യോഗ്യന്മാരുടെ പരിചയം സമ്പാദിച്ചു. വുക്കറും ഭാര്യയും ലണ്ടനിൽ താമസിച്ച കാലം അമേരിക്കൻരാജ്യകാര്യസന്ദേശവാഹി ആയിരുന്ന മിസ്റ്റർ ചോട്ട് അവർക്കുവേണ്ട സഹായം ചെയ്തു. ആ മഹോദ്യോഗസ്ഥന്റെ ഗൃഹത്തിൽ നടന്ന വിരുന്നുസൽക്കാരത്തിൽ വച്ചു വുക്കർ പ്രസിദ്ധവിദൂഷകനായ മാർക്ക്ട്വെയിൻ എന്ന ആളോടു ആദ്യമായി പരിചയം സമ്പാദിച്ചു.

പ്രസിദ്ധരാജ്യതന്ത്രജ്ഞനായ റിച്ചർഡ് കാബ്ഡന്റെ പുത്രി മിസ്സസ് ടി. ഫിഷർ അൺവിൻ എന്ന മദാമ്മയുടെ അതിഥികളായിരുന്ന കാലത്തു ലണ്ടനിൽ വച്ചു പല പ്രാവശ്യം വുക്കറും ഭാര്യയും അനേകം മഹാന്മാരെ സന്ദർശിച്ചു. അതിന്റെ ശേഷം ഒരാഴ്ചക്കാലം അവർ ജാൺ ബ്രൈറ്റിന്റെ പുത്രി മിസ്സസ് ക്ലാർക്ക് മദാമ്മയുടെ അതിഥികളായി താമസിച്ചു. അടുത്ത വർഷം ഈ മദാമ്മയും, ഭർത്താവും, പുത്രിയും, അമേരിക്കയിൽ ദേശസഞ്ചാരം ചെയ്തപ്പോൾ അവർ ടസ്കിജിയേയും സന്ദർശിച്ചു. ബർമിങ്ങ്ഹാം, ബ്രിസ്റ്റൽ എന്ന നഗരങ്ങളിലും വുക്കർ സഞ്ചരിച്ചു. ലേഡി ആബർഡീന്റെ സഹായത്താൽ, വുക്കറും ഭാര്യയും ഏണവതി വിക്ടോറിയാ രാജ്ഞിയെ സന്ദർശിച്ചു. അതു വിൻഡ്സർ മന്ദിരത്തിൽ വച്ചായിരുന്നു. മഹാരാജ്ഞി അവരെ ഒരു തേയിലവിരുന്നിനു സൽക്കരിച്ചു. പാർലിമെന്റുസഭയുടെ യോഗങ്ങളിലെ നടപടി കാണുന്നതിനു് അവർ രണ്ടുപേരും ഒന്നിലധികം തവണ, ഹൌസ് ഓഫ് കാമൺസിൽ (സാധാരണ സാമാജികന്മാരുടെ യോഗസ്ഥലം) പോയിരുന്നു. വുക്കർ അവിടെവച്ചു സർ ഹെൻറി എം. സ്റ്റാൻലിയെ കണ്ടു സംസാരിച്ചു. അവർ സംസാരിച്ചതു് ആഫ്രിക്കാ എത്രത്തോളം അമേരിക്കാനീഗ്രോജനങ്ങളുടെ താമസത്തിനു് ഉപയുക്തമായിരിക്കുമെന്നുള്ള വിഷയത്തെപ്പറ്റി ആയിരുന്നു. ആഫ്രിക്കയിൽ തിരികെ പോകുന്നതുകൊണ്ടു് അമേരിക്കയിലെ നീഗ്രോജനങ്ങൾക്ക യാതൊരു

ഇനിയും ഉണ്ടാകാൻ മാൎഗ്ഗമില്ലെന്നു് ഒരു സംശയം എന്റെ മനസ്സിലായി.

ഇംഗ്ലീഷുകാരന്റെ സ്വഭാവം ശരിക്കു അറിവാൻ കഴിയുന്നതു് അയാളുടെ ഗൃഹത്തിൽ അതിഥിയായി ഒരുത്തൻ താമസിക്കുമ്പോഴാണു്. ഒരു വിഷയത്തിൽ തീൎച്ചയായിട്ടും ഇംഗ്ലീഷുകാർ അമേരിക്കക്കാരെ അതിശയിച്ചു കാണുന്നു,—അതായതു്—അവൎക്കു് ജീവിതത്തിലുള്ള സുഖങ്ങളെ ശരിക്കു ഗ്രഹിച്ചു് അനുഭവിക്കാൻ പ്രയത്നം നല്ലവണ്ണം ഉണ്ടെന്നുള്ളതാണു്. അതിഥികളായി, ഇവർ അനേകം ധനവാന്മാർ സ്വഗൃഹങ്ങളിൽ ക്ഷണിക്കയുണ്ടായി. ഇംഗ്ലീഷുകാരുടെ ഗാൎഹികവൃത്തി ഏറ്റവും ശ്ലാഘനീയമാണെന്നു എനിക്കു തോന്നി. എല്ലാ കാൎയ്യങ്ങളും ശരിയായി നിശ്ചിതസമയങ്ങളിൽ നടത്തപ്പെടുന്നതു കണ്ടു പഠിക്കേണ്ട ഒരു പാഠം തന്നെയാണു്. ഗൃഹജോലി നടന്നു പോകുന്നതു യന്ത്രം തിരിയുംപോലെയാണു്. ഭൃത്യജനങ്ങൾ സ്വാമിയേയും സ്വാമിനിയേയും ബഹുമാനപൂൎവ്വം ഉപചരിക്കുന്നതു എനിക്കു അത്ഭുതകരമായി തോന്നി. അമേരിക്കയിൽ ഭൃത്യവേലചെയ്യുന്നവർ ആംഗലഭൃത്യരെപ്പോലെ അനുസരണവും ഭക്തിയും പ്രദൎശിപ്പിച്ചു കാണുന്നില്ല. ആംഗലഭൃത്യന്മാർ ഒരുകാലത്തു യജമാനന്മാരായിക്കൊള്ളാമെന്നു വിചാരിക്കാത്തതിനാലായിരിക്കാം അവർ പരിചാരകപ്രവൃത്തി നിരാക്ഷേപമായി നടത്തിവരുന്നതു്. അമേരിക്കയിലെ ഭൃത്യന്മാർ കാലാന്തരത്തിൽ യജമാനസ്ഥാനത്തെ പ്രാപിക്കാമെന്നു വിശ്വസിച്ചുവരുന്നു.

സൎവ്വജനങ്ങൾക്കും രാജശാസനയോടു് ഉണ്ടായിരുന്ന നിൎവ്യാജമായ ആദരബഹുമാനങ്ങൾ എന്നെ അധികമായി സന്തോഷിപ്പിച്ചില്ല. ഇംഗ്ലീഷുകാരൻ സ്വന്തം പ്രവൃത്തികൾ നിഷ്പ്രയാസമായും സാമൎത്ഥ്യത്തോടും, ചെയ്യുന്നതും എനിക്കു് ആലോചനാവിഷയമായിത്തീൎന്നു. എല്ലാ കൃത്യത്തിലും, ആഹാരം കഴിക്കുന്ന വിഷയത്തിൽ മുഖ്യമായിട്ടും, ഇംഗ്ലീഷുകാർ വേണ്ടസമയം ചെലവാക്കുന്നുണ്ടു്. അമേരിക്കയിലെ ജനങ്ങൾ എല്ലാ വിഷയങ്ങളിലും, ഒരു പരിഭ്രമം കാണിക്കുന്നതു്, ഇതുകൂടെ നോക്കുമ്പോൾ നല്ലതോ ചീത്തയോ എന്നു എനിക്കു സംശയം തോന്നിത്തുടങ്ങി. ധൃതി കൂടി പരിഭ്രമിച്ചു ജലചക്രങ്ങളെപ്പോലെ പായുന്ന അമേരിക്കക്കാർ ചെയ്യുന്നിടത്തോളം കാൎയ്യങ്ങൾ ഇവർ ഒട്ടുക

നാക്കാസാറും ആംഗലേയജനങ്ങളും ചെയ്യുവരുന്നില്ലെ എന്നു ന്യൂകർ ശങ്കിക്കുന്നുണ്ടു്.

ഞാൻ ഇംഗ്ലണ്ടിൽ താമസിച്ച കാലത്തെ ചില അനുഭവങ്ങളെപ്പറ്റി ന്യൂകർ ഇങ്ങനെ എഴുതിയിരിക്കുന്നു. "എന്റെ ആംഗലയാത്രയുടെ ഫലമായി ആംഗലപ്രഭുക്കന്മാരുടെ നേർക്കു് എനിക്കു പൂർവ്വാധികമായ ബഹുമാനം തോന്നിയിട്ടുണ്ടു്. സാധാരണ ജനങ്ങളുടെ പ്രേമത്തിനും ബഹുമാനത്തിനും അവർ പാത്രീഭൂതന്മാരാകുന്നു എന്നും, സൽപ്രവൃത്തികളെ അവർ ദ്രവ്യദാനത്താലും മനഃസഹായത്താലും പോഷിപ്പിക്കുന്നവരാണെന്നും ഞാൻ മുമ്പു ഗ്രഹിച്ചിരുന്നില്ല. അവർ സുഖാനുഭവം മാത്രം മോക്ഷവഴിയെന്നു കരുതി പലതും കാട്ടിക്കൂട്ടുന്ന ഒരുവക ധൂർത്തന്മാരാണെന്നായിരുന്നു എന്റെ ധാരണ. ഇംഗ്ലീഷുകാരുടെ യോഗങ്ങളിൽ പ്രസംഗം ചെയ്തു് ഒരു ശീലംവരുത്തുക എനിക്കു വളരെ വിഷമമായിരുന്നു. സാധാരണമായി ആംഗലേയന്മാർ ഗൗരവമുള്ളവരും നേരമ്പോക്കില്ലാത്തവരും ആണു്. അമേരിക്കന്മാർ ചിരിച്ചു് ഇളകി മറിയുന്ന ഒരു കഥ ഞാൻ ഒരു ആംഗലസദസ്സിൽ പറഞ്ഞാൽ സഭാവാസികൾ ഒരു പുഞ്ചിരിപോലും ഇടാതെ എന്റെ മുഖത്തു സൂക്ഷിച്ചുനോക്കുക മാത്രമേ ചെയ്തിരുന്നുള്ളു.

ഒരു ഇംഗ്ലീഷുകാരൻ ഒരുത്തനെ ഹൃദയപൂർവ്വം സ്നേഹിച്ചാൽ, ആ ഭാവത്തിനു് ഒരു കാലത്തും ന്യൂനതയുണ്ടാകുന്നില്ല. അവന്റെ ഹൃദയം സ്വഹൃത്തായവന്റെ ഹൃദയത്തോടു അയശ്ശൃംഖലയാൽ ബന്ധിക്കപ്പെടുന്നു. എന്നു മാത്രമല്ല അത്ര സുസ്ഥിരവും തൃപ്തികരവും ആയ സ്നേഹബന്ധം വേറെ ഉണ്ടെന്നും ഞാൻ വിചാരിക്കുന്നില്ല. ഇതിനു ദൃഷ്ടാന്തമായി എനിക്കു് അനുഭവഗോചരമായ ഒരു സംഭവത്തെ കുറിക്കുന്നതു വളരെ ഉചിതമായിരിക്കുമെന്നു തോന്നുന്നു. ലണ്ടനിലെ ചെംഗിരിയായ ഒരു മലിനമായ ബോർഡിംഗ്ഹൌസിൽവച്ചു സമർത്ഥനായ പ്രഭുവും പ്രഭ്വിയും ഒരു വിരുന്നു സദ്യക്കു് ഞങ്ങളെയും ക്ഷണിച്ചിട്ടുണ്ടായിരുന്നു. മുപ്പതിൽ പരം ആളുകൾ അന്നു് അവിടെ കൂടിയിരുന്നു. അന്നത്തെ തിരക്കിനിടയ്ക്കു പ്രഭ്വി ഞങ്ങളോടു വളരെ നേരം സംഭാഷണം ചെയ്തു. ഞങ്ങൾ അമേരിക്കയിൽ തിരിയെ എത്തിയതിൽ പിന്നെ ന്യൂജേഴ്സിയിലെ കാഴ്ചകളെപ്പറ്റി വിശദമായി എഴുതി അയയ്ക്കണമെന്നും ആ മഹതി ഞങ്ങളോടു പറഞ്ഞിരുന്നു. ഞങ്ങൾ അപ്രകാരം ചെയ്തു. ക്രിസ്തുമസ്സു് കാലത്തിൽ ആ സ്ത്രീരത്നം ഞങ്ങൾക്കു്

അനുമോദനപത്രം അയച്ചുതന്നു. ഇപ്പോഴും ഞങ്ങൾ തമ്മിൽ ലേഖനമൂലമായ സ്നേഹത്തെ വൎദ്ധിപ്പിച്ചുകൊണ്ടിരിക്കയാണു്.

യൂറോപ്പുരാജ്യങ്ങളിൽ മൂന്നു മാസം സഞ്ചരിച്ചതിന്റെ ശേഷം ഭാൎയ്യയും ഞാനും സെൻറ്ലൂയിസ് എന്ന കപ്പൽവഴി തിരികെ അമേരിക്കയിലേക്കു സതാമ്പ്ടണിൽനിന്നു പുറപ്പെട്ടു. ഈ കപ്പലിൽ സെയിൻറ്ലൂയി നഗരവാസികളുടെ സംഭാവനയായിരുന്ന ഒരു ഗ്രന്ഥശേഖരം ഉണ്ടായിരുന്നു. അതിൽനിന്നു ബുക്കർ ഫ്രെഡറിക്ക് ഡഗ്ലസ്സിന്റെ ജീവചരിത്രം എടുത്തു വായിച്ചു. ഒന്നാമതായും രണ്ടാമതായും അയാൾ ഇംഗ്ലണ്ടിലേക്കു പോയ കാലങ്ങളിൽ കപ്പലിൽ വച്ചു് അയാൾക്കുണ്ടായ കഷ്ടതകൾ അതിൽ വിവരിച്ചിട്ടുണ്ടായിരുന്നു. അയാൾക്കു് അതിലെ പ്രധാന മുറികളിൽ പ്രവേശനം നല്കിയിരുന്നില്ല. ആ ഭാഗം വായിച്ചു തീൎന്നു സ്വല്പം കഴിഞ്ഞപ്പോൾ കപ്പലിലെ യാത്രക്കാരായിരുന്ന വെള്ളക്കാരുടെ ഒരു സംഘം,—അടുത്തനാളിലെ സഭയിൽ അയാൾ ഒരു പ്രസംഗം ചെയ്യണമെന്നു് അപേക്ഷിക്കാൻ വന്നിരുന്നു. ജാതിസ്പൎദ്ധ കുറയുന്നില്ലെന്നു് ഇപ്പോഴും ജനങ്ങൾ പറഞ്ഞുവരുന്നല്ലോ. അതു ശരിയായ അഭിപ്രായം അല്ല. സഭയിൽ പ്രധാന സ്ഥാനം ന്യൂയോർക്കിലെ ഗവൎണ്ണരായ ബെഞ്ചമിൻ ബി. ഓഡൽ വഹിച്ചിരുന്നു. ബുക്കരുടെ പ്രസംഗത്തെ അവർ സൎവാത്മനാ ശ്ലാഘിച്ചു. യാത്രക്കാരിൽ അധികംപേർ ദാക്ഷിണാത്യരായ ധനവാന്മാരായിരുന്നു. സഭതു് അവസാനിച്ചപ്പോൾ അവരിൽ ചിലർ വരിയിട്ടു കുറെ പണം ശേഖരിച്ചു. അനേകം വിദ്യാൎത്ഥികൾക്കു സഹായധനം നല്കുന്നതിനു ആ ദ്രവ്യം ഉപയോഗപ്പെട്ടു.

ബുക്കർ പാരിസ്സ് പട്ടണത്തിൽ താമസിച്ച സമയം ചാറൽസ്റ്റൺ നഗരത്തിലെ പ്രധാനികൾ, അയാൾ മടങ്ങി വരുന്ന അവസരത്തിൽ ആ സ്ഥലത്തു് ഇറങ്ങി, സാന്നിദ്ധ്യംകൊണ്ടും ഉപദേശംകൊണ്ടും ആ ദിക്കിലെ ജനങ്ങളെ ആഹ്ലാദിപ്പിക്കണമെന്നു്, അപേക്ഷിച്ചിരുന്നു. (ഈ അപേക്ഷാപത്രത്തിൽ ആ നഗരത്തിലെ യോഗ്യന്മാരിൽ അധികം ആളുകളും ഒപ്പിട്ടിരുന്നു.) എഴുത്തു് ഇപ്രകാരം ആയിരുന്നു:—

ചാറൽസ്ടൺ, പ. വ. മെ. 16-1899.
പണ്ഡിതർ ബുക്കർ ടി. വാഷിങ്ങ്ടൺ,
പാരീസ്, ഫ്രാൻസ്.

പ്രിയമിത്രമേ!

പശ്ചിമ വർജിനിയാ ദേശത്തിലെ പ്രമാണികളായ പൌരന്മാർ താങ്കളുടെ പ്രവൃത്തിയെയും, യോഗ്യതകളെയും പററി ശ്ലാഘ്യമായി അഭിപ്രായപ്പെട്ടിട്ടുണ്ടു്. താങ്കൾ യൂറോപ്പിൽ നിന്നു മടങ്ങിവരുന്ന വഴി ഈ നഗരത്തിൽ താമസിച്ചു സാന്നിധ്യം കൊണ്ടും, സാരസല്ലാപംകൊണ്ടും ഞങ്ങളെ ആഹ്ലാദിപ്പിക്കണമെന്നപേക്ഷിക്കുന്നു. വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും ഞങ്ങൾക്കു ബഹുമാനം വരുത്തിയിട്ടുള്ള താങ്കളെ ഏററം ആദരപൂർവ്വം സൽകരിക്കണമെന്നു പൌരന്മാർക്കുണ്ടായിട്ടുള്ള ആഗ്രഹത്തെ ഞങ്ങൾ അംഗീകരിക്കയും, വസ്തുത താങ്കളെ പൌരപ്രതിനിധി എന്ന നിലയിൽ തെരഞ്ഞെടുക്കയും ചെയ്യുന്നു. ഈ ലേഖനം സ്നേഹപൂർവമായ ക്ഷണനമായിത്തന്നെ താങ്കൾ വിചാരിക്കുമെന്നു വിശ്വസിക്കുന്നു.

എന്നു ചാറൽസ്ടൺ നഗരത്തിലെ പൊതുയോഗത്തിനുവേണ്ടി, ഡബ്ലിയൂ. ഹെർമാൻ സ്മിത്ത് (ഒപ്പ്)
യോഗാദ്ധ്യക്ഷൻ.

അപേക്ഷക്കത്തിന്റെ ഉള്ളടക്കമായി ഇങ്ങനെ ഒരെഴുത്തും ഉണ്ടായിരുന്നു:—

പണ്ഡിതർ ബുക്കർ ടി. വാഷിങ്ങ്ടൺ,
പാരിസ്, ഫ്രാൻസ്.

പ്രിയമിത്രമേ!

ചാറൽസ്ടണിലെയും, പശ്ചിമവർജിനിയാ ദേശത്തിലെയും, പൌരന്മാരായ ഞങ്ങൾ താങ്കൾ ഇതുവരെ ചെയ്തിട്ടുള്ള പ്രവൃത്തികളെയും, താങ്കളുടെ ഉത്തമഗുണങ്ങളെയും പററി ഏററം അഭിമാനമുള്ളവരായിരിക്കുന്നു. താങ്ക

ളോടു ഞങ്ങൾക്കുണ്ടായിരുന്ന ബഹുമാനസ്നേഹാദികളെ ഉചിതമായ വിധത്തിൽ പ്രകടിപ്പിക്കുന്നതിനു താങ്കളുടെ സമ്മതം ഉണ്ടാകണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

താങ്കളുടെ ജന്മഭൂമിയായ ഈ നഗരത്തിൽ താങ്കൾ യൂറോപ്പിൽ പോകുന്നതിനു മുമ്പു വന്നിരുന്ന അവസരത്തിൽ താങ്കളെ കാണുന്നതിനും താങ്കളുടെ പ്രസംഗം കേൾക്കുന്നതിനും, താങ്കളുടെ ജീവചരിത്രത്തിനു തക്കതായ ഒരു ദ്രവ്യസഹായം ചെയ്യുന്നതിനും ഞങ്ങൾക്കു സൌകര്യപ്പെടാത്തതിൽ ഞങ്ങൾ അപാരമായി വ്യസനിക്കുന്നുണ്ടു്.

മേൽ വിവരിച്ച കാരണങ്ങളാൽ താങ്കൾ യൂറോപ്പിൽ നിന്നു തിരിച്ചുവരുന്ന വഴി ഞങ്ങളുടെ സൽക്കാരത്തെ സ്വീകരിക്കയും താങ്കളുടെ പ്രവൃത്തിയെപ്പററി സവിസ്തരം പ്രസംഗിക്കയും ഞങ്ങളുടെ സാല്പമായ സൽക്കാരത്തെ കൈക്കൊള്ളുകയും സാന്നിധ്യംകൊണ്ടും സാരസല്ലാപംകൊണ്ടും ഞങ്ങളെ ഉന്മേഷപ്പെടുത്തുകയും ചെയ്യണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

ഈ എഴുത്തിനു താമസിയാതെ മറുപടി അയയ്ക്കുകയും താങ്കൾ എന്നത്തേക്കു വന്നുചേരുമെന്നു അറിയിക്കയും ചെയ്യണമെന്നു വിനയപുരസ്സരം അപേക്ഷിക്കുന്നു.

എന്നു ചാറൽസ്ടൺ ദിനപത്രിക; പൊതുജനദിനപത്രം; ജി. ഡബ്ള്യു. അററ്കിൻസൺ ഗവർണ്ണർ; ഇ. എൽ. ബോഗ്സ ഗവർണ്ണരുടെ കാര്യദർശി; വില്യം എം. ഓ. ഡാസൺ, ഗവമ്മെൻറു സിക്രട്ടറി; എൽ. എം. ലാഫാമററ് വലിയ മേലെഴുത്തു്; ജെ. ആർ. ട്രോട്ടർ; വിദ്യാഭ്യാസാദ്ധ്യക്ഷൻ; ഇ. ഡബ്ള്യു. വിത്സൺ പൂർവ്വ-ഭരണകർത്താവ്; ഡബ്ള്യു. എ. മാക് കാർക്കിൾ, പൂർവ്വ-ഭരണകർത്താവ്; ജാൺ, ക്യു. ഡിക്കിൻസൺ കനഹാ മലയാളം ബേങ്കു അധിപർ; എൽ പ്രിച്ചേർഡ്, ചാറൽസ്റ്റൻ സമുദായബേങ്കു അധിപർ; ജീയോ എസ്-

വും ആയ നേതൃത്വത്തിൽ, ഹാമ്പ്ടൺ വിദ്യാമന്ദിരം സമഗ്രമായ ഔന്നത്യം പ്രാപിക്കട്ടെ! ആ മഹാപുരുഷൻ, സകല കൃത്യങ്ങളും നിർവഹിച്ചുവന്നതു ജനറൽ ആംസ്ട്രോങ്ങിനെ അനുസരിച്ചാണു്. കാര്യം ജയിക്കണമെന്നേ അദ്ദേഹം ആശിച്ചുള്ളു.

ബുക്കറുടെ അനുഭവത്തിൽ അയാൾക്കു് ഏറ്റവും ആശ്ചര്യവും സന്തോഷവും നൽകിയതായ സംഭവം താഴെ പറയുന്നതാണു്. ഒരു ഞായറാഴ്ച അയാളും ഭാര്യയും മൂന്നു കുട്ടികളും സ്വന്തവീട്ടിലെ വരാന്തയിൽ വിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ താഴെ കാണുന്ന എഴുത്തു തപാൽശിപായി കൊണ്ടുവന്നുകൊടുത്തു.

"ഹാർവേഡ്" കലാശാല, കേം ബ്രിഡ്ജ്
മെ – 28 – 1896

അദ്ധ്യക്ഷൻ ബുക്കർ ടി വാഷിങ്ടൺ

മാന്യസ്നേഹിതരേ!

അടുത്ത വർഷാരംഭോത്സവസമയത്തിൽ ബഹുമാനസൂചകമായ ഒരു ബിരുദു നിങ്ങൾക്കു നൽകണമെന്നു ഹാർവേഡ് സർവ്വകലാശാല ആഗ്രഹിക്കുന്നു, ഇങ്ങനെയുള്ള ബിരുദ സ്വീകരണത്തിനു് അതിലേക്കായി തിരഞ്ഞെടുക്കപ്പെടുന്നവർ സമ്മേളനത്തിൽ ഹാജരായിരിക്കണമെന്നു നിർബന്ധം ഉണ്ടു്.

ഈ സംവത്സരത്തിലെ യോഗം ജൂൺ 24-ാംനു നടക്കുന്നതാണു്. അന്നു 12-മുതൽ 5 മണിവരെ നിങ്ങളുടെ സാന്നിദ്ധ്യം അപേക്ഷിതമായിരിക്കുന്നു. അന്നേദിവസം കേംബ്രിഡ്ജിൽ വരുന്നതിനു് നിങ്ങൾക്കു സൌകര്യമായിരിക്കുമോ?

എന്നു ആദരപൂർവ്വം, വിധേയൻ,
ചാറൽസ് ഡബ്ലിയു എലിയട്ട് (ഒപ്പു്)

അമേരിക്കയിലെ സർവ്വകലാശാലകളിൽ ഏറ്റവും പുരാതനവും കീർത്തിപ്പെട്ടതും ആയിരുന്നു, ഹാർവേഡ് സർവ്വകലാശാല. അതിനാൽ തന്റെ പ്രയത്നങ്ങൾ അഭിനന്ദിക്കപ്പെട്ടുവെന്നും അതിലെ ബിരുദം തനിക്കു ലഭിക്കാൻ സംഗതിയുണ്ടാകുമെന്നും ബുക്കർ സ്വപ്നത്തിൽപോലും ചിന്തിച്ചിരുന്നില്ല.

ഉണ്ടാകയില്ലായിരുന്നു. ഇന്നത്തെ സഭയിൽ ഒരു മാന്യസ്ഥാനം വഹിക്കുന്നതിനായി, എന്നെ കൃഷ്ണമേഖലയിൽ സാധുക്കളായ എന്റെ ജാതിക്കാരുടെ ഇടയിൽ വേല ചെയ്യുവരുന്ന എന്നെ— നിങ്ങൾ ഇവിടെ വിളിച്ചുവരുത്തിയതിന്റെ കാരണത്തെ വ്യാഖ്യാനിക്കുന്നതു് എന്റെ ജോലിയല്ല, എങ്കിലും പ്രാബല്യവും, ധനവും, വിദ്യയും ഉള്ള ജനങ്ങൾ, സാധുക്കളും അറിവില്ലാത്തവരും ദരിദ്രരും ആയ ജനങ്ങൾക്കു സഹായം നൽകുന്നതു കേവലമാറ്റിവധിക്കു് ആവശ്യമായ കർമ്മത്തെ പ്രസ്താവിക്കുന്നതു് അപ്രകൃതമാകയില്ലല്ലോ. ആലബാമയിലെ പരുത്തിവയലുകളിലും കരിമ്പുതോട്ടങ്ങളിലും ഉള്ള ചെറിയ കുടിലുകളിൽ താമസിച്ചുവരുന്ന സാധുക്കളുടെ ആവശ്യങ്ങളെ വലിയ മേടകളിൽ വസിക്കുന്ന മനുഷ്യന്മാരെ അറിയിക്കേണമെന്നുള്ള ഒരു മഹത്തായ പ്രവൃത്തിയെയാണു് ഹാർവേർഡു് കലാശാല ഇപ്പോൾ നിർവഹിക്കുന്നതു്. അപ്രകാരം ചെയ്യുന്നതിനാൽ വിദ്യാലയത്തിന്റെ യശസ്സു വർദ്ധിക്കുന്നതേയുള്ളൂ.'

'എന്റെ ജനങ്ങൾക്കു് അന്യന്മാരും ഇതരജാതിക്കാരും തമ്മിൽ സംചേർച്ചയും പൂർവാധികം ഉണ്ടാകുന്നതിനായി ഞാൻ യത്നിച്ചിട്ടുള്ളതിൽനിന്നു വല്ല ഫലവും ഉണ്ടായിട്ടുണ്ടെങ്കിൽ ഇന്നത്തെ ഈ യത്നത്തിന്റെ ഫലം ഇരട്ടിക്കുമെന്നു ഞാൻ നിങ്ങളോടു് ഉറപ്പായി പറഞ്ഞുകൊള്ളുന്നു. എന്റെ ജാതിക്കാർക്കു് ഉത്തരോത്തരം ശ്രേയസ്സുണ്ടാകണമെങ്കിൽ അവർ ചില ഗുണങ്ങൾ സമ്പാദിക്കുന്നതിനു നിർബന്ധമായി യത്നിക്കേണ്ടിയിരിക്കുന്നു. പൂർവകാലത്തു അവരുടെ ഉടമക്കാരും ഇപ്പോൾ കാലത്തു സഹായികളുമായ ധനവാന്മാരോടു സഹവസിക്കുന്നതിനുള്ള യോഗ്യതകൾ അവർ നേടേണ്ടിയിരിക്കുന്നു. ക്ഷമാസഹനശീലം, പരിശ്രമസ്വഭാവം, പരിഷ്കൃതമായ ആചാരങ്ങളെ വിസ്മരിക്കാത്ത ശക്തി, പ്രലോഭനങ്ങൾ വശീകരിക്കാതിരിക്കാനുള്ള മനോധൈര്യം, മിതവ്യയശീലം, ഉദ്യോഗശക്തി, വ്യവസായചാതുര്യം,—ഈ ഗുണങ്ങളെ നീഗ്രോജാതിക്കാർ ദിനംപ്രതി സമ്പാദിക്കണം. വാണിജ്യവിഷയത്തിൽ സാമർത്ഥ്യം നേടുക, കാര്യാകാര്യവിവേചനത്തിൽ നൈപുണ്യം സമ്പാദിക്കുക, വിചാരങ്ങൾക്കൊത്തവണ്ണം നിയമം പരിപാലിക്കുക, സമ്പന്നരാകുമ്പോഴും മിതഭോഗത്തെ അവലംബിക്കുക, യഥാർത്ഥ ചരിത്രം പ്രാപിക്കുമ്പോഴും സകല ജനങ്ങളെയും ബഹുമാനിക്ക

ാകുന്നതിനു സന്നദ്ധതയെ പ്രദർശിപ്പിക്കുക, ഈ വിധമാകുന്നു നീഗ്രോജനങ്ങളും അമേരിക്കയിൽ ശ്രേഷ്ഠമായ പദവി അർഹിക്കേണ്ടതു്.”

വുക്കർ എം. എ. സമ്മാനമാനം നല്കപ്പെട്ടതിന്റെ ഔചിത്യത്തെപ്പററി ബോസ്റ്റൺ നഗരത്തിലെ ഒരു പത്രം ഇപ്രകാരം പ്രസ്താവിച്ചു:—(നവീന ഇംഗ്ലണ്ടുദേശത്തിലുള്ള ഒരു സർവകലാശാല, ബഹുമാനസൂചകമായി ഒരു സമ്മാനം ഒരു നീഗ്രോമനുഷ്യനു നല്കിയതു് അപൂർവമായ ഒരു സംഗതിയായിരുന്നതിനാലാണു്, അതിനെപ്പററി അനേകം പത്രങ്ങൾ പ്രസ്താവിച്ചതു്.)

ഹാർവേഡു് സർവകലാശാല വുക്കരെ ബഹുമാനിച്ചതു് ഏററവും ഉചിതമായ കൃത്യമാകുന്നു. യോഗ്യനായ ഒരുത്തനെ ബഹുമാനിച്ചതു ഹാർവേഡു് വിദ്യാലയത്തിനുതന്നെ ഒരു ബഹുമാനമായിരിക്കുന്നു. നീഗ്രോജനങ്ങളുടെ വിദ്യാഭിവൃദ്ധിക്കും വർദ്ധനത്തിനും ആയി വുക്കർ ചെയ്തിട്ടുള്ള ശ്രമം സർവശ്ലാഘ്യമാണു്. നവീന ഇംഗ്ലണ്ടിലെ ഒരു സർവകലാശാലയാൽ ബഹുമാനിക്കപ്പെട്ട കറുത്തമനുഷ്യരിൽ ഒന്നാമൻ ഇദ്ദേഹമാണെന്നു പ്രത്യേകിച്ചു പറഞ്ഞുകാണുന്നതു്. അതു് ഒരു മൂല്യമായ ബഹുമതിയാകുന്നു. എന്നാൽ കലാശാലക്കാർ വുക്കരുടെ വർണ്ണത്തെയോ ഒഴിയപ്പെട്ട ദാസ്യത്തെയോ അനുസ്മരിക്കയല്ലാ അദ്ദേഹത്തെ മാനിച്ചിട്ടുള്ളതു്. പിന്നെയോ, ഒരു ജനസമുദായത്തെ ഉത്തമമായ പദവിയിലേയ്ക്കു് ഉയർത്തിക്കൊണ്ടുവരുന്നതിനു നിരന്തരം പരിശ്രമം ചെയ്യുന്ന കൃത്യത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള ശ്രേഷ്ഠബുദ്ധിയേയും പ്രാമാണികമായ ഉത്തമപുരുഷത്വത്തെയും അടിസ്ഥാനമാക്കിയാണു സർവകലാശാല അദ്ദേഹത്തെ മാനിച്ചിട്ടുള്ളതു്. ഈ തരം ശ്രേഷ്ഠഗുണങ്ങളും ആരിൽ കാണപ്പെടുന്നുവോ അവന്റെ വർണ്ണം വെളുത്തതായാലും കറുത്തതായാലും അവൻ സജ്ജനങ്ങളുടെ ബഹുമാനത്തിനു് അർഹനായിരിക്കുന്നതാണു്.”

വേറൊരു പത്രം ഇപ്രകാരം അഭിപ്രായപ്പെട്ടു—“ഒരു കറുത്ത മനുഷ്യനു് ഒരു ബിരുദു സമ്മാനിച്ചിട്ടുള്ള കലാശാലകളിൽ പ്രഥമസ്ഥാനം വഹിച്ചിരിക്കുന്നതു ഹാർവേഡു് സർവകലാശാലയാണു്. ടസ്കിജീയിലെയും അതിലെ പാഠശാലയുടേയും

ന്ദിരം വന്നുകാണുന്നതും പഠിക്കുന്നവരെയും പഠിപ്പിക്കുന്നവരെയും പ്രോത്സാഹിപ്പിക്കുന്നതും ഞങ്ങളുടെ വംശത്തിനൊട്ടുക്കു വലുതായ ഒരു സഹായമായിരിക്കുമെന്നു ഞാൻ അദ്ദേഹത്തെ അറിയിച്ചു. ഞാൻ പറഞ്ഞതു് അദ്ദേഹം ശ്രദ്ധാപൂർവ്വം കേട്ടു. എന്നാൽ വരാമെന്നു വാഗ്ദാനം ചെയ്തില്ല. അററ്ലാൻറായിലെ പ്രദർശനത്തിൻെറ കാലനിർണ്ണയം ചെയ്തു കഴിഞ്ഞിട്ടില്ലെന്നും ഏതാനും ദിവസംകഴിഞ്ഞു് ആ സംഗതി തീരുമാനപ്പെടുത്താമെന്നും അദ്ദേഹം എന്നോടു പറഞ്ഞു.

അടുത്തമാസം മദ്ധ്യത്തോടു് പ്രസിഡണ്ടു അററ്ലാൻറായിൽ പോകുന്നതാണെന്നു തീർച്ചപ്പെടുത്തിയതായി അറിഞ്ഞു. ഞാൻ ഉടൻതന്നെ വീണ്ടും വാഷിംഗ്ടണിലേക്കു പോയി. ആ പ്രാവശ്യം ടസ്കേജിയിലെ ട്രസ്റ്റിമാരിൽ മുഖ്യനായ മിസ്റ്റർ ചാൾസ് ഡബ്ലിയു ഹെയർ സായ്വും എന്നോടുകൂടെ വന്നു് എൻെറ അപേക്ഷയെ പിൻതാങ്ങി.

അക്കാലത്തു് അമേരിക്കയിൽ ചില ഭാഗങ്ങളിൽ വെള്ളക്കാരും കറുത്തമനുഷ്യരും തമ്മിൽ ചില ശണ്ഠകൾ നടന്നിരുന്നു. ജനങ്ങളുടെ ഇടയിൽ ക്ഷോഭവും നീഗ്രോജനങ്ങൾക്കു കഷ്ടതയും ഉണ്ടായിരുന്നു. പ്രസിഡണ്ടു് പ്രസ്തുത സംഭവത്താൽ വ്യാകുലചിത്തനായിരുന്നു എന്നു് അദ്ദേഹത്തെ കണ്ടപ്പോൾ എനിക്കു തോന്നി. അദ്ദേഹത്തെ കാണാൻ അനേകം ജനങ്ങൾ കാത്തുനിന്നിരുന്നു എങ്കിലും കുറേനേരം അദ്ദേഹം എന്നോടു നീഗ്രോജനങ്ങളുടെ സ്ഥിതിയെയും ആവശ്യങ്ങളെയും പററി സംസാരിച്ചു. വാക്കുകൊണ്ടു് എന്നപോലെ കൃത്യങ്ങൾകൊണ്ടും തനിക്കു നീഗ്രോജനങ്ങളോടുള്ള വാത്സല്യവും വിശ്വാസവും പ്രദർശിപ്പിക്കണമെന്നു താൻ നിശ്ചയിച്ചിട്ടുണ്ടെന്നു് അനേകം പ്രാവശ്യം അദ്ദേഹം എന്നോടു പറഞ്ഞു. അപ്പോൾ ഞാൻ ഇങ്ങനെ പറഞ്ഞു:—ഐക്യനാടിലെ അധിപനായ പുരുഷൻ തൻെറ ആസ്ഥാനംവിട്ടു 140 മൈൽ ദൂരം സഞ്ചാരംചെയ്തു ഒരു ദിവസം ഒരു നീഗ്രോവിദ്യാലയത്തിൽ താമസിക്കാൻ ഭാവിച്ചിരിക്കുന്നു എന്നു് എൻെറ ജനങ്ങൾ അറിഞ്ഞാൽ അതുപോലെ അവർക്കു സമാധാനവും സന്തോഷവും ഉത്സാഹവും ജനിപ്പിക്കുന്നതായ സംഭവം വേറെ ഇല്ല. ആ വാക്കുകൾ അദ്ദേഹത്തിൻെറ ശ്രദ്ധയെ ആകർഷിച്ചു.

ഞാൻ പ്രസിഡന്റുമായി സംസാരിച്ചുകൊണ്ടിരുന്ന സമയം അററ്ലാൻറായിലെ ഒരു ധനാഢ്യനും ഒരു പൂർവ്വപക്ഷിയും പ്രജാധിപത്യവാദിയും ആയ ആൾ—ആ മുറിയിൽ വന്നപ്പോൾ പ്രസിഡന്റു അദ്ദേഹത്തിനോടു ചോദിച്ചു—'എന്താണു? ടസ്കിജിക്കു പോകുന്നതു് ഉചിതമാണോ?' ഒട്ടും സംശയിക്കാതെ അയാൾ പറഞ്ഞു—'സംശയമില്ല, അങ്ങയുടെ പ്രവൃത്തി ഏററവും ഉചിതമായിരിക്കും.' നീഗ്രോവർഗ്ഗാഭിമാനിയായ ഡാക്ടർ ജെ. എൽ. എം. കറി ഈ അഭിപ്രായത്തെ ബലമായി പിൻതാങ്ങി. അപ്പോൾ പ്രസിഡന്റു പറഞ്ഞു:—'ഡിസംബർ 16-ാംനു- പള്ളിക്കൂടത്തിലേയ്ക്കു വരുന്നുണ്ടാം.'

പ്രസിഡന്റുവരുന്നു, എന്നുള്ള വർത്തമാനം അറിഞ്ഞപ്പോൾ ടസ്കിജിയിലെ വെള്ളക്കാർക്കും കറുത്തവർക്കും ഒന്നുപോലെ സന്തോഷം ഉണ്ടായി. വെള്ളക്കാരിൽ മുഖ്യന്മാർ പ്രസിഡന്റിന്റെ വരവുസംബന്ധിച്ചുള്ള ഒരുക്കങ്ങളിൽ ഞങ്ങളെ എല്ലാവിധത്തിലും സഹായിച്ചു. അതിനു് ഞങ്ങൾക്കു് അവരോടുള്ള കൃതജ്ഞത അല്പമല്ല. ആലബാമായിലെ സർവ്വജനങ്ങളും ഞങ്ങളുടെ പ്രവൃത്തിയിൽ അഭിമാനമുള്ളവരായിരുന്നു എന്ന വാസ്തവം പ്രസിഡന്റിന്റെ ആഗമനം എന്നപോലെ എനിക്കു ബോധമായ ആനന്ദത്തിനു കാരണമായിരുന്നു്.

ഡിസംബർ 16-ാംനു- കാലത്തു ചെറിയ പട്ടണമായ ടസ്കിജിയിൽ നാനാജനങ്ങളും വന്നു നിറഞ്ഞു. ആലബാമാ നിയമനിർമ്മാണസഭ അക്കാലം മണ്ട്ഗോമറിനഗരത്തിൽ യോഗംകൂടിയിരിക്കയായിരുന്നു. ടസ്കിജിയിൽ പോകുന്നതിനായി അക്കാലം യോഗം നിറുത്തിവെയ്ക്കാൻ ഒരു നിശ്ചയം ചെയ്തു. ആലബാമായിലെ ഗവർണ്ണരും ഉദ്യോഗസ്ഥന്മാരും നിയമനിർമ്മാണസഭാസാമാജികന്മാരും പ്രസിഡന്റു വരുന്നതിനു സ്വല്പംമുമ്പു ടസ്കിജിയിൽ എത്തി. പ്രസിഡന്റും ഭാര്യയും ആലോചനാസഭയിലെ സാമാജികന്മാരിൽ മററുള്ളവരും, അവരുടെ ഭാര്യമാരും പ്രസിദ്ധ സേനാനായകന്മാരായ ഷാഫ്റർ, വീലർ എന്നുപേരുള്ള ധീരാത്മാക്കളും പത്രലേഖകന്മാരുടെ ഒരു സംഘവും നിശ്ചിതസമയം ടസ്കിജി വിദ്യാലയത്തിൽ വന്നുചേർന്നു.

റെയിൽവേസ്റ്റേഷനിൽനിന്നു പാഠശാലയിലേയ്ക്കുള്ള വഴി മുഴുവൻ ടസ്കിജിയിലെ പൌരജനങ്ങൾ തോരണം മുതലായ അലങ്കാരങ്ങൾകൊണ്ടു മോടിപിടിപ്പിച്ചിരുന്നു.

പ്രസിഡണ്ടിന്റെ സമയത്തെ അനാവശ്യമായി ചെലവു ചെയ്യാതിരിപ്പാൻ വേണ്ടി ഞങ്ങൾ ചില ഏർപ്പാടുകൾ മുൻകൂട്ടി ചെയ്തിരുന്നു. പള്ളിക്കൂടത്തിലെ സകല പ്രവൃത്തികളും പ്രദർശനരൂപമായി പ്രസിഡണ്ടിന്റെ പുരോഭാഗത്തുകൂടി നയിപ്പിക്കപ്പെട്ടു, വിദ്യാർത്ഥികൾ ഒരു കൂട്ടം കരിമ്പുകടിയും ഒരു പത്തിരിയും ധരിച്ചുകൊണ്ടു പ്രസിഡണ്ടിന്റെ മുമ്പിൽ കൂടി കടന്നുപോയി. വണ്ടിയുരുളുകളുള്ള പലകത്തട്ടുകളിന്മേൽ വിദ്യാലയത്തിൽ നടന്നുവന്ന തൊഴിൽ വേലകളെല്ലാം പഴയതും പുതിയതുമായ രീതികളിൽ പ്രദർശിപ്പിക്കപ്പെട്ടു. ആ പലകത്തട്ടുകളെ ഭാരവാഹികളായ മൃഗങ്ങൾ പ്രസിഡണ്ടിന്റെ മുമ്പിൽകൂടി വലിച്ചുകൊണ്ടുപോയി. കന്നുകാലി പരിപാലനം, പാലുസൂക്ഷിപ്പു്, കൃഷി, പാചകപ്രവൃത്തി ഗൃഹഭരണം എന്നീവിഷയങ്ങളെ പഴയ രീതിയിലും പുതിയ സമ്പ്രദായത്തിലും താരതമ്യവിവേചനം ചെയ്തു്, ആ തട്ടുകളിന്മേൽ കാണിച്ചിരുന്നു. ആ പലകത്തട്ടുകൾ കടന്നുപോകുന്നതിനു് ഒന്നര മണിക്കൂറു നേരം വേണ്ടിവന്നു. അതിന്റെ ശേഷം തൽക്കാലം പണി കഴിച്ചിരുന്ന സഭാമണ്ഡപത്തിൽവച്ചു്, ഒരു യോഗം ഉണ്ടായി. അപ്പോൾ പ്രസിഡണ്ടു പറഞ്ഞ പ്രസംഗത്തിന്റെ ഒരു ഭാഗം ഇങ്ങനെ ആയിരുന്നു:—"സന്തോഷകരമായ ഈ സമയം നിങ്ങളെ കാണുന്നതിനും, നിങ്ങളുടെ പ്രവൃത്തിയെ നേരിട്ടു ദർശിക്കുന്നതിനും, ഇപ്പോൾ സന്ദർഭം ഉണ്ടായതിൽ എനിക്കു കൃതാർത്ഥത ഉണ്ടായിരിക്കുന്നു. ടസ്കിജി സാങ്കേതികകലാവിദ്യാലയം ഉദാരലക്ഷ്യപൂർവം സ്ഥാപിതവും ഏതാദൃശമായ ഉൽക്കർഷത്തിനു തക്കതും ആയിരിക്കുന്നു. ഇതിന്റെ ഖ്യാതി ഇപ്പോൾ എല്ലാടവും പരന്നിട്ടുണ്ടു്. സഫലമായും സമ്പൂർണ്ണമായും ജീവിതം നയിക്കുന്നതിനും തന്മൂലം അതിനെ വർദ്ധിക്കുന്നതിനു ശേഷിയുള്ളവരാക്കുന്നതിനും വിദ്യാർത്ഥികൾക്കു ശിക്ഷണത്തെ ദാനംചെയ്യുന്നതായ ഈ സംരംഭത്തിൽ ഏർപ്പെട്ടിരിക്കുന്ന സകല ഉപദേഷ്ടാക്കളുടെ കൃത്യങ്ങളേയും ഞാൻ സന്തോഷസമേതം അഭിനന്ദിക്കുന്നു. ഈ രാജ്യത്തെ സർവ്വജനങ്ങളുടേയും കൃതജ്ഞതയ്ക്കും അനുമതിക്കും പാത്രമായിരിക്കുന്ന ഈ പാഠശാലയ്ക്കു് ഇതിലധികം ശ്രേഷ്ഠമായ സ്ഥലം ലഭിക്കാൻ പ്രയാസമാണു്. ടസ്കിജിയെപ്പറ്റി സംസാരിക്കുമ്പോൾ ബുക്കർ ടി. വാഷിങ്ടന്റെ ബുദ്ധിയേയും സ്ഥിരോത്സാഹത്തേയും സ്മരിക്കാതിരിക്ക അശക്യമാണു്. ഈ

ക്കേന്ദ്രമായ ആലബാമാ ദേശത്തിനെ സർവ്വജ്ഞൻ അനുഗ്രഹിക്കട്ടെ! വാഗ്മിപുംഗവനും, സർവ്വജന ഗുണകാംക്ഷിയും ദൈവഭക്തനും ഉപകാരകനും—അദ്ദേഹം ഇപ്പോഴും ഭൂമിയിലിരുന്നെങ്കിൽ ഈ ജാതിക്കു വേല ചെയ്യുമായിരിക്കും—ശ്രേഷ്ഠനും ആയ ബുക്കർ ടി. വാഷിംഗ്ടനെ അഖിലേശ്വരൻ അനുഗ്രഹിക്കട്ടെ!"

അപ്പോൾ കാര്യക്രമകർത്താവായ സേനാനായകൻ സ്മിത്ത് തന്റെ പ്രസംഗത്തെ അവസാനിപ്പിച്ചതു്, ഇപ്രകാരം ആയിരുന്നു:—"കഴിഞ്ഞ രണ്ടു ദിവസങ്ങളിൽ നാം അനേകം കാഴ്ചകൾ കണ്ടിരിക്കുന്നു. യുദ്ധവീരന്മാർ ഘോഷയാത്രയിൽ നടന്നതു നാം കണ്ടു. പുഷ്പപ്രദർശനമാഹാത്മ്യം നാം കണ്ടു. എന്നാൽ അവയെ എല്ലാം വെല്ലുന്നതും മനസ്സിൽ പതിയുന്നതും ഉത്സാഹജനകവും ഭാവിശ്രേയസ്സിനെ നിർദ്ദേശിക്കുന്നതും ആയ കാഴ്ച നാം ഇന്നത്തെ ഈ സ്ഥലത്തുവെച്ചു കണ്ടതാണെന്നു നമ്മളിൽ ആരാണു സമ്മതിക്കാത്തതു്?"

പ്രസിഡണ്ടു മക്കിൻലി വാഷിംഗ്ടണിൽ എത്തിയതിന്റെ ശേഷം കുറെ ദിവസം കഴിഞ്ഞതിൽപിന്നെ ഒരെഴുത്തു് എനിക്കു കിട്ടിയതു് ഈ വിധം ആയിരുന്നു:—

പ്രവർത്തകമന്ദിരം, വാഷിംഗ്ടൺ.
ഡിസംബർ 23. 1899.

മാന്യസ്നേഹിതരേ!

പ്രസിഡണ്ട് അവർകളും നിങ്ങളുടെ വിദ്യാലയത്തെ സന്ദർശിച്ച സംഭവത്തെ പ്രമാണിച്ചു അച്ചടിച്ചിട്ടുള്ള ഉദാഹരണങ്ങളെല്ലാം ഇതോടുകൂടി സസന്തോഷം അയയ്ക്കുന്നു. അവയുടെ അഗ്രഭാഗത്തു പ്രസിഡണ്ടിന്റെയും അനുഗാമികളായി ടസ്കേജിയിൽ വന്നിരുന്ന മന്ത്രിസഭാസാമാജികന്മാരുടെയും സ്വഹസ്തലിഖിതങ്ങളായ ഒപ്പുകളും ഉണ്ടു്. ഞങ്ങളും ടസ്കേജിയിൽ വന്നിരുന്ന സമയം നിങ്ങളും ചെയ്തിട്ടുള്ള സൽക്കാരത്തിനും, മോടിപ്പായി നടത്തിയ പ്രദർശനത്തിനും ആയി ഈ അവസരത്തിൽ ഞാൻ നിങ്ങളോടു നന്ദി പറകയും നിങ്ങളുടെ ഉത്തമ ശ്രമത്തെ അഭിനന്ദിക്കയും കൂടി ചെയ്തുകൊള്ളുന്നു. കാര്യപരിപാ

ടിയിലെ സംഗതികളെല്ലാം യഥാർത്ഥം ഭംഗിയായി നടന്നിരുന്നു. ഞങ്ങൾക്ക് എല്ലാവർക്കും, വളരെ ആനന്ദവും സംതൃപ്തിയും തോന്നിയിട്ടുണ്ട്. നിങ്ങളുടെ വിദ്യാർത്ഥികൾ പ്രദർശിപ്പിച്ചു നടത്തിപ്പോരുന്ന തൊഴിലുകളെ വിശിഷ്ടരീതിയിൽ നിങ്ങൾ പ്രദർശിപ്പിച്ചത് ഞങ്ങളുടെ ശ്രദ്ധയെ ഉടനായി ആകർഷിച്ചു. പ്രസിഡണ്ടും ഉദ്യോഗസ്ഥരോടും നിങ്ങളുടെ പ്രവൃത്തിയെക്കുറിച്ചു സംസാരിച്ചതിൽ ഒട്ടും അതിശയോക്തിയില്ല. അവരുടെ ആശീർവ്വാദങ്ങൾ നിങ്ങളുടെ വിദ്യാലയത്തിനു ഭാവിശ്രേയസ്സു വരുത്തട്ടെ! നിങ്ങളുടെ വിനയത്തെക്കുറിച്ചു ഞങ്ങൾക്ക് എല്ലാവർക്കും വളരെ ആശ്ചര്യവും ബഹുമാനവും തോന്നിയിട്ടുണ്ട്. ഉപകാരപ്രദവും ലോകകാൻഗതിക്ക സഹായകരവും ആയ നിങ്ങളുടെ ഉദ്യമം പൂർണ്ണവിജയത്തെ പ്രാപിക്കട്ടെ. നിങ്ങൾ സർവ്വാനുഗ്രഹങ്ങൾക്കും പാത്രമാകട്ടെ!

എന്നു നിങ്ങളെ നിർവ്യാജം സ്നേഹിക്കുന്ന
ജോൺ അഡിസൺ പോർട്ടർ (ഒപ്പ്)
കാര്യദർശി.

അദ്ധ്യക്ഷൻ ബുക്കർ ടി. വാഷിങ്ടൺ
ടസ്കേജി വിദ്യാമന്ദിരം ടസ്കേജി അല.

ഒരു ജീർണ്ണമന്ദിരത്തിൽ വച്ചു മുപ്പതു വിദ്യാർത്ഥികളോടും ഒരു വാദ്ധ്യാരോടുംകൂടി ഒരു ഡോളറിന്റെപോലും മുതൽ കൂടാതെ ഈ ഉദ്യമം ആരംഭിച്ചിട്ട് ഇപ്പോൾ ഇരുപത്തിരണ്ടു കൊല്ലമായിരിക്കുന്നു. ഈ കോളേജു വിദ്യാലയം വകയായി 2300 ഏക്കർ ഭൂമി ഉണ്ട്. ഇതിൽ 700 ഏക്കറിലധികം സ്ഥലത്ത് അദ്ധ്യാപകരും വിദ്യാർത്ഥികളും കൃഷിചെയ്തുവരുന്നു. ഈ സ്ഥലത്ത് ഇപ്പോൾ വലുതും ചെറുതുമായി നാല്പത് എടുപ്പുകൾ ഉണ്ട്. ഇതിൽ നാലൊഴികെ ശേഷം എല്ലാം വിദ്യാർത്ഥികൾ പണിചെയ്തവ തന്നെ. വിദ്യാർത്ഥികൾ വയലുകളിലും കെട്ടിടങ്ങളിലും വേലചെയ്യുമ്പോൾ അവർക്ക് ആ പ്രവൃത്തിയിൽ നവീനങ്ങളായ രീതികളും സമ്പ്രദായങ്ങളും അഭ്യസിക്കുന്നതിനു യോഗ്യതയുള്ള തൊഴിൽശാസ്ത്രപ്രവൃത്തകന്മാരെ ഏർപ്പെടുത്തിട്ടുണ്ട്.

| | |
|---|---|
| രാവിലെ 5 മണിക്കു | ഉറക്കമുണരാനുള്ള മണി. |
| „ 5-50 | കാലത്തെ ആഹാരത്തിനു തയ്യാറാകാൻ അറിവു കൊടുക്കുന്ന „ |
| „ 6 | ആഹാരാരംഭം „ |
| „ 6-20 | ആഹാരാവസാനം „ |
| „ 6-20-6-50 | മുറികൾ നന്നാക്കുക „ |
| 6-50 | ജോലി തുടങ്ങുക |
| „ 7-30 | പഠിത്തം |
| „ 8-20 | പള്ളിക്കൂടം തുടങ്ങുക „ |
| „ 8-25 | വസ്ത്രപരിശോധന „ |
| „ 8-40 | പ്രാർത്ഥന „ |
| „ 8-55 | ധർമ്മോപദേശവായന „ |
| „ 9 | ക്ലാസ്സ്ജോലി „ |
| „ 12 | ക്ലാസ്സ്ജോലി അവസാനം „ |
| „ 12-15 | ആഹാരം „ |
| „ 1 | വേല തുടങ്ങുക „ |
| „ 1-30 | ക്ലാസ്സ്ജോലി തുടങ്ങുക „ |
| „ 3-30 | ടി ജോലി അവസാനിക്കുന്നു |
| „ 5-30 | വിശ്രമം „ |
| „ 6 | അത്താഴം „ |
| „ 7-10 | സായംകാലപ്രാർത്ഥന „ |
| „ 7-30 | പഠിത്തം „ |
| „ 8-45 | ടി അവസാനം „ |
| „ 9-20 | ഉറങ്ങാനുള്ള വിജ്ഞാപനം „ |
| „ 9-30 | മുറികൾ അടയ്ക്കുക „ |

വിദ്യാലയത്തിന്റെ പ്രയോജനവും മാന്യതയും, അവിടെ പഠിത്തം കഴിഞ്ഞുപോകുന്ന വിദ്യാർത്ഥികളുടെ യോഗ്യതയെ ആശ്രയിച്ചിരിക്കുന്നതല്ലോ. ലോകർ സദാ ദൃഷ്ടിയിൽ വച്ചിരിക്കുന്ന ശക്തിമാന്മാരായ നാനാദേശങ്ങളിലായി ഇപ്പോൾ മുപ്പതിനായിരത്തിലധികം കൈവേലക്കാർ ഈ വിദ്യാലയത്തിൽ നിന്നും പഠിച്ചുപോയിട്ടുള്ളവരായിട്ടുണ്ടു്.

